അന്തർഭാരതീയ പുസ്തകമാല

# ബൻഗർവാടി

വെങ്കടേശ് മാട്ഗുഴ്ക്കർ

വിവർത്തനം
ബാബു



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# മുഖവുര

ഒരു മറാഠി വാരികയുടെ ദീപാവലി വിശേഷാൽപ്പതിപ്പിൽ, 1954—ൽ ആണ് 'ബൻഗർവാടി' ആദ്യം പ്രസിദ്ധീകരിച്ചത്. അടുത്ത വർഷം പുസ്തകരൂപത്തിൽ അത് പുറത്തിറക്കി. മറാഠി അനുവാചകർക്കിടയിൽ വേഗം തന്നെ അതിന് നല്ലൊരു സ്ഥാനം കിട്ടി. നിരൂപകർ അതിനെ വളരെ പ്രശംസിച്ചു. പുതിയ പരമ്പരയിൽ പെട്ടവർപോലും, യുദ്ധകാലത്തെ ഗ്രാമീണജീവിതത്തിന്റെ ഹൃദയസ്പൃക്കായ ചിത്രണമെന്ന് അതിനെ പ്രകീർത്തിച്ചു. 1958—ൽ, ഈ കൃതി ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്യപ്പെട്ടു. "ദി വില്ലേജ് ഹാഡ് നോ വാൾസ്" എന്ന ആ വിവർത്തനത്തിന് ഇന്ത്യയിലും പുറത്തും വളരെ ആരാധകരുണ്ടായി. ഇംഗ്ലീഷ് വിവർത്തനത്തിന്റെ രണ്ടാം പതിപ്പും വിറ്റുതീരാറായി. ഡാനിഷ് ഭാഷയിലേക്കും ഈ കഥ വിവർത്തനം ചെയ്തിട്ടുണ്ട്. അമേരിക്കൻ സാഹിത്യോപഹാരങ്ങളായ "എ ട്രഷറി ഓഫ് ഏഷ്യൻ ഷോർട്ട് സ്റ്റോറീസ്", "ട്വൻറിയത് സെഞ്ചുറി ഏഷ്യ" തുടങ്ങിയവയിലും ഈ കഥയുടെ സംഗ്രഹം ചേർത്തിരുന്നു. സമാധാനപ്രിയരും, സോഷ്യലിസ്റ്റ് ചിന്താഗതിക്കാരും, ഭാരതീയ ഗ്രാമീണജീവിതമറിയാൻ തൽപ്പരരുമായ എല്ലാ വിഭാഗങ്ങളിലും ഈ നോവൽ ഗണ്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

സരള ശൈലിയാണ് ഈ നോവലിന്റെ സവിശേഷത. ഗ്രാമീണജീവിതത്തിന്റെ വാക്ധാടി കലർന്ന പൂർണ്ണരൂപം ഇതിലില്ല. ബ്രാഹ്മണകുലത്തിൽ പുലർന്ന .ഒരു യുവാവാണ് കഥാനായകൻ. ജീവസന്ധാരണത്തിനുവേണ്ടി സ്ക്കൂൾമാസ്റ്ററായ അയാൾ, ഇടയന്മാരുടെ ഗ്രാമമായ ബൻഗർവാടിയിൽ കുറെ നാൾ വന്നു താമസിക്കുന്നു. യഥാർത്ഥത്തിൽ അതൊരു സ്ക്കൂളെന്നു പറയാനാവില്ല. ആരുമാരും ശ്രദ്ധിക്കാതെ, ചേറും പൊടിയുമണിഞ്ഞ്, കിളിയും കാക്കയും കൂടുകെട്ടിക്കഴിഞ്ഞ ഒരിടം. ഒരു അർദ്ധവികസിത രാജ്യത്തിലെ ഒരു പള്ളിക്കൂടത്തിൽ കാണുന്ന ഒരുക്കങ്ങൾപോലും ആ ഇടയഗ്രാമത്തിലില്ല. കുട്ടികളെ പള്ളിക്കൂടത്തിലയക്കുന്നതിലേറെ, ആടുമേയ്ക്കാൻ കാട്ടിലയക്കാനാണ് ഇടയർ ഇഷ്ടപ്പെട്ടിരുന്നത്. ഗ്രാമീണരിൽ വിദ്യാഭ്യാസ താൽപ്പര്യം ഉണർത്തി, പാകത്തിനുള്ള കുട്ടികളെ പഠിപ്പിച്ചു തുടങ്ങുകയായിരുന്നു അദ്ധ്യാപകന്റെ ആദ്യ ജോലി. സ്വാധീനശക്തിയുള്ള ഗ്രാമത്തലവൻ മാസ്റ്ററുടെ സ്നേഹിതനാകുന്നു — പലേടത്തും സഹായത്തിനെത്തുന്നു.

സ്ക്കൂൾമാസ്ററർ, ഗ്രാമീണസമൂഹത്തിലെ ഒരു അവിഭാജ്യഘടകമായി, അവരുടെ സുഖദുഃഖങ്ങളിൽ പങ്കാളിയാകുന്നു. സഹായ സഹകരണംകൊണ്ടും, സ്വന്തം അദ്ധ്വാനംകൊണ്ടും ഗ്രാമത്തിൽ അയാൾ ഒരു വ്യായാമമന്ദിരം പണിയിക്കുന്നു. അതിൻെറ ഉൽഘാടനം ഗ്രാമീണരിൽ ആഹ്ളാദം പകരുന്നു. ഗ്രാമത്തിലെ ഓരോ കാര്യത്തിലും — ആടുവളർത്തലിലും, കൃഷിയിലും, ജനനമരണാദികളിലും, തർക്കങ്ങളിലും വഴക്കുകളിലും, ഒടുവിൽ നീണ്ട ക്ഷാമകാലത്തുപോലും — മാസ്ററർ ഗ്രാമത്തോട് ഒന്നായിക്കഴിയുന്നു. ഗ്രാമീണജീവിതം ശരിക്കു മനസ്സിലാക്കി, അനുവാചകരിൽ സഹാനുഭൂതിയുണർത്താൻ ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ട് ശ്രീ വെങ്കിടേശ മാട്ഗുഴ്ക്കർ, ഗ്രാമീണജീവിതത്തിൻെറ സ്വച്ഛപ്രവാഹത്തിൽ സ്വന്തം പ്രതിഭയെ മജ്ജനം ചെയ്യിച്ചിരിക്കയാണ്. അതാണ് 'ബൻഗർവാടി'യുടെ വിജയരഹസ്യം.

തൂലികാ ചിത്രങ്ങളുടെ ഒരു സഞ്ചയമാണ് ഈ നോവൽ. ഓരോന്നിനും തനതായ മിഴിവു കലർന്നിട്ടുണ്ട്. എങ്കിലും വർണ്ണശബളമായ ഒരു ക്യൻവാസിൻെറ അംശങ്ങളുമാണവ. പാരമ്പര്യവഴിക്കുള്ള നായകനും വില്ലനുമൊന്നുമിതിലില്ല. അപരിഹാര്യങ്ങളായ ദുഷ്ടതകളില്ല. എല്ലാം മനുഷ്യത്വത്തിൻെറ അംശം മാത്രം. തിന്നാൻ വേണ്ടിയുള്ള മോഷണം. പിടികൂടുമ്പോൾ കുററമേൽക്കുന്നു. ഉച്ഛൃംഖലവും, മര്യാദകെട്ടതുമായ കാമവാസനകളില്ല. ഉള്ളത്, ചേക്കുവിനെയും, അഞ്ജയെയും പോലെയുള്ളവർ കാട്ടുന്ന ചാപല്യങ്ങൾ മാത്രം. അന്യനായ ഒരു ഇടയയുവാവുമൊത്ത് ഓടിപ്പോകുന്ന അഞ്ജ ഈ ചാപല്യത്തിനു വിധേയയാണ്. അടുത്ത ഗ്രാമത്തിലെ സുന്ദരിയായ വിധവയെ തട്ടിക്കൊണ്ടു കടക്കാൻ ശ്രമിക്കുന്ന ജഗന്യുവിൻെറ വിഫലയത്നവും ഇത്തരമൊരു ചാപല്യമാണ്.

ഒരു നോവലിനെപ്പററിയുള്ള യാഥാസ്ഥിതിക സങ്കൽപ്പത്തിൽ ഒതുങ്ങുന്നതല്ല "ബൻഗർവാടി." നാഗരിക ജീവിതംകൊണ്ട് പരിവർത്തനം സംഭവിക്കുന്നവരല്ല ഇതിലെ കഥാപാത്രങ്ങൾ. അവരുടെ സംഭാഷണവും, വ്യക്തിത്വവും തികച്ചും ഗ്രാമീണമാണ്. ആണായാലും, പെണ്ണായാലും, നല്ലവനായാലും, ചീത്തയായാലും എല്ലാവരും സമ്പൂർണ്ണമായി ജീവിക്കുന്നവരാണ്. എന്തൊക്കെ പ്രാതികൂല്യങ്ങളുണ്ടായാലും തഴമ്പിച്ച ജീവിതക്രമത്തിൽനിന്നും അത്രവേഗം വഴുതിപ്പോകുന്നവരല്ല അവർ. അവരുടെ ഹതവിധി, കാര്യകാരണ ബന്ധത്തിൽ ഒതുങ്ങുന്നതല്ല, പ്രത്യുത സാർവകാലികമാണ്, സാർവലൗകികമാണ്.

ഗ്രാമീണമായ സംഭാഷണശൈലി, നാട്ടിൻപുറത്തുകാർക്ക് ജന്മസിദ്ധമായ മണ്ണിൻെറ മണം കലർന്നതാണ്. സ്വന്തം പ്രഭാവം കാണിക്കാനല്ല ഗ്രന്ഥകാരൻ സംഭാഷണം പ്രയോഗിച്ചിരിക്കുന്നത്. അവശ്യം വേണ്ടിടത്ത്, കഥാപാത്രങ്ങളുടെ മികവിന് ആവശ്യമുള്ളിടത്ത് മാത്രമേ സംഭാഷണം ഉപയോഗിച്ചിട്ടുള്ളൂ. മാറി മാറി വരുന്ന പ്രകൃതി

രൂപങ്ങളോടിണങ്ങിച്ചേരുന്നതാണല്ലോ മാനവജീവിതം. മനുഷ്യകഥയിലെ എല്ലാ നന്മതിന്മകളോടുമൊപ്പം, ഗ്രാമീണ ജീവിതത്തിന്റെ നിഷ്കളങ്കതയും, ഈർഷ്യാകാലുഷ്യങ്ങളും, കരുണയുമെല്ലാം ഉൾക്കൊള്ളുന്ന ഒരു പ്രവഹമാണിത്. പ്രകൃതിയുടെ അദൃശ്യമായ ക്രൂരനിയമങ്ങളും, അവയിൽപ്പെട്ടുഴലുന്ന മനുഷ്യരും ഉൾപ്പെടുന്ന പല നാടകീയ സന്ദർഭങ്ങളും 'ബൻഗർവാടി'യിൽ കാണാം.

മറാഠി അനുവാചകർ ബൻഗർവാടിക്കു മുക്തകണ്ഠമായ സ്വാഗതമോതാൻ മറ്റൊരു കാരണമുണ്ട്. 1935 മുതൽ അവർക്കു പരിചിതമായിരുന്ന മറാഠി നോവലുകളിൽ നിന്നും തികച്ചും വ്യത്യസ്തസ്വഭാവമുള്ള കൃതിയായിരുന്നു 'ബൻഗർവാടി' എന്നതാണത്. വേദേക്കരുടെ 'റെൻനഗൻ' മുതലായ ചുരുക്കം ചില കൃതികളൊഴിച്ചാൽ മററു നോവലുകളധികവും ഒരേ തരത്തിൽ പെട്ടവയായിരുന്നു. ഇടത്തരക്കാരായ പട്ടണവാസികളുടെ സ്വപ്നങ്ങൾ സാക്ഷാത്കരിക്കപ്പെടുന്നതാണ്, അവയിൽ മിക്കതിന്റേയും കഥാതന്തു. ആദ്യമൊക്കെ അനുവാചകർ അവയെ ഇഷ്ടപ്പെട്ടെങ്കിലും, കാലാന്തരത്തിൽ, അവർക്കും വിരസത തോന്നി. നായകനും, മററു കഥാപാത്രങ്ങളും, ഗ്രന്ഥകാരന്റെ കളിപ്പാവകളായിരുന്നു. മറാഠി നോവൽ പ്രസ്ഥാനം കൂമ്പടഞ്ഞ്, ഒരേ പാതയിലൂടെ യാത്ര ചെയ്യുന്ന കാലം. പുതിയ പന്ഥാക്കളും, പുതുമകളും കൊതിച്ച പുതു തലമുറക്കാർ ഈ ഗതിക്കെതിരെ പ്രവർത്തിച്ചുതുടങ്ങി. തീണ്ടൽ, തൊടീൽ, അവസരവാദം, ജീവിതകറകൾ മുതലായവ അവർ കടലാസ്സിൽ പകർത്തിത്തുടങ്ങി.

ഇക്കാലത്തെ മറാഠി നോവലുകളിൽ നാഗരിക ജീവിതത്തിലെ പിന്നോക്ക വർഗ്ഗങ്ങളുടേയും, വിഭിന്ന ഗ്രാമീണ ജാതികളുടെയും, ഉപജാതികളുടേയും, അവികസിത സമുദായങ്ങളുടെയും വർണ്ണനകളാണ് ഉണ്ടായിരുന്നത്. നാഗരികരായ കഥാകൃത്തുക്കൾ മേൽപ്പറഞ്ഞ വിഭാഗങ്ങളോടുള്ള സഹാനുഭൂതി കടുംചായത്തിൽ പകർത്തി. വിഭാവരി, സിറൂക്കർ, ധോക്കൽ, സിത്തെ തുടങ്ങിയ എഴുത്തുകാർ, ഗ്രാമീണ ജീവിതത്തിന്റെ അസ്വാഭാവികമായ റൊമാൻറിക് ചിത്രങ്ങളും വരച്ചുതുടങ്ങി. ഒരു നോവലിൽ വർണ്ണിക്കുന്ന ജീവിതത്തിന്, യഥാർത്ഥത്തിലുള്ള മനുഷ്യജീവിതത്തിന്റെ ഗന്ധമുണ്ടായിരിക്കണം. അപ്പോൾ മാത്രമേ ഗ്രാമീണനായ അനുവാചകനു അതുമായി താദാത്മ്യം കൈവരിക്കാനാകൂ.

'ബൻഗർവാടി'യിലെ ഇടയന്റെ ജീവിതം കലുഷവും, ദു:ഖപൂർണ്ണവും, ദയനീയവുമാണ്. നഗരത്തിലെ പരിഷ്കാരങ്ങളുമായി ബന്ധമില്ലാത്തതാണ് ആ ജീവിതം. ഇടയരുടെ ദുഃഖവും, ദയമില്ലായ്മയും, ദാരിദ്ര്യവും, അജ്ഞതയും, അക്ഷരവിരോധവും, പ്രകൃതികോപവും, മനുഷ്യത്വവും, കെടുതികളും, പുല്ലും വയ്ക്കോലും മേഞ്ഞ കുടിലുകളുമൊക്കെ സമഞ്ജസമായി മേളിച്ചതാണ് 'ബൻഗർവാടി'. ഇവയുടെയൊക്കെ ഹൃദയാകർഷകമായ വിശദ ചിത്രങ്ങൾ ഈ നോവലിൽ കാണാം.

വെങ്കടേശ് മാട്ഗുഴ്ക്കർ ആദ്യമെഴുതിയ ഗ്രന്ഥമാണ് നോവൽ വളരെ

ജീവിതഗന്ധമുള്ള ഗ്രാമീണ തൂലികാചിത്രങ്ങളുടെ ശ്രേഷ്ഠരചയിതാവ് എന്നദ്ദേഹം എണ്ണപ്പെടുന്നു. ഗാന്ധിജിയുടെ മരണത്തെത്തുടർന്നുള്ള സംഭവങ്ങളെ ആസ്പദമാക്കിയ അദ്ദേഹത്തിന്റെ രണ്ടാമത്തെ നോവലായ "വൻ താൽ" അത്ര വിജയിച്ചില്ല. ഉപന്യാസങ്ങളിലും ചെറുകഥകളിലുമാണ് പിന്നീടദ്ദേഹം ശ്രദ്ധ കേന്ദ്രീകരിച്ചത്. 'ബൻഗർവാടി'യുടെ വിജയരഹസ്യങ്ങളിലൊന്ന്, ഗ്രന്ഥകാരന്റെ കഥാകഥന നൈപുണ്യമാണ്. മാട്ഗുഴ്ക്കർ മാത്രമല്ല ഈ രംഗത്ത് ശോഭിച്ചത്. സമകാലീനരായ എസ്. എൻ. പെന്തെസ്സെ, നാനായി, മുറൂദ്, ദപ്പോലി എന്നിവരും സ്വരചനകളാൽ യഥാതഥമായ ജനജീവിതം ചിത്രീകരിച്ചു. പെന്തെസ്സെ ഒരിടത്തരം ബ്രാഹ്മണകുടുംബത്തിൽപെട്ടവനായിരുന്നു. അദ്ദേഹമെഴുതിയ "ഹദ് പാർ" 'ബൻഗർവാടി'യെപ്പോലെ ഒരു സ്ക്കൂളദ്ധ്യാപകന്റെ ജീവിതമാണ് ചിത്രീകരിക്കുന്നത്. അതിലെ അദ്ധ്യാപകൻ യഥാർത്ഥ കഥാനായകനാണ്. 'ബൻഗർവാടി'യിലെ അദ്ധ്യാപകനെപ്പോലെ സന്ദർഭവശാൽ കഥ പറയാൻ വരുന്ന നായകനല്ല. മററു പാത്രങ്ങൾ സ്രാമൂഹ്യ നന്മക്കുവേണ്ടി പ്രവർത്തിക്കുകയും, ഗ്രാമത്തിൽനിന്നും ക്രമേണ പട്ടണത്തിലേക്കു നീങ്ങുകയും ചെയ്യുന്നു.

കഴിഞ്ഞ പതിനഞ്ചു കൊല്ലങ്ങൾകൊണ്ട് സാഹിത്യസ്രോതസ്വിനി ഗ്രാമീണ ജീവിതത്തെ പിന്നിട്ട് ദ്രുതഗാമിയായ നാഗരിക ജീവിതത്തിലേക്കെത്തിയിട്ടുണ്ട്. പട്ടണച്ചേരികളിലെ കുടിലുകൾക്കുള്ളിലുള്ള ജീവിതമാണ് പല യുവ സാഹിത്യകാരന്മാരും ചിത്രീകരിക്കുന്നത്. അതിൽ ജയവന്ത് ദൽവിയുടെ "ചക്രം", എം. എം. കാർണിക്കിന്റെ "മഹിമച്ചിഖാദി", ഭാവുപാധെയുടെ "വാസുനക്" എന്നിവ പ്രമുഖങ്ങളാണ്. നഗരത്തിനുള്ളിലെ നിസ്സാരവും, ഹൃദയശൂന്യവുമായ ജീവിതം, നീതിയുടെ അധഃപതനം, മൂല്യങ്ങളുടെ തകർച്ച മുതലായ കാര്യങ്ങളാണ് ഇവർ ചിത്രീകിരിക്കുന്നത്. വിദേശീയ ആദർശങ്ങൾ ഉൾക്കൊണ്ടുകൊണ്ടാണ് നിരാശാജന്യമായ ഈ ചിത്രങ്ങൾ അവർ വിരചിച്ചത്. എങ്കിലും ഭാരതീയ നഗരജീവിതത്തെയും, അതിന്റെ പ്രശ്നങ്ങളെയും പല വീക്ഷണകോണങ്ങളിലൂടെ കാണാൻ അവർക്കു കഴിഞ്ഞു, ബാലചന്ദ്രനേംദെയുടെ "കോസലം", ഭാവുപാധെയുടെ "ബാരിസ്ററർ അനിരുദ്ധ ധോപേശ്ച്ചർക്കർ" എന്നിവ ഇത്തരം നോവലുകളിൽ പ്രമുഖങ്ങളാണ്.

ആധുനിക മറാഠി നോവൽ പരമ്പരയിൽ മററു വിഭാഗങ്ങളിൽ പെട്ട കൃതികളുണ്ട്. രണ്ടാം മഹായുദ്ധത്തിനുശേഷം കവിതക്കും ചെറുകഥക്കുമുണ്ടായ വ്യതിയാനം, മറാഠി നോവലിനുമുണ്ടായി. നിരർത്ഥകമായ റൊമാൻറിക് വീക്ഷണം കൈവെടിഞ്ഞ്, നോവൽസാഹിത്യം, പുതുതായ ശാദ്വലഭൂമികൾ തേടിവരുന്നു. എങ്കിലും, ഇവയെല്ലാം സാഹിത്യമൂല്യമുള്ള കൃതികളെന്നു കരുതുക വയ്യ. അവയിൽ അനുഭവസമ്പന്നതയുടെ അഭാവമുണ്ട്. എന്തായാലും ശരി, മറാഠി സാഹിത്യകാരന്മാർ, ഉണർന്നു കഴിഞ്ഞിരിക്കുന്നു. ആകെ നോക്കിയാൽ മറാഠി

നോവൽ വളരെ പുരോഗമിച്ചിട്ടുണ്ട്. നൂററിരുപത്തഞ്ചുകൊല്ലത്തെ വളർച്ചകൊണ്ട് അത് ജീവിതഗന്ധിയും സമൃദ്ധവും വികസിതവുമായിരിക്കുന്നു. ഈ വികാസപ്രക്രിയയിൽ, ഗ്രാമീണജീവിതം ചിത്രീകരിക്കുന്ന നോവലെന്ന നിലയിൽ 'ബൻഗർവാടി'ക്ക് നിസ്തുലമായ സ്ഥാനമാണുള്ളതെന്നു നിസ്സംശയം പറയാം.

കമലിനി ദേശ്മുഖ്

# 1

ഭക്ഷണപ്പൊതി ചുമലിൽ ഏന്തി, ബൻഗർവാടിയിലേക്ക് ഞാൻ യാത്ര തിരിച്ചു.

ചുററും ഇരുട്ട്. നക്ഷത്രങ്ങളുടെ നേരിയ വെളിച്ചമുണ്ട്. മുന്നിൽ നീണ്ടുകിടക്കുന്ന നാട്ടുവഴി കഷ്ടിച്ചു കാണാമെന്നേയുള്ളു. രാത്രി എത്രയായെന്നോ, നേരം എപ്പോൾ വെളുക്കുമെന്നോ പറയാൻ കഴിയുന്നില്ല. കുറെ നേരത്തെയായില്ലെ പുറപ്പെട്ടത് എന്ന സംശയം വീണ്ടും വീണ്ടും മനസ്സിൽ തലപൊക്കി. എൻെറ കാലൊച്ച പതിവിലും ഉച്ചത്തിലായെന്നൊരു തോന്നൽ. വഴിവക്കിൽ ചീവീടുകൾ നിരന്തരമായി ശബ്ദിച്ചുകൊണ്ടിരിക്കുന്നു. ചെവിയിൽ ചൂളം കുത്തുന്ന ശീതക്കാററ്. ശരീരത്തിനൊട്ടാകെ ഒരു വല്ലായ്ക.

ഇതാദ്യമാണ് ഞാൻ ബൻഗർവാടിക്കു പോകുന്നത്. വഴി തെററുന്നുണ്ടോ എന്ന ഉൽക്കണ്ഠയുമുണ്ട്. എന്തുതരം ഗ്രാമമായിരിക്കും ഈ ബൻഗർവാടി. അവിടെച്ചെന്നാൽ എന്തെല്ലാം ഉണ്ടാകാം. താമസിക്കാൻ എവിടെയാണ് ഇടം കിട്ടുക. ഈ ചോദ്യങ്ങളെല്ലാം ഞാൻ സ്വയം ചോദിച്ചുകൊണ്ടിരുന്നു. രണ്ടു ദിവസങ്ങൾക്കകം "രാഗരംഗ്" [1] കാണാൻ തിരിച്ചെത്തണം. ഏറെ നാൾ അവിടെ താമസിക്കണമെന്നുണ്ടായിരുന്നെങ്കിൽ കുറെ സാധനങ്ങൾ ഒക്കെ കരുതാമായിരുന്നു. എന്നാൽ ഒന്നു രണ്ടു നാളേക്കേയുള്ളല്ലോ താമസം എന്നു കരുതിയാണ് ഒന്നു രണ്ടു വസ്ത്രങ്ങൾ മാത്രം കരുതിക്കൊണ്ട് യാത്ര പുറപ്പെട്ടത്.

പർവ്വതനിരകളിലും, താഴ്‌വാരങ്ങളിലും വീശിക്കൊണ്ടിരുന്ന ശീതക്കാററ് മേലു നോവിക്കാൻ പോന്നതായിരുന്നു. നക്ഷത്രങ്ങൾ വിളറിത്തുടങ്ങി. നാട്ടുവെളിച്ചം മായാൻ തുടങ്ങി. എന്നാൽ പ്രഭാതത്തിൻെറ പ്രഭ എത്തിത്തുടങ്ങിയതുമില്ല. രണ്ടിനുമിടക്കുള്ള ഒരു വല്ലാത്ത "സന്ധ്യ." എനിക്ക് നന്നായറിയാവുന്ന "ഒത്രാത്ര" മരങ്ങളുടെ ഗന്ധം അന്തരീക്ഷത്തിൽ തങ്ങിനിൽക്കുന്നു. നടപ്പാതയിലെ പൊടിയുടെ തണുപ്പ് കാലുകൾക്കനുഭവപ്പെട്ടു.

ഇരുള് നേർത്തുവരുന്നത് കാണാറായി. ഓരോ രൂപങ്ങൾ തെളിഞ്ഞു കാണാൻ തുടങ്ങി — കല്ലും, ചെടികളുമൊക്കെ. ക്രമേണ നക്ഷത്രങ്ങൾ മറഞ്ഞു. ചീവീടുകളുടെ ശബ്ദം നിലച്ചു. ഉറക്കമുണർന്ന കാക്കകൾ കലപിലെച്ചിലച്ചു.

മലകൾക്കു പിന്നിൽനിന്ന് മഞ്ഞയും ചെമപ്പുമണിഞ്ഞ് ബാലാരുണൻ ഉയർന്നു വരുന്നു. സസ്യശ്യാമളിമയുടെ മേൽ വിഭാതസൂര്യൻെറ മഞ്ഞക്കതിരുകൾ കനകവർണ്ണം പകർന്നു. ബേർചെടികളിൽ ഉറങ്ങിയിരുന്ന "സാത്ബായാപ്പക്ഷി"യും ഉണർന്ന്, വാലിട്ടടിച്ച് ചിലക്കാൻ തുടങ്ങി.

1. ഒരു ഉത്സവം

പൊന്തകളിൽ ഉറങ്ങിയിരുന്ന "ഹോലെ" പക്ഷികളും കാലിൽ കുന്തിച്ചു നിന്ന് ശബ്ദം വച്ചു. കാക്കകൾ അങ്ങിങ്ങു പറന്നു.. കുററിക്കാട്ടിനുള്ളിലെ ഉണക്കപ്പുല്ലിന്, ബാലസൂര്യൻെറ ആദ്യകിരണങ്ങളേററതോടെ ചൂടു പകർന്നു. അവയ്ക്കടിയിൽ സുഖനിദ്രപൂണ്ട കീടലോകവും ഉണരുകയായി. എറുമ്പുകളുടെ പതിവുപോലുള്ള അണികൾ നീങ്ങുന്നത് കാണാറായി. വെട്ടുകിളികൾ ഇളകിപ്പറന്നു. ഓന്തുകൾ മരത്തിലും മണ്ണിലുമൊക്കെ ജാഗ്രതയോടെ കാത്തിരുന്നു. ദേഹത്തു മണ്ണു പുരട്ടി വേഷപ്രഛന്നരായ "ഗുണ്ടികൾ" ഇര വരാൻ ഒരുങ്ങിയിരിക്കുന്നു. "ദേവ്റ"കളാകട്ടെ അവയുടെ നിവാസസ്ഥലമായ കുററിക്കാടുകളുടെ ഇലകാർന്നു തുടങ്ങി. "ബോറെ"കൾ[1] മാളം വിട്ടിറങ്ങി, ശരീരത്തിൻെറ പിൻഭാഗമിട്ടുലച്ചുകൊണ്ട് ഇര തേടി നടക്കുന്നു. "ഹോലെ"പ്പക്ഷികൾ മരങ്ങളിൽ നിന്നും പറന്നു നിലത്തിറങ്ങി, വീണുകിടക്കുന്ന കായകളും വിത്തുകളുമൊക്കെ മനോഹരമായ കഴുത്തു ചലിപ്പിച്ചുകൊണ്ട് കൊത്തിത്തിന്നു തുടങ്ങി. പൂഴിമണ്ണിൽ അവയുടെ കാൽപ്പാട് പതിഞ്ഞപ്പോൾ, അതിന് ഒരു ശിൽപത്തിൻെറ സൗകുമാര്യം കൈവന്നു.

ഭക്ഷണപ്പൊതി ചുമലിൽനിന്നും, കയ്യിലേക്കു മാററിക്കൊണ്ട് ഞാൻ നടത്തം വേഗത്തിലാക്കി. നഗ്നപാദങ്ങൾ കൊണ്ട്, ഇളകിയ മണ്ണുതെറിക്കുമാറ് ഞാൻ നടന്നു. എൻെറ പൈജാമക്കാലുകൾ തമ്മിലുരസുന്ന "ശിൽ ശിൽ" ശബ്ദം കേട്ട് ഹോലെപ്പക്ഷികൾ പരിഭ്രമിച്ചു പറന്നു വഴിമാറി. കാലടികൾ നീട്ടിവച്ച് ഞാൻ നടന്നു. ഞാൻ മുന്നോട്ടു നീങ്ങുന്തോറും വയർ ഉള്ളിലേക്കു വളയാൻ തുടങ്ങി. ആഹാരത്തിൻെറ സുഖദഗന്ധം, കയ്യിലിരുന്ന പൊതിയിൽ നിന്നുമുയർന്നുവന്നു. പക്ഷേ മനസ്സ് കട്ടിയാക്കിക്കൊണ്ട് ഞാൻ നടന്നുകൊണ്ടേയിരുന്നു. വഴിമണ്ണ് കാലിൻെറ വിരലുകൾക്കിടയിൽ അട്ടിയട്ടിയായി അടിഞ്ഞു കയറി. പൈജാമ മണ്ണു പുരണ്ടു മുഷിഞ്ഞു. വഴി എത്രയായിട്ടും തീരുന്നില്ലെന്നൊരു തോന്നൽ. പല നിറങ്ങളിലുള്ള പർവതനിരകളും, അവക്കിടയിൽ തുറസ്സായ പ്രദേശങ്ങളും കാണാറായി. നേരത്തെ കണ്ടുതുടങ്ങിയ പർവതനിരകൾ ഇപ്പോൾ കൂടുതൽ വ്യക്തമായി കാണാൻ കഴിഞ്ഞു. അടിവാരങ്ങളിൽ മരങ്ങളും പൊന്തകളുമുള്ള പച്ചപ്പൊട്ടുകൾ. മററിടങ്ങളിലെല്ലാം വെറും പാറ മാത്രം. ഇടയ്ക്കിടെ ചെറിയ മുളങ്കാടുകൾ. പൊന്തകൾക്കിടയിലൂടെ കേറിയുമിറങ്ങിയും, ചിലേടത്ത് ഇടുങ്ങിയും, ചിലേടത്തു വീതിയുള്ളതായും, സദാ പൊടി നിറഞ്ഞ ആ പാത മുന്നോട്ടു നീങ്ങി.

സൂര്യൻ മന്ദമന്ദം ഉയർന്നുവന്നു. തെളിച്ചവും ചൂടുമുള്ള ഇളംവെയിലിൽ, മലകൾ കൂടുതൽ ശോഭായമാനമായി കാണപ്പെട്ടു. അതിരാവിലെ കലപിലെച്ചിലച്ചു നടന്ന കിളികളുടെ ഒച്ച കുറഞ്ഞു കുറഞ്ഞു വന്നു. മൺനിറമുള്ള ഒന്നു രണ്ടു കഗാരയപ്പക്ഷികൾ ശരംപോലെ മേലോട്ടും കീഴോട്ടും കുതിച്ചുപറന്നു. കീഴോട്ടു പായവേ അവയുടെ മെയ്യിൽ വഴുതിപ്പായുന്ന വായുവിൻെറ ശീൽക്കാരവും, ആ പക്ഷികളുടെ

1. ഒരിനം കീരി

കളകൂജനങ്ങളും, ശ്രുതിലയങ്ങൾ ഒത്തിണങ്ങിയ ഗാനം പോലെ കേൾക്കാമായിരുന്നു. ഒരു പരുന്ത് കീഴോട്ടു പാഞ്ഞുവന്ന്, ഭൂമിയ്ക്ക് അല്പം മുകളിലൂടെ നീന്തി നീങ്ങിയപ്പോൾ, കുരുവികൾ പരിഭ്രമിച്ചു ശബ്ദമുണ്ടാക്കി.

നാട്ടുവഴിക്കരികെ, ഉഴുതിട്ട വയലുകൾ കണ്ടുതുടങ്ങി. ചിലവ ചെമന്നിട്ടാണെങ്കിൽ ചിലവ കറുത്തിട്ടാണ്. ഉഴാതെ തരിശിട്ടിരുന്ന തുണ്ടുവയലുകൾ വെയിലേററു വിണ്ടുകിടക്കുന്നു. ഒരു മനുഷ്യന്റെ കാൽ പെട്ടുപോകത്തക്കവണ്ണം വലുതായിരുന്നു ആ വിള്ളലുകൾ. വയലുകൾ കണ്ടതോടെ ഗ്രാമം അടുത്തെന്ന് എനിക്കു മനസ്സിലായി. ആകാശവും ഭൂമിയും കെട്ടുപിണയുന്ന ചക്രവാളത്തിലേക്ക്, ആകാംക്ഷാപൂർവം അനേകം തവണ ഞാൻ കണ്ണയച്ചു. എങ്കിലും വീടുകളൊന്നുംതന്നെ കാണാൻ കഴിഞ്ഞില്ല. വളർത്തുമരങ്ങൾ പോലും കണ്ണിൽപ്പെട്ടതുമില്ല. വെയിലിനു നല്ല ചൂടു്, രാവിലെ തണുപ്പടിച്ചുകിടന്ന മണ്ണ് വെയിലേററ് പൊള്ളിത്തുടങ്ങി. ഈച്ചപ്പററങ്ങൾ എന്റെ തലയ്ക്കു ചുററും മൂളിക്കൊണ്ടിരുന്നു. അനുസ്യൂതമായ ആ ഹുങ്കാരം എന്നെ അലോസരപ്പെടുത്തി. തലയിലെ തൊപ്പിയെടുത്ത് ആട്ടിയകററാൻ ശ്രമിച്ചെങ്കിലും അവ എന്നെ വിട്ടുമാറിയില്ല. നൂറുകണക്കിന് അവ മൂളിക്കൊണ്ട് എന്നോടൊപ്പം നീങ്ങി. വളരെ പേർ താമസിക്കുന്ന ഒരിടത്തേക്കാണ് ഇവന്റെ യാത്ര, അവിടെത്താനുള്ള വഴി ഇവനു ശരിക്കറിയാം, ഇവന്റെ കൂടെപ്പോയാൽ നമുക്കും ശരിക്കും ലക്ഷ്യത്തിലെത്തിചേരാം, അവിടെ നമുക്കു വേണ്ട അഴുക്കുവെള്ളവും മററും വേണ്ടത്ര കിട്ടും, അവിടെത്തന്നെ നമുക്കും പോകണം എന്നൊക്കെ ചിന്തിച്ചുകൊണ്ടാണ് ആ ഈച്ചകൾ എന്നോടൊപ്പം മൂളിപ്പാട്ടും പാടിവരുന്നത് എന്ന് എനിക്കു തോന്നി.

## 2

മലനിരക്കുകൾക്കും, ചെമന്ന ബഞ്ജ്റ വയലുകൾക്കും നടുക്ക്, പത്തു മുപ്പത്തിയഞ്ചു വീടുകൾ കൂനിപ്പിടിച്ചിരിക്കുന്നു. അതാണ് ബൻഗർവാടി. പ്രത്യേകിച്ച് ഒരു വടിവോ രൂപമോ ഒന്നുമില്ലാതെ മരച്ചില്ലകൾ കൂട്ടിയതുപോലുള്ള വീടുകൾ. അധികവും മൺകൂനകളാണ്, ചുമരുകളിലും മണ്ണു തേച്ചവ. ഓരോ വീടിനുമുണ്ട് തുറസ്സായ മുററങ്ങൾ. ഒരികിലൂടെ ഒഴുകുന്ന ഓടയ്ക്കരികിൽ വേപ്പും സാജൻ മരങ്ങളും വളർന്നു നിൽക്കുന്നു. വീടുകൾക്കു പിന്നിൽ, "ബബൂൽ" ച്ചില്ലകൾകൊണ്ടുണ്ടാക്കിയ ആട്ടാലകൾ. ഒരിടത്ത് ഒരു വണ്ടിച്ചക്രം ചാരിവച്ചിരിക്കുന്നു. അസാധാരണമെന്നു തോന്നിക്കുന്നതൊന്നും എങ്ങുംതന്നെ കാണാനില്ല. റോഡ് എന്നു തോന്നിപ്പിക്കുകയെങ്കിലും ചെയ്യുന്ന വഴികളുടെ കഥയും അങ്ങനെ തന്നെ. വീടു നിൽക്കാനുള്ള ഇടം കഴിഞ്ഞ്, ബാക്കിയെല്ലാം വഴിയാണ്! മിക്ക

വീടുകളുടേയും വാതിൽ പൂട്ടിയിട്ടിരിക്കുന്നു. ഒരു വീടിനു മുമ്പിലിരുന്നു കളിക്കുന്ന മൂന്നു നാലു കൊച്ചുകുട്ടികൾ. വീടുകളുടെ നിഴൽ, പൊടിമുങ്ങിക്കിടക്കുന്ന പാതയിലേക്കു നീണ്ടുവരുന്നു. ആ തണലിൽ പററിയിരിക്കുന്ന നായ്ക്കളും, പല നിറത്തിലുള്ള കോഴികളും.

ഇരുപുറവുമുള്ള വീടുകളിൽ നിന്ന് സ്ത്രീകൾ ഒളിഞ്ഞു നോക്കി. കുറച്ചകലെയായി നാലുംകൂടിയ ഒരു കവല. അവിടെ ഒരു വേപ്പും അതിൻെറ ചുവട്ടിൽ കെട്ടിപ്പൊക്കിയ ഒരു തറയും. അവിടെയെത്തിയതോടെ തത്തിച്ചാടുന്ന ഒരു പൂവൻകോഴിയെപ്പോലെ ഞാൻ അതിൻെറ തണലിൽ കയറിപ്പററി, തൊപ്പി തലയിൽനിന്നെടുത്തു, വിയർപ്പു തുടച്ചകററി കാലു തമ്മിൽത്തച്ച് മണ്ണു കളഞ്ഞു. ആ തണലിലിരുന്ന് വിയർപ്പാറിയപ്പോൾ ഒരു സുഖം തോന്നി.

നന്നേ ദാഹമുണ്ട്. എവിടെ തുള്ളിവെള്ളം കിട്ടുക. ആരോടു ചോദിക്കാൻ അടുത്തെങ്ങും ഒരു ജീവിയെപ്പോലും കാണാനില്ല വെള്ളം കുടിക്കാതെ തന്നെ ഭക്ഷണം കഴിക്കാമെന്നു വച്ചാൽ, വിശപ്പോടൊത്തതാണ് ദാഹം.തൊണ്ടവരളുന്നു. ചെറിയ ഒരു ചവർപ്പനുഭവപ്പെടുന്നു വായിൽ. സുഖകരമായ ഈ തണൽ വിട്ട് എഴുന്നേൽക്കാൻ തോന്നുന്നില്ല. കാൽമുട്ടുകൾ കൈകൊണ്ടു ചുററിപ്പിടിച്ചുകൊണ്ട് ഞാൻ അവിടെത്തന്നെയിരുന്നു. ചുററും തികഞ്ഞ നിശബ്ദത. തലയ്ക്കു മുകളിലത്തെ വേപ്പിൻ ചില്ലയിലിരിക്കന്ന രണ്ടു കാക്കകൾക്കുപോലുമില്ല മിണ്ടാട്ടം.

കുറച്ചു കഴിഞ്ഞപ്പോൾ, ഞാൻ പിന്നിട്ട വഴിയെ ഒരാൾ നടന്നു വരുന്നതു കാണാറായി. കൊള്ളാം. ഇത്തിരി വെള്ളം ചോദിച്ചുവാങ്ങി, ആഹാരം കഴിക്കാമല്ലോ, വന്ന കാര്യമെല്ലാം പറയാൻ ഒരാളായല്ലോ എന്നെല്ലാം മനസ്സിൽ കണ്ടപ്പോഴേക്കും അയാൾ അടുത്തെത്തിക്കഴിഞ്ഞു. തലയിൽ ചെമന്ന തലക്കെട്ടും, മുട്ടുവരെ ഇറങ്ങി കിടക്കുന്ന "കുർത്ത"യും ധരിച്ചിരിക്കുന്നു. ധോത്തിയുടെ ഒരു കോന്തലയും, ഒരു കുന്തവും കൂടി ഒരു കയ്യിൽ പിടിച്ചിട്ടുണ്ട്. നീളമുള്ള, വലിയ മുഖത്ത് കവിളെല്ലുകൾ ഉന്തി നിൽക്കുന്നു. മൂക്കും നീണ്ടതുതന്നെ. വെളുപ്പും കറുപ്പും കലർന്ന മീശ. ആർത്തിയുള്ള കണ്ണുകൾ. അവൻ എന്നെ ഒരു നോട്ടംകൊണ്ടു വിലയിരുത്തി, മീശയൊന്നു തടവിയ ശേഷം നിലത്തു കാറിത്തുപ്പിയപ്പോൾ, അത് എൻെറ മുഖത്താണെന്ന് എനിക്കു തോന്നിപ്പോയി. ദേഷ്യം കടിച്ചമർത്തിക്കൊണ്ട് ഞാൻ കാൽ നിലത്തു ചവിട്ടി, ഇരുപുറവും നോക്കി. ഇല്ല. മററാരും ഇല്ല.

ശാസനാസ്വരത്തിൽ അവൻ എന്നോടു ചോദിച്ചു. "എന്താ, മുട്ടക്കാരനാണോ?"

ഇതു കേട്ടതോടെ, വേട്ടക്കാരനിരയായ മൃഗത്തെപ്പോലെ എൻെറ മനസ്സ് തകർന്നു. വിചിത്രമായ ചോദ്യം കേട്ടു പതറിപ്പോയതുകൊണ്ട് കുറച്ചുനേരം എനിക്കൊരുത്തരവും നൽകാൻ കഴിഞ്ഞില്ല. ഞാൻ ധരിച്ചിരിക്കുന്ന പൈജാമയാണ് എന്നെ ചതിച്ച് എൻെറ വിലയിടിച്ചത്. മടിശ്ശീലയിൽ ചില്ലറത്തുട്ടും നിറച്ച്, മുട്ട വാങ്ങാൻ ഗ്രാമത്തിൽ വരുന്ന മുസ്ലീം

മുട്ടക്കച്ചവടക്കാരനായി എന്നെ അധഃപതിപ്പിച്ചു കളഞ്ഞു. പതറിച്ച മാറിയപ്പോൾ വന്ന ചിരി ഞാൻ പാടുപെട്ടാണ് അടക്കിയത്. കാൽ വീണ്ടുമുയർത്തി വേപ്പിൻ തറയിൽ ചവിട്ടിയശേഷം, തൊപ്പി ശരിയാക്കിക്കൊണ്ട് ഞാൻ പറഞ്ഞു.

"അല്ല, ഒരു ടീച്ചറാണു ഞാൻ."

പക്ഷേ, അതു കേട്ടിട്ടും ചോദ്യക്കാരനിൽ, എന്തെങ്കിലും തെററു പറഞ്ഞുപോയ ഭാവമൊന്നും കണ്ടില്ല. മറിച്ച്, കാലൊന്നിളക്കിച്ചവിട്ടി, തെല്ലൊരത്ഭുതസ്വരത്തിൽ, തന്നോടെന്നോണം അവൻ പറഞ്ഞു.

"ടീച്ചർ!"

അവനു വിശ്വാസമായില്ലെന്നു തോന്നുന്നു. വീട്ടിൽ തിരുമ്മിയെടുത്ത വരയൻ കുപ്പായവും, മുഷിഞ്ഞ പൈജാമയും ധരിച്ച ഈ കുള്ളൻ എങ്ങനെ ടീച്ചറാകുമെന്നായിരിക്കും. കോണകവുമുടുത്ത് പള്ളിക്കൂടത്തിൽപ്പോയി, സ്ലേററ് തുപ്പൽകൊണ്ട് തുടച്ചു പാഠമെഴുതിപ്പഠിക്കേണ്ട ചെറുക്കൻ. ഇവനെയാരു ടീച്ചറാക്കാൻ! അസംബന്ധം!

കുറെക്കൂടി പ്രായം ചെന്ന് കോട്ടും ധോത്തിയുമൊക്കെ ധരിച്ച ഒരാളായിരുന്നെങ്കിൽ എന്നു ഞാനാശിച്ചുപോയി.

"പുതുതായി നിയമിച്ചതാണ്. ഇന്നുമുതൽ ഇവിടെ ടീച്ചറായി വന്നിരിക്കുകയാണ്" എന്ന് ആവുന്നത്ര ഗാംഭീര്യത്തോടെ ഞാൻ തറപ്പിച്ചു പറഞ്ഞു.

കുന്തത്തിൻെറ ചുവട് നിലത്ത് ആഞ്ഞുകുത്തിക്കൊണ്ട് അവൻ ചോദിക്കുകയാണ്,

"ധ് ധു! ടീച്ചർ ഇവിടെ എന്തു ചെയ്യാനാ? ഈ വാടിയിൽ പള്ളിക്കൂടമില്ല. കുട്ടികളുമില്ല. ഇതൊന്നും ഈ സർക്കാറിനറിയില്ലെ? അർത്ഥമില്ലാത്ത ചെയ്ത്തു നോക്കണേ!"

തലപ്പാവു പിടിച്ചു നേരെയാക്കിക്കൊണ്ട് അവൻ പാട്ടിനുപോയി, പോകുന്നപോക്കിന്, ഒന്നുകൂടിതുപ്പികൊണ്ട്. അവൻ കാണാമറയത്തെത്തും വരെ ആ വഴി നോക്കാൻ പോലും എനിക്കു ധൈര്യം വന്നില്ല. നാണക്കേടു തോന്നി എനിക്ക്. കീറിപ്പറിഞ്ഞ വേഷത്തിൽ, പള്ളിക്കൂടത്തിൽ പോകേണ്ടിവരുന്ന ഒരു ബാലനു തോന്നുന്ന നാണക്കേട്. ഈ ഒരൊററ സംഭവം കൊണ്ട് എൻെറ ധൈര്യമൊക്കെ പമ്പ കടന്നു. ആശകൾ തകർന്നു. ഉടൻ വിടണം ഈ സ്ഥലം. ഇപ്പണി രാജി വെക്കണം. നമുക്കു പററില്ല ഇപ്പണി. പള്ളിക്കൂടമിവിടെ നടക്കാൻ പോകുന്നില്ല. കുട്ടികളൊട്ടു വരാനും പോകുന്നില്ല. പള്ളിക്കൂടവും പഠിപ്പിക്കലുമൊന്നും ഇവിടെ ഒരു നന്മയുമൊട്ടു വരുത്താനും പോകുന്നില്ല. ദുഃഖമൂകനായി അങ്ങിനെ ആ ആൽത്തറയിലിരുന്നപ്പോൾ

വിശപ്പും ദാഹവും പോലും ഞാൻ മറന്നുപോയി. പൊള്ളുന്ന വെയിൽ. ഇവിടെ വരേണ്ടതില്ലായിരുന്നു എന്ന് എനിക്കു തോന്നിത്തുടങ്ങി.

അപ്പോഴുണ്ട്, വയലിൽനിന്ന് നിരക്കെ വെളുത്ത മീശയുള്ള ഒരു കിഴവൻ നീണ്ട വടിയുമൂന്നി, അതുവഴി വരുന്നു. പുരികം പോലും നരച്ചിട്ടാണ്. തോളിലിട്ടിരിക്കുന്ന പുതപ്പ് ഊർന്നു പോകാതെ ഇടക്കിടെ ഒരു കൈകൊണ്ട് നേരെയാക്കിയിട്ടുകൊണ്ടാണ് നടത്തം — ചെരിപ്പ് ഇഴച്ചിഴച്ച് തീരെ പതുക്കെ, അടുത്തുവന്ന് നിന്നിട്ട്, കൈകൊണ്ട് കണ്ണിന് മറപിടിച്ച്, ജിജ്ഞാസുവായി എന്നെ സൂക്ഷിച്ചുനോക്കി. ആടുകളെ തിരിച്ചറിയാൻ വെമ്പുന്ന ഇടയൻെറ നോട്ടം.

"മോനേ, നീയെന്തിനാ ഇവിടിരിക്കുന്നെ?"

"പുതിയ ടീച്ചറാണ് ഞാൻ. ഇന്നുമുതൽ എന്നെ ഇവിടേക്കു നിയമിച്ചിരിക്കയാണ്."

"ടീച്ചറെന്തിനാ, ഇവിടിരിക്കുന്നെ? പള്ളിക്കൂടത്തിൽ പോയിരുന്നുകൂടെ?"

വയസ്സൻെറ ഇച്ചോദ്യം എനിക്കു വീണ്ടും ധൈര്യം പകർന്നു. ആ കുന്തം താങ്ങിയെപ്പോലല്ലല്ലോ ഇയാൾ എന്നായിരുന്നു എൻെറ ആശ്വാസം.

"പള്ളിക്കൂടം എവിടെയാണെന്ന് എനിക്കറിയില്ലല്ലോ."

കിഴവൻ വടികൊണ്ട് ഒരിടത്തേക്ക് ചൂണ്ടിക്കാട്ടികൊണ്ട് പറഞ്ഞു,

"അതാ, ആ ചാവടിയിലാ പള്ളിക്കൂടം. രണ്ടു മുറികളുണ്ട്."

"അക്കാണുന്നതോ?"

"അതു തന്നെ. അവിടെപ്പോയിരിക്കാമല്ലോ."

"അവിടെ തനിച്ചുപോയിരുന്നിട്ട് ഞാനെന്തു ചെയ്യാനാ? കുട്ടികളൊക്കെയെവിടെപ്പോയി?"

"ആടുമേക്കാൻ പോയിരിക്കയാ അവരൊക്കെ. ഇങ്ങുവരും. വരാതെ പിന്നെകാട്ടിലങ്ങു താമസിക്കുമോ അവർ?"

"പള്ളിക്കൂടം നടക്കാൻ വേണ്ടുന്ന പിള്ളേര് കാണുമോ?"

"ഒണ്ടൊണ്ട്. ഒരുപാടൊണ്ട്. ഇനീമൊണ്ടാകും. കൊല്ലംതോറും പത്തിരുപതു വീതമല്ല്യോ കല്ല്യാണം നടക്കുന്നെ! കുട്ടികളൊക്കെ വന്നോളും. ടീച്ചറങ്ങു പഠിപ്പിച്ചോണ്ടാൽ മതി."

കിഴവൻെറ വർത്തമാനം കേട്ടു ഞാൻ ചിരിച്ചുപോയി. വേപ്പിൻ തറയിൽ നിന്നും വേഗമിറങ്ങി, ഭക്ഷണപ്പൊതി കയ്യിലെടുത്തുകൊണ്ട് ഞാൻ ചോദിച്ചു:

"കുറച്ചു വെള്ളം വേണം, ആഹാരം കഴിക്കാനാണ്. കഴിക്കാനുള്ളത്

ഞാൻ കൊണ്ടുവന്നിട്ടുണ്ട്."

"ഈ വാടിയിൽ വെള്ളം കുറവാ. വേനലിൽ മരുഭൂമിതന്നെ. അവിടെ ഒരു ഊററുകുഴിയുണ്ട്. ഒന്നു ചെന്നു നോക്ക്"

ഗ്രാമത്തിനു വെളിയിൽ ഊററുവെള്ളം തടഞ്ഞു നിർത്തിയിരിക്കുന്ന സ്ഥലം വൃദ്ധൻ ചൂണ്ടിക്കാട്ടിതന്നു.

"ഞങ്ങടെ വെള്ളം കുടിക്കുമെങ്കിൽ അതു ഞാൻ കൊണ്ടുവന്നുതരാം" എന്നായി വൃദ്ധൻ.

"പിന്നെന്താ കുടിക്കാതിരിക്കാൻ? ഒരു ലോട്ട കിട്ടിയാൽ ഞാൻ തന്നെ പോയി എടുത്തോളാം."

കിഴവൻ അവിടെ നിന്നു വിളിച്ചുപറഞ്ഞു, "എടീ അഞ്ജേ, ടീച്ചർക്ക് ഒരു ലോട്ട വെള്ളം കൊണ്ടുവാ"

അകലെയൊരു വീട്ടിൽ ഒരു പെണ്ണിന്റെ തല പുറത്തു കണ്ടു. വെള്ളം കൊണ്ടുവരാൻ അയാൾ ഒന്നുകൂടി വിളിച്ചുപറഞ്ഞു. അനന്തരം ഞങ്ങൾ പള്ളിക്കൂടത്തിലെത്തി.

"മാറിപ്പോയ ടീച്ചർ താക്കോൽ തന്നിട്ടുണ്ട്. കുട്ടികളൊന്നുമില്ലാത്തതുകൊണ്ട് ചാർജെടുക്കലൊന്നും വേണ്ട. താക്കോലെടുത്തോളു. അധികാരികളെ ഞാനറിയിച്ചോളാം."

പൂട്ടുതുറന്ന് ഞാൻ ഉള്ളിൽ കടന്നു. ആൾസഞ്ചാരമില്ലാതെ വളരെ നാൾ അടച്ചിട്ടിരുന്ന മുറിക്ക് സഹജമായ ദുർഗന്ധം. ഇടിഞ്ഞുപൊളിഞ്ഞ നിലത്ത് പക്ഷിക്കാട്ടവും പൊടിയും നിറഞ്ഞുകിടക്കുന്നു. കിഴവൻ തോളിൽ കിടന്ന കട്ടിത്തുണിയെടുത്ത് തറയിൽ ഒരിടത്തു പൊടിതട്ടിമാററാൻ തുടങ്ങിയപ്പോൾ ഞാൻ ചുമച്ചുപോയി.

കുറച്ചിട തൂത്തശേഷം, തുണി നിലത്തിട്ടിട്ട് കിഴവൻ പറഞ്ഞു,

"ഇരിക്ക്."

എന്നിട്ട്, അയാൾ കൈകുത്തി നിലത്തിരുന്നു. കൈയിലിരുന്ന വടി അടുത്തുവെച്ചിട്ട് വീണ്ടും അയാൾ പറഞ്ഞു,

"അവിടിരുന്നു പൊതിയഴിച്ചോ. പെണ്ണ് വെള്ളമിപ്പോൾ കൊണ്ടുവരും."

ഭക്ഷണം പൊതിഞ്ഞിരുന്ന പഴയ മുണ്ട് ഞാൻ നിവർത്തുകൊണ്ട് ചോദിച്ചു,

"അമ്മാവൻ കഴിക്കുന്നോ?"

ചിരിയുടെ ചുളിവുകൾ മുഖത്തു പരത്തിക്കൊണ്ട് കിഴവൻ പറഞ്ഞു,

"വല്ലതും കഴിക്കാതെ പിന്നെ മനുഷ്യനു ജീവിക്കാനൊക്കുമോ. ഞാൻ

രണ്ടുനേരത്തെ ശാപ്പാടു കഴിഞ്ഞു. അടുത്തതിനു നേരമാകുന്നതേയുള്ളു. ടീച്ചർ തിന്ന്."

ഞാൻ ഒന്നറച്ചു. പക്ഷേ വിശപ്പിനുണ്ടോ അറപ്പ്? അപ്പോഴേക്കും കറുത്ത ഒരു പെൺകുട്ടി വെള്ളവുമായെത്തി. മുറിയിലേക്കു കടക്കാതെ ലോട്ട ഉള്ളിൽ വെച്ച് എന്നെ ഒന്നു നോക്കിയശേഷം അവൾ സ്ഥലം വിട്ടു.

കിഴവൻ ഒരു കാൽ കുന്തിച്ചിരുന്ന്, പുകയിലപ്പൊതിയഴിച്ച്, അതിൽ കയ്യിട്ടു.

വിശപ്പുണ്ടായിരുന്നതുകൊണ്ട്, ഞാൻ വേഗത്തിൽ ഭക്ഷണം കഴിച്ചുതുടങ്ങി. ഇടക്കിടെ കിഴവന്റെ നേർക്കും കണ്ണോടിച്ചു. തലക്കെട്ടും ദോത്തിയുമല്ലാതെ അയാളുടെ ദേഹത്തൊന്നുമില്ല. ചവിട്ടി നടക്കുന്ന കരിമണ്ണുപോലെ കറുത്ത ദേഹം. ബലമുള്ള വലിയ എല്ലിൻകൂട്. കാലിൽ മുള്ളും ചുള്ളിയും കൊണ്ടുണങ്ങിയ മുറിപ്പാടുകൾ, വിളഞ്ഞു പഴുത്തു കനിഞ്ഞ കനിതന്നെ കിഴവൻ!

പ്രാവിൻകാലുപോലുള്ള കൺപുരികങ്ങൾ. രോമനിബിഡമായ നീണ്ട മീശ. നീളമുള്ള താടി. നെഞ്ചിൽ വെളുത്ത മുടിച്ചുരുകൾ. പ്രായം എത്രയായെന്നു പറയാൻ വയ്യ. ജീവിതത്തിന്റെ നീണ്ട വഴി വളരെ താണ്ടി ക്ഷീണിച്ചവനെന്നു വ്യക്തം. ജരവീണതാണ് മുഖം. കൈകാലുകളിൽ ഞരമ്പുകൾ എഴുന്നുനിൽക്കുന്നു.

പുകയില വായിലിട്ടു പൊതി മടക്കുന്നതിനിടക്ക് കിളവൻ ചോദിച്ചു, "മോന്റെ ഗ്രാമമേതാ?"

"അടുത്തുതന്നെ. വിദൂത്‌വാടി"

"അവിടെ, മോൻ.........?"

ഞാൻ വിവരങ്ങളൊക്കെപ്പറഞ്ഞു. എല്ലാം അറിയാവുന്ന കാര്യങ്ങളാണെന്ന മട്ടിൽ കിഴവൻ തല കുലുക്കിക്കൊണ്ടിരുന്നു.

"മോൻ ഞങ്ങടെ കൂട്ടത്തിൽപ്പെട്ടയാൾ തന്നെ" എന്ന് എന്റെ മുതുകിൽ തട്ടി പറഞ്ഞശേഷം, എഴുന്നേൽക്കാതെതന്നെ വാതിലിനരികിലേക്കു നീങ്ങി അയാൾ നീട്ടിത്തുപ്പി.

എനിക്ക് ആത്മവിശ്വാസം ഒന്നുകൂടി ഉറച്ചു. ഇടയന്മാരുടെ ഈ ഗ്രാമത്തിൽ ഞാനിനി ഏകാകിയല്ല. എനിക്ക് വർത്തമാനം പറഞ്ഞിരിക്കാൻ ഇവിടെ കൂട്ടുണ്ട്. സ്വന്തക്കാരനെന്ന്, ബന്ധുവെന്ന് മമത തോന്നിപ്പോകുന്ന ഒരാൾ. ഇതുപോലൊരു അഞ്ചുപത്തു പേരുണ്ടെങ്കിൽ, എനിയ്ക്കിവിടെ ബഹു സുഖംതന്നെ.

അൽപം കഴിഞ്ഞ്, കിഴവൻ യാത്ര പറഞ്ഞ്, വയലിലേക്ക് പോയി. വീണ്ടും ഞാൻ തനിച്ചായി. ചുമരിൽ തടികൊണ്ടുള്ള ഭാഗങ്ങളിൽ പഴയ ടീച്ചർ

എഴുതിവച്ചിരുന്ന പഴമൊഴികൾ എന്റെ കണ്ണിൽ പെട്ടു. കിഴക്കും പടിഞ്ഞാറുമുള്ള ചുമരുകളിൽ, ആടിച്ചറുടെ പേരെഴുതിയ തകരത്തുണ്ടുകൾ തൂക്കിയിരിക്കുന്നു. മുകളിൽ ഒരു മാവിൻചില്ല തൂങ്ങുന്നുണ്ട്. അതു മുഴുവൻ കീടങ്ങൾ മൂടിയിരിക്കയാണ്. പുല്ലുമേച്ചിലിനിടക്ക് തരമുള്ളിടത്തൊക്കെയുണ്ട് കിളിക്കൂടുകൾ. പഴന്തുണിക്കഷണങ്ങളും, ചുള്ളിക്കമ്പുകളുമൊക്കെ അവയിൽനിന്ന് തൂങ്ങിക്കിടക്കുന്നു. ഇടക്കിടെ കുരുവികൾ ചിറകിട്ടടിച്ചു പറന്നു ബഹളമുണ്ടാക്കുന്നു. ഒരു മേശ, ഒരു കസേര, ഒരു ബോർഡ്. മേശയുടെ ഒരരികിൽ ഒരു തടിപ്പെട്ടി. ഞാനതു തുറന്നു. ബോർഡ് തുടയ്ക്കാനുള്ള തുണി. ഒരു റൂൾത്തടി, പഴയ ഒരു രജിസ്റ്റർപുസ്തകം, ഒഴിഞ്ഞ ചോക്കുപെട്ടികൾ, മഷിക്കുപ്പി, പേന, പിന്നെ കുറെ ലൊട്ടുലൊടുക്കു സാധനങ്ങൾ ഒക്കെയുണ്ടതിൽ.

എന്റെ സഞ്ചിയിൽ നിന്നും ഒരു വിരിപ്പെടുത്തു ഞാൻ നിലത്തു വിരിച്ചു. കീടങ്ങളുടെ ആക്രമണത്തിൽ നിന്നും രക്ഷ നേടാൻ ധോത്തികൊണ്ട് ഉടൽ മറച്ച്, ഞാനതിൽ കിടന്നു. വെയിലേററു വരണ്ട ഈ ഗ്രാമത്തിലെ വിജനമായ പാഠശാലയിൽ എന്റെ ഏകാകിത്വം വർദ്ധിച്ചെന്ന് എനിക്ക് തോന്നി.

കുരുവികൾ ചിലച്ചുകൊണ്ടിരുന്നു. ശൌരയ്യപ്പക്ഷിയുടെ ശുഭശബ്ദം കേട്ടെങ്കിൽ എന്ന് എനിക്കു കൊതിതോന്നിപ്പോയി. എട്ടുപത്തു കുരുവികളുടെ ചിലപ്പും, ചിറകടിയും മതിയല്ലോ ഒരുവനെ നന്നെ ബേജാറാക്കാൻ! എന്തു ചെയ്യാനാണ്? ഒരു വഴിയുമില്ല ഈ ബഹളമൊന്നു നിറുത്താൻ. വാതിലടച്ചാലും ചുമരിന്റെ മീതെയുള്ള ഇടയിലൂടെ അവ കടന്നു വരും. ഞാൻ കണ്ണടച്ചു കിടന്നു. യാത്രാക്ഷീണവും, നിറഞ്ഞ വയറും, മുറിക്കുള്ളിലെ കുളിർമ്മയും കാരണം ഗാഢനിദ്രയിലേക്കു ഞാൻ വഴുതി വീണു.

## 3

ഉണർന്ന്, വാതിലിലൂടെ നോക്കിയപ്പോൾ പകൽ കഴിയാറായെന്ന് മനസ്സിലായി. മേഞ്ഞു മടങ്ങുന്ന ആട്ടിൻപററങ്ങളുടെ ശബ്ദം കേൾക്കുന്നുണ്ട്. നല്ലപോലെ ഉറങ്ങിയെങ്കിലും, കാലുകഴപ്പു കാരണം എഴുന്നേൽക്കാൻ തോന്നിയില്ല. കൈകൾ രണ്ടും ഉപധാനമാക്കി, മേൽക്കുമേൽ കണ്ണും നട്ട്, അവിടെ അനങ്ങാതെ ഞാൻ കിടന്നു.

വെളിയിൽ ആടുകളുടേയും, അവയെ തെളിക്കുന്നവരുടെയും ശബ്ദം വർദ്ധിച്ചുവന്നു. പററങ്ങളിലെ കാവൽനായ്ക്കളുടെ കുരയും, മനുഷ്യശബ്ദവും, കോഴികളുടെ കൊക്കരിക്കലും എല്ലാമായി ആകെയൊരു ബഹളം. പോരാത്തതിന്, ചേക്കേറുന്ന കാക്കകളുടേയും, കിളികളുടേയും ശബ്ദവും. കുറെ മുമ്പ്, നട്ടുച്ചക്ക് നിർജ്ജീവമായിക്കിടന്ന ഗ്രാമത്തിന് ഒരു

പുതുജീവൻ വച്ചതുപോലെ. ജീവിതം തുടിയ്ക്കുന്ന ശബ്ദങ്ങളാണ് സർവ്വത്ര.

വെളിയിലേക്കിറങ്ങി, ചാവടിയുടെ മുമ്പിൽ ഞാൻ ചെന്നുനിന്നു. ഗ്രാമത്തിലേക്ക് ഞാനും, ആ കുന്തക്കാരനും, വയസ്സനും വന്ന വഴികളെല്ലാം നിറഞ്ഞു കവിയുന്നത്ര ആടുകൾ. തല താഴ്ത്തി വേഗം വഗം നടക്കുന്ന ജന്തുക്കൾ. അവയുടെ പതിഞ്ഞ കാലൊച്ച. എങ്ങും പൊടിയുയരുന്നു. പൊടിയുയരുന്നവഴികളിൽഅവയുടെകുളമ്പടികൾപതിയുന്നു."കിട"യ്ക്കു പിന്നിൽ മുഷിഞ്ഞ വേഷം ധരിച്ച്, തോളിൽ കമ്പുമേന്തി നടക്കുന്ന ഇടയൻ. അവൻആടുകളെതെളിക്കുന്നവിചിത്രശബ്ദം. പററങ്ങൾക്കൊത്ത് നടക്കുന്ന, നീണ്ട രോമമുള്ള പട്ടികൾ.

പടിഞ്ഞാറ് ആകാശം തുടുത്തു. കാററ് കിഴക്കോട്ടായി. ആരക്തമായ പടിഞ്ഞാറു മുതൽ ശ്യാമാഭമായ കിഴക്കുവരെ, മാനം മുഴുവൻ വെണ്മേഘക്കീറുകളാണ്. ആകാശത്തിലെ വെള്ളാടുകളും ആലനോക്കി മടങ്ങുന്നപോലെ. പെററ ആടുകളാണ് ആദ്യം ആലയിലെത്തുക. പെററിട്ട ആട്ടിൻ കുട്ടികളെ എട്ടുപത്തു ദിവസം വീട്ടിൽ തന്നെ വളർത്തും. പററത്തോടൊത്ത് അവയെ മേയാൻ വിടില്ല. വിറക്കുന്ന കാലുകളോടെ എഴുന്നേററു നിന്ന ആ കുഞ്ഞാടുകൾ തള്ളയെ വിളിക്കുന്ന മട്ടിൽ, ചെമന്ന കുഞ്ഞുനാക്കുകൾ വെളിയിൽ കാട്ടി മനസ്സിൽ കൊള്ളുമാറു കരഞ്ഞു. തള്ള അടുത്തെത്തിയാൽ, അവ ഓടിച്ചെന്ന് കുഞ്ഞിത്തലകൊണ്ട്, അകിട്ടിലിടിച്ചു തുടങ്ങും.

തിരിച്ചെത്തിയ ഇടച്ചികൾ, അടുപ്പിൽ തീ പൂട്ടി. മേൽക്കൂരകളിലെ പുല്ലുമേച്ചിലിലൂടെപുകആകാശത്തേക്ക് ഊർന്നുയർന്നു. ഇടയൻആടുകളെ ആലയിലടച്ചുതുടങ്ങി. ഇരുട്ടിനു കട്ടിവച്ചു. മനുഷ്യരുടെയും, കിളികളുടെയും, ആടുകളുടെയുമൊക്കെ ശബ്ദം ആ ഇരുളിൽ വിലയിച്ചു.

ചാവടിയുടെ ചെറുവാരത്തിൽ, താഴോട്ടു കാൽതൂക്കി ഞാൻ ഇരുപ്പു പിടിച്ചു. മുകളിൽ പ്രഭ പൊഴിക്കുന്ന താരങ്ങളും, താഴെ ദീപങ്ങളും. ഇട വിട്ടു വീശുന്ന തണുത്ത കാററ്. പള്ളിക്കൂടത്തിനു മുമ്പിലുള്ള ഹനുമാൻ കോവിലിൽ ആരോ ഒരുവൻ ഇരുളിലൂടെച്ചെന്ന് ദീപം കത്തിച്ചു. ആ കോവിലിൽച്ചെന്ന്, മിച്ചമുള്ള ആഹാരവും, ലോട്ടയിലെ വെള്ളവും ആഹരിക്കാമെന്നു ഞാൻ മനസ്സിൽ കരുതി. എങ്കിലും ശരീരം അനങ്ങാൻപോലും മടിച്ചു. അതുകൊണ്ട്, ചാവടിയിലെ തൂണും ചാരി, ഇരുളിൽ കണ്ണും നട്ട് ഞാൻ അവിടെയങ്ങിരുന്നു.

ഈഗ്രാമമാണ്, ഇനിയൊരുമൂന്നുകൊല്ലത്തേക്ക് എന്റെനാട്. ഇവിടെ ഞാൻ പാർക്കണം. ഇവിടത്തുകാരുമായി ഞാൻ ഇടപഴകണം. ഇവരുടെ സ്നേഹവും, വിശ്വാസവും നേടണം. അതിനിടെ, പക്ഷികളുടെയും, കീടങ്ങളുടെയും ദുർഗ്ഗന്ധം തങ്ങിനിൽക്കുന്ന ഈ പള്ളിക്കൂടമൊന്നു വൃത്തിയാക്കണം. കുട്ടികളെ പള്ളിക്കൂടത്തിൽ ചേർത്ത്, അവരെ നാലക്ഷരം

പഠിപ്പിച്ച്, ബഹുമാന്യനാകണം. പക്ഷേ അതിനൊരു തടസ്സമാണ് എന്റെ ചെറിയ ശരീരവും, ഇളപ്പവും. നാലഞ്ചു കുട്ടികൾപോലും ഇതുവരെ നേരെ ചോവ്വേ പള്ളിക്കൂടത്തിൽ പോയിട്ടില്ലാത്ത ഈ ഗ്രാമത്തിൽ ഞാനെങ്ങിനെ ഇതൊക്കെ ചെയ്യാൻ?

ആരുടെയോ കാലൊച്ച കേൾക്കുന്നു. ഹനുമാൻ കോവിലിൽ നിന്നുള്ള വിളറിയ വെളിച്ചത്തിൽ ഒരു കറുത്ത രൂപം ചാവടിയുടെ മുമ്പിലേക്കു നീങ്ങി. ഇരുട്ടിൽ ആളെ തിരിച്ചറിയാൻ വയ്യ. ആരോ വന്നെന്നു കണ്ട് ഞാൻ ജിജ്ഞാസുവായി.

"ആരാ, ടീച്ചറാണോ, ഇരിക്കുന്നെ?"

നേരത്തെ കണ്ട വൃദ്ധന്റെ ശബ്ദം എനിക്കു മനസ്സിലായി.

"ഞാൻ തന്നെ. വരൂ."

"അത്താഴം കഴിഞ്ഞോ?"

"ഇല്ല. ഉടനെ കഴിക്കാം."

"ഇതാ, ഞാൻ കുറച്ച് ആട്ടിൻപാൽ കൊണ്ടുവന്നിട്ടുണ്ട്."

വരാന്തയിൽ ഒരു പാത്രം വക്കുന്ന ശബ്ദം ഞാൻ കേട്ടു അങ്ങോട്ടു നീട്ടിയ എന്റെ കൈ ഒരു പാത്രത്തിൽ മുട്ടി. അതിനിടെ പുതിയൊരാളും അവിടെയെത്തി. വൃദ്ധൻ തിരക്കി.

"ആരാത്?"

"ഞാനാണ് മുഖ്യാജി."

"അനന്തനല്ലേ?

"അതെ".

"എടാ കിഴങ്ങാ, ദേ ടീച്ചർ ഇരുട്ടത്തിരിക്കുന്ന കണ്ടില്ലേ? പോയി വിളക്കെടുത്തുകൊണ്ടുവാ".

"ഏതു ടീച്ചർ?"

തുടർന്ന് ടീച്ചറാരാണെന്നും, എവിടെ നിന്നു വന്നെന്നും, എവിടെ താമസിക്കുന്നെന്നുമെല്ലാം വൃദ്ധൻ വിശദമായി പറഞ്ഞുകൊടുത്തു. എല്ലാം കേട്ടിട്ട് അനന്തൻ വിളക്കു കൊണ്ടുവരാൻ പോയി. ലോട്ടയും ഗ്ളാസ് ടംബ്ളറും കിടക്കയും കൂടിയേ തീരൂ. പക്ഷേ വരുമ്പോൾ അവകൂടി കൊണ്ടുവരാൻ കഴിഞ്ഞില്ല.

അനന്തരാമുഷി വിളക്കുകൊണ്ടുവരുന്നതിനു മുമ്പായി, ഒന്നൊന്നായി, പത്തുപന്ത്രണ്ടാളുകൾ ആ മുററത്തെത്തി. പൊടിമണ്ണിൽ തുണി വിരിച്ച് അവരിരുന്നു. ഇരുട്ടാണെങ്കിലും ശബ്ദംകൊണ്ട് അവർ അന്യോന്യം

തിരിച്ചറിഞ്ഞു. ഒരുവൻെറ ആടിനെ ഒരു കഴുതപ്പുലി പിടിച്ചത്രെ. രണ്ടു കഴുതപ്പുലികളുടെ കഥ വിവരിക്കപ്പെട്ടു. രാത്രി എല്ലാരുമായിച്ചെന്ന് രണ്ടിനെയും വകവരുത്തണമെന്ന് അവർ തീരുമാനിച്ചു. എന്നാൽ കഴുതപ്പുലികൾ സ്ഥിരമായി ഒരിടത്തു പാർക്കാറില്ലെന്നും, അതിനെ കൊല്ലാൻ അത്ര എളുപ്പമല്ലെന്നുമെല്ലാം ഒരുവൻ വാദിച്ചുനോക്കി. അതിനിടെ, കഴുതപ്പുലിയല്ല, ഒരു പട്ടിയാണ് ആടിനെ കൊന്നതെന്നായി മറെറാരാൾ. പട്ടി ആരുടേതാണ്? സംഭവം കണ്ടവരൊക്കെയുണ്ട്, ഇതൊക്കെ വിവരിക്കപ്പെട്ടു.

അനന്തരാമുഷി വിളക്കു കൊണ്ടുവന്നു. കൈ പൊള്ളാതിരിക്കാൻ കൈവെള്ളയിൽ തലപ്പാവിൻെറ തുമ്പിൽ വച്ചാണ് അയാൾ വിളക്കെടുത്തത്. അതിൻെറ വെളിച്ചം പരന്നപ്പോൾ മുററത്തിരുന്നവരെ ഒരുവിധം കാണാറായി. അരക്കുമീതെ ഒന്നും ധരിച്ചിട്ടില്ലാത്തവരാണ് അധികം പേരും. മിക്ക പേർക്കും കട്ടിപ്പുതപ്പുണ്ട്. ഒരാൾ പുതപ്പ് നിലത്തിട്ട് അതിലേക്കു ചെരിഞ്ഞിരിപ്പാണ്. ഒന്നുരണ്ടുപേരേ പുതപ്പു ശരിക്കും പുതച്ചിരുന്നുള്ളു.

പള്ളിക്കൂടത്തിനുള്ളിൽക്കടന്ന്, അനന്തരാമുഷിയുടെ വിളക്കുവെട്ടത്ത് ഞാൻ അത്താഴം കഴിച്ചു. വീണ്ടും പുറത്തുവന്നപ്പോഴും "സഭ" പിരിഞ്ഞിട്ടുണ്ടായിരുന്നില്ല.

"അത്താഴം കഴിച്ചോ" കിഴവൻ തിരക്കി.

"ഉവ്വ്".

വിളക്കു പുറത്തു കൊണ്ടുവരണമെന്ന് എനിക്കു തോന്നി. പക്ഷേ കാററത്ത് വിളക്കണഞ്ഞുപോയാലോ? മററാർക്കും വിളക്കു വേണമെന്ന ലക്ഷണമേയില്ല. നേരത്തെ ഞാൻ കണ്ട സ്നേഹശീലനായ വൃദ്ധൻ ഗ്രാമമുഖ്യനാണെന്ന് എനിക്കു മനസ്സിലായി. "മുഖ്യാജീ" എന്നാണ് എല്ലാവരും അയാളെ വിളിക്കുന്നത്. അദൃശ്യമായ സഭയോടു വൃദ്ധൻ പറഞ്ഞു,

"ഇതാ, ടീച്ചർ വന്നിട്ടുണ്ട്. നാളെ മുതൽ എല്ലാവരും പിള്ളേരെ പള്ളിക്കുടത്തിൽ അയക്കണം.."

ആരോ ഒരുവൻ കാറിത്തുപ്പി. മറെറാരുവൻ വളരെ താണ ശബ്ദത്തിൽ ചോദിച്ചു.

"അതിന് ഈ ഗ്രാമത്തിൽ പിള്ളേരെവിടെ?"

"അതെന്താ, ഗ്രാമം സന്തതിയററുപോയോ?" കിഴവൻ ശബ്ദമുയർത്തി.

"അതല്ല കാര്യം. വേറെ തൊഴിലില്ലാഞ്ഞിട്ടു വേണ്ടേ പിള്ളേർ പള്ളിക്കൂടത്തിൽ പോകാൻ?"

"ഒരൊററക്കൊച്ചുപോലുമില്ലെ? അത്രവല്യ ജോലിയാ എല്ലാത്തിനും?"

ഇത്തരം ചോദ്യോത്തരങ്ങൾ കുറെനേരം അവർ കൈമാറി.

“ആറു വയസ്സിനുമേൽ പ്രായമുള്ള പിള്ളേർ തനിച്ചാണോ ആടു മേയ്ക്കാൻ പോകുന്നത്?” ഞാൻ തിരക്കി.

“മൂത്ത കൊച്ചുങ്ങടെ പിന്നാലെ പോകും ഇളയവർ. തീരെ ക്കൊച്ചുങ്ങളാണെങ്കിൽ, കറവയാടിനെ ഇവിടൊക്കെ കൊണ്ടുനടന്നു തീററും.”

“എന്നാൽ അവരെ പള്ളിക്കൂടത്തിൽ വിടണം. എഴുതാനും വായിക്കാനും പഠിക്കുന്നതു നല്ലതല്ലേ? ദോഷമില്ലല്ലൊ?”

“അവർക്കു വിശപ്പിനോ?” ദൂരത്തിൽ നിന്നും ഒരു അവ്യക്തശബ്ദം.

നിമിഷനേരത്തേക്ക് എനിക്കു മറുപടി പറയാൻ കഴിഞ്ഞില്ല. കുഞ്ഞുങ്ങൾ പള്ളിക്കൂടത്തിൽ വന്നാൽ അവർക്ക് ആഹാരം നൽകുന്നത് ഒരു പ്രശ്നമാകുമെന്ന് ഞാൻ നിനച്ചിരുന്നേയില്ല. കുഞ്ഞുങ്ങൾക്ക് വിശന്നാൽ, അച്ഛനമ്മമാർ ആഹാരം കൊടുക്കുമെന്നായിരുന്നു എന്റെ ധാരണ.

“അങ്ങിനെ വിശന്നു ചാകാൻ പോകുന്നവനെ എന്റെ വീട്ടിലോട്ടു വിട്ടേരെ. ഒരു നേരത്തേക്കുള്ളത് ഞാൻ കൊടുക്കാം. എന്തു കാര്യത്തിനും ഒരു തടസ്സം പറച്ചിൽ! സർക്കാർ ഒരു പള്ളിക്കൂടം തന്നു. ഒരു ടീച്ചറേയും തന്നു. പിന്നെ പിള്ളേരെ വിട്ടു പഠിപ്പിച്ചാലെന്താ?”

മുഖ്യന്റെ ഈ വാക്കുകൾ കേട്ടതോടെ ചർച്ചാഗതിയാകെ മാറി. ആർക്കൊക്കെ കുട്ടികളെ അയക്കാമെന്നായി പിന്നെ വിവാദം. “എന്റെ സദായെ വിടാം”. “മഹദയേയും അയക്കാം”. “നിങ്ങടെ തുക്കയെ വിട്ടൂടെ?” “ഇവന്റെ സഖാസിനെയും അയക്കാം” അങ്ങനെ പത്തു പന്ത്രണ്ടു കുട്ടികളുടെ പേരായി.

“ടീച്ചർ ആശിച്ചതു നടന്നല്ലൊ. നാളെ മുതൽ ജോലി തുടങ്ങാമല്ലോ” എന്നായി വൃദ്ധൻ.

അങ്ങനെ ആ ചർച്ച തീർന്നു. ഇതിനിടെ ചിലരൊക്കെ വീട്ടിൽ പോവുകയും പണികൾ ചെയ്യുകയുമൊക്കെ നടന്നു. സഭ പിരിഞ്ഞ്, അവരൊക്കെ ഉടൻ പോകുമെന്ന പ്രതീക്ഷയിൽ ഞാൻ അവിടെത്തന്നെയിരുന്നു. എന്നാൽ പുതിയ പുതിയ വിഷയങ്ങൾ ഉയർന്നു വന്നു. മഴ, വെള്ളം, ആട്, തന്റെ കാര്യം, നിന്റെ കാര്യം എന്നിങ്ങനെ ഒരു നൂറുകൂട്ടം. ശബ്ദം താഴ്ത്തി, മററാരും കേൾക്കാതെ ഞാൻ കിഴവനോടു ചോദിച്ചു, “ഞാൻ പോയി കിടന്നോട്ടെ.”

“പോയിക്കിടന്നോ. പിള്ളേരൊക്കെ കാലത്തെ വരും. അതാലോചിച്ചു വിഷമിക്കണ്ട” കിഴവൻ പറഞ്ഞു.

ഞാൻ അകത്തു കയറി വിരിപ്പു വിരിച്ച്, മുണ്ടു പുതച്ചു കിടന്നു, വിളക്കണച്ചു. വെളിയിൽ ചർച്ച തുടരുന്നതേയുള്ളൂ. ഞാൻ ഉറങ്ങി.

അർദ്ധരാത്രിക്ക് ഞാനുണർന്നപ്പോൾ ചന്ദ്രൻ ഉദിച്ചുയർന്നിരിക്കുന്നു.

വെളിയിലിരുന്നവർ കുറെപ്പേർ ചാവടിയിലും കുറെപ്പേർ നിലത്തും, അലക്ഷ്യമായി പുതപ്പു വിരിച്ച് കിടക്കുന്നു. തെളിഞ്ഞ ആകാശം. സുന്ദരമായ ചന്ദ്രിക. കുറെ നേരം ഞാൻ വെളിയിലിറങ്ങി നിന്നു. രണ്ടു ചെറു വീടുകളുടെ നിഴൽ നിലാവിൽ നീണ്ടു കാണുന്നു. നിരത്തിൻെറ ഒരരികിലെ കൽക്കൂനക്കപ്പുറം അകലത്തേക്കു നീണ്ടുകിടക്കുന്ന അവ്യക്ത രൂപികളായ പൊന്തകൾ. ഉച്ചവെയിലിൽ എനിക്കു തണൽ തന്ന വേപ്പുമരങ്ങൾ അനക്കമററു നിൽക്കുന്നു. അതിൻെറ ചില്ലത്തുമ്പത്ത് നാലു "ബകുള"പ്പക്ഷികൾ ഒച്ചയും അനക്കവുമില്ലാതെ ഇരുന്നുറങ്ങുന്നു.

## 4

ആഴ്ച രണ്ടു കഴിയുന്നു ഞാൻ വന്നിട്ട്. കുട്ടികൾ ഇല്ലായ്കയാൽ സ്കൂൾ ശരിക്ക് പ്രവർത്തിച്ചു തുടങ്ങിയില്ല. ചിലപ്പോൾ രണ്ടുമൂന്നു പിള്ളേർ വരും. കുറെ നേരം കഴിഞ്ഞു മുഷിയുമ്പോൾ, മൂത്രമൊഴിക്കാനെന്ന മട്ടിൽ പിള്ളേർ ഇറങ്ങിപ്പോകും. പിന്നീട് അവരുടെ പൊടിപോലും കാണില്ല. പതിവായിവരാൻ മനസ്സുള്ള കുട്ടികളെപ്പോലും, അച്ഛനോ, അമ്മയോ വന്നു കൂട്ടിക്കൊണ്ടുപോകും. ആഹാരം കഴിക്കാനാണെന്നാണ് ഭാവം. പക്ഷെ, പിന്നത്തെപ്പോക്ക്, കിട തെളിക്കാൻ കാട്ടിലേക്കായിരിക്കും. പള്ളിക്കള്ളന്മാരെ വല്ലതും വഴക്കു പറഞ്ഞാൽ, വലിയ വായിലെ കരച്ചിലായി. അതു കേട്ട് അമ്മയുടെ വരവായി. "എന്താ നിങ്ങൾ പിള്ളേരെ കണ്ടിട്ടില്ലെ, ഇതിന് മുമ്പ്?" എന്ന ശാസനയായി. "മോനിങ്ങ് പോരെ" എന്ന് ആശ്വസിപ്പിച്ച്, അവനെയും കൂട്ടിത്തിരികെപ്പോകലായി. ഇങ്ങനെയെല്ലാമായിരുന്നു സ്കൂൾ നടന്നുപോയിരുന്നത്.

ചാവടിയുടെ മുമ്പിൽ, പതിവായി ദിവസവും, ആളു കൂടും. കുട്ടികൾ ശരിക്കു വരാത്ത കാര്യം പറഞ്ഞാൽ, "പത്തുമുപ്പതു ദിവസമായിക്കോട്ടെ മാഷെ, പിള്ളേരൊക്കെ വന്നോളും" എന്നാകും മറുപടി. ഞാൻ നിസ്സഹായനായിരുന്നു. നാളുകളങ്ങനെ നീങ്ങി. എന്തു ചെയ്യാനാണ്?

ഇതിനിടെ, മുഖ്യാജി എനിക്കു ചെറിയൊരു വീട് ഒഴിച്ചുതന്നിരുന്നു. ഞാൻ അവിടെ താമസവുമാക്കി. കല്ലുകൂട്ടി ഒരടുപ്പുണ്ടാക്കി, ഞായറാഴ്ച എൻെറ ഗ്രാമത്തിൽ പോയി ഒന്നുരണ്ടു പാത്രങ്ങളൊക്കെ കൊണ്ടുവന്ന്, സ്വയം പാചകവുമാരംഭിച്ചു.

ഒരു ദിവസം രാത്രി, ആ പഴയ കുന്തക്കാരൻ "ദാദു" എൻെറ വീട്ടിൽ വന്നു. കൈയിൽ അപ്പോഴുമുണ്ട്, അവൻെറ കുന്തം. ചിമ്മിനിയുടെ വെളിച്ചത്തിൽ എൻെറ മുമ്പിൽ അവൻ ചടഞ്ഞിരുന്നു. കുന്തം ചുമരിൽ

ചാരിയശേഷം വളരെ സ്വാതന്ത്ര്യത്തോടെ എന്റെ വിരിപ്പിൽ ഇരുപ്പ് പിടിച്ചുകൊണ്ട് അവൻ തുടങ്ങി,

"ഇവിടമേ കിട്ടിയുള്ളോ താമസിക്കാൻ?"

ഇത്തരം വർത്തമാനം ഇതിനകം എനിക്കു പരിചിതമായിക്കഴിഞ്ഞിരുന്നു. മാന്യതയുള്ള സംഭാഷണം അവർക്ക് അപരിചിതമായിരുന്നുവെന്നു പറയാം. പരിചയം ഉള്ളവരുടെ പരുക്കൻ സംഭാഷണത്തിൽ എനിക്ക് പരിഭവമില്ല, എങ്കിലും ഒരടുപ്പവുമില്ലാത്തവർ വല്ലാത്ത ഭാഷയുപയോഗിക്കുമ്പോൾ ഒരു അസ്വാസ്ഥ്യം. പ്രത്യേകിച്ചും ദാദുവിന്റെ വായിൽനിന്നുതിരുന്ന ഓരോ പരുക്കൻവാക്കും എനിക്ക് അരോചകമായിരുന്നു.

അവൻ മടിയിൽനിന്ന് ഹുക്കയെടുത്തു നിലത്തുവച്ച്, അതു മറിയാതെ കാൽകൊണ്ടു തടവച്ചിട്ട്, പുകയില നിറച്ചുതുടങ്ങി. ഹുക്കനിറഞ്ഞപ്പോൾ അതു കത്തിച്ചു വേഗം വേഗം പുകവലിച്ച്, പുകച്ചുരുളുകൾ എങ്ങും അവൻ പരത്തി. എന്റെ കണ്ണുകളിൽനിന്ന്, പുകയേററു നീറി, വെള്ളം ചാടിത്തുടങ്ങി. പ്രഥമദർശനത്തിൽ തന്നെ ഞാൻ അവനെ വെറുത്തിരുന്നു.

അധികാരികളുമായി സമ്പർക്കമുള്ളതുകൊണ്ടോ മറേറാ ഗ്രാമത്തിലുള്ളവരുടെ മേൽ അവന് ഒട്ടൊക്കെ സ്വാധീനമുണ്ടായിരുന്നു. എഴുത്തും വായനയും കുറച്ചറിയാമായിരുന്നതുകാരണം, പല കാര്യങ്ങളിലും ഗ്രാമീണർ അവനോട് ഉപദേശം തേടാറുണ്ടായിരുന്നു.

മൂക്കിലും വായിലും കൂടി, തൃപ്തിയാവോളം പുകവിസർജ്ജിച്ചശേഷം, അവൻ തുടർന്നു,

"മുമ്പത്തെ ടീച്ചറും ഇവിടാ താമസിച്ചത്."

പഴയ ടീച്ചർ എന്തോ കുലുമാലൊപ്പിച്ചെന്നും, ഗ്രാമവാസികൾ അയാളെ പൊതിരെത്തല്ലിയെന്നും ഞാൻ കേട്ടിരുന്നു. അതോർത്തപ്പോൾ എന്റെ വയററിൽ തീ കാളി. ഭയം പുറത്തു കാണിക്കാതെ ഞാൻ ചോദിച്ചു.

"ഉവ്വോ?"

ഭയന്ന ഒരാടു കരയുന്നതിനൊപ്പമായിരുന്നു എന്റെ ശബ്ദമെന്ന് എനിക്കുതന്നെ തോന്നി.

"പഴയ ടീച്ചർ ശരിക്ക് പണിയെടുത്തിരുന്നില്ല. മാത്രമല്ല, ചുമ്മാ വായിനോക്കി നടക്കും. അടുക്കളകളിൽ വരെ കേറിയിറങ്ങും. മൂന്നുനാലു തവണ ഞാൻ അയാളോടു പറഞ്ഞതാണ് ഇതൊന്നും അരുതെന്ന്. ഞങ്ങളുടെ പെണ്ണുങ്ങളെ, ഭാര്യമാരെയും പെൺമക്കളെയും കണ്ണുവെക്കേണ്ടെന്നു ഞാൻ പറഞ്ഞതാണ്. ചെവിയിൽ അതു വല്ലതും കേറീട്ടു വേണമല്ലോ. "സർക്കാരുദ്യോഗസ്ഥനാണ് ഞാൻ" എന്ന ഹുങ്കായിരുന്നു അയാൾക്ക്. ഒടുക്കം, ശരിക്കു കൊള്ളുകയും ചെയ്തു.

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോൾ അവൻെറ മുഖത്തൊരു സംതൃപ്തി കാണപ്പെട്ടു. അവൻെറ ചെമന്ന കണ്ണുകൾ എൻെറ നേർക്കു തിരിഞ്ഞപ്പോൾ വീണ്ടും ഞാൻ ചകിതനായി. കരുതിയിരിക്കണമെന്ന് എനിക്കുതോന്നി. അവൻ തുടർന്നു.

"അന്ന്, ടീച്ചറിപ്പോളിരിക്കുന്നിടത്ത്, ഇതുപോലിരിക്കുകയായിരുന്നു അയാളും. സമയവും ഏതാണ്ട് ഇത്രതന്നെയായിക്കാണും. ഞാൻ കേറിയിങ്ങുവന്നു. കോപംകൊണ്ട് കണ്ണുകാണാൻ വയ്യായിരുന്നു എനിക്ക്. കുന്തം തിരിച്ചു പിടിച്ച് ഞാനവനെ തല്ലാൻ തുടങ്ങി. അടികൊണ്ട് അവൻ നിലത്ത് വീണു. അവൻെറ മുണ്ടു നനഞ്ഞു. എൻെറ കാലുപിടിച്ചു, അവൻ. എന്നിട്ടും എൻെറ കോപം തണുത്തില്ല. കൈകൊണ്ടു നല്ലതിൽ നാലു പിട വച്ചുകൊടുത്തു. ചത്തതുപോലെ ആവിയും അനക്കവുമില്ലാതെ അവൻ വീണു കിടന്നു. അപ്പോൾ ഞാൻ പറഞ്ഞു. "ഗ്രാമത്തിലെ പിള്ളേരെ വല്ലതും നേരെ ചൊവ്വേ പഠിപ്പിക്കാൻ നോക്ക്. ഇനി, തെമ്മാടിത്തരം വല്ലതും കാട്ടിയാൽ, കൊന്നുകളയും നിന്നെ."

ചിമ്മിനിയുടെ വെളിച്ചത്തിൽ അവൻെറ മുഖം ചെമന്നു കാണപ്പെട്ടു. അവൻ മീശ തടവി, പുകയിലക്കറ പിടിച്ച കറുത്ത പല്ലുകൊണ്ട് ചുണ്ടൊന്നു കടിച്ചു.

എനിക്ക് ഒന്നും പറയാൻ തോന്നിയില്ല. വൃഥാവിൽ ഒന്നു ചിരിച്ചുകൊണ്ട് ഞാൻ വാതിൽക്കലേക്കു നോക്കി — ആരെങ്കിലും കടന്നുവന്നെങ്കിലോ എന്നു കൊതിച്ചുകൊണ്ട്. കനത്ത ഇരുട്ടു മാത്രമേ അവിടെ കണ്ടുള്ളു.

"ചിരിക്കയൊന്നും വേണ്ട ടീച്ചർ" വീണ്ടും മീശ തടവിക്കൊണ്ട് ദാദു പറഞ്ഞു: "ചിരിച്ചുതള്ളാനുള്ള കാര്യമല്ല ഇത്. പുതിയ ആളാണു ടീച്ചർ, പണി ശരിക്കു ചെയ്യണം. ഗ്രാമത്തിലെ കാര്യത്തിലൊന്നും തലയിടാൻ വരേണ്ട. പള്ളിക്കൂടത്തിൽ വരുന്ന പിള്ളേരെ പഠിപ്പിച്ചാൽ മതി. ഗ്രാമത്തിനെ പഠിപ്പിക്കാൻ പുറപ്പെടരുത്."

ഹുക്ക മടിയിലാക്കി, കുന്തവും കൈയിലെടുത്തു, നെഞ്ചും തള്ളിച്ച് അവൻ കടന്നുപോയി. പുറത്തെ ഇരുളിൽ അവൻ ലയിച്ചു.

അനങ്ങാൻ പോലും തോന്നാതെ കുറെ നേരം ഞാൻ അവിടെയിരുന്നു. എൻെറ നെററിയിൽ വിയർപ്പു പൊടിഞ്ഞു, ശ്വാസം ദ്രുതഗതിയിലായി. വാതിലടച്ചു കുററിയിടണമെന്നു തോന്നിയെങ്കിലും അതിനു കഴിഞ്ഞില്ല. ഒടുവിൽ, ഒരു വശം ചരിഞ്ഞ്, ഞാൻ കിടപ്പു പിടിച്ചു.

അൽപം കഴിഞ്ഞപ്പോൾ തുറന്നു കിടന്ന വാതിൽ വഴി ആരോ അകത്തു കടന്നതായി എനിക്കു തോന്നി, എൻെറ തലനാരിഴപോലും വിറകൊണ്ടു. പേടികാരണം അനങ്ങാൻ വയ്യാതായി. എങ്കിലും വല്ലപാടും എഴുന്നേററ് ഞാൻ വെളിയിലേക്കു നോക്കി. പത്തിരുപത്തിരണ്ടു വയസ്സുള്ള ഒരു ചെറുപ്പക്കാരൻ

വാതിലിനുള്ളിൽ കടന്നിരിക്കുന്നു! മുമ്പു ഞാനവനെ കണ്ടിട്ടേയില്ല. ഗ്രാമത്തിലും അവനെ കണ്ടിട്ടില്ല. വിറയാർന്ന ശബ്ദത്തിൽ ഞാൻ ചോദിച്ചു,

"ആരാ?"

"ഞാനാ — അയൂബ്."

എന്നിട്ടും എനിക്കൊന്നും മനസ്സിലായില്ല. ഒരു നനഞ്ഞ നായയെപ്പോലെ എൻെറ മുറിയിൽ കടന്നുകൂടിയ ഈ അയൂബ് ആരാണ്? പിടികിട്ടുന്നതേയില്ല. കാൽമുട്ടുകളിൽ കൈപിണച്ച്, ഒന്നും മിണ്ടാതെ കുന്തിച്ചിരിക്കുകയാണവൻ. ഇടക്ക് അവനൊന്നു തിരിഞ്ഞ് എന്നെ നോക്കിയപ്പോൾ, ചെറിയ രണ്ടു കണ്ണുകളും, സന്തുഷ്ടമായ മുഖവും കണ്ണിൽപ്പെട്ടു.

"ഇവിടത്തുകാരനാണോ?"

"അല്ല — അഖത്പുരിൽ നിന്നാ."

"അഖത്പുരോ?............ വളരെയകലെയല്ലെ അത്? ഇവിടെയാരുടെകൂടാ?"

വിയർപ്പു കുതിർന്ന് ഒട്ടുന്ന തൊപ്പി അവൻ എടുത്തു നിലത്തുവച്ചു. കൈകൂട്ടിത്തിരുമ്മി, ചുററും നോക്കിക്കൊണ്ട് അവൻ പറഞ്ഞു,

"ഇവിടെ ഉററവരാരുമില്ല. വയററുപിഴപ്പുതേടി ഗ്രാമം തോറും നടക്കുകയാണ്. ഇന്നിവിടെ വന്നു. ചാവടിയിലെ നാട്ടുക്കൂട്ടം പറഞ്ഞു ടീച്ചർ തനിച്ചാണ്, ഞാനും കൂടിയിങ്ങോട്ടുപോരാൻ."

വളരെ നാളത്തെ പരിചയം അവനോടുണ്ടെന്ന് എനിക്കൊരു തോന്നൽ. എങ്കിലും, എവിടെ നിന്നു വരുന്നെന്നോ, എന്താണിങ്ങനെ നടക്കുന്നതെന്നോ, ഇവിടെ വന്നതെന്തിനെന്നോ, ഉടുതുണിക്കു മറുതുണിയില്ലേയെന്നോ, ഒന്നും ഞാൻ ചോദിച്ചില്ല. കീറിയ കുർത്തയും, മുസ്ലീം പൈജാമയും ധരിച്ച അയൂബുമായി അധികം സംസാരിക്കാനെനിക്കു തോന്നിയില്ല.

എനിക്കു രാവിലത്തേക്കു കരുതിയിരുന്ന ഭക്ഷണം ഞാൻ അവനെടുത്തുകൊടുത്തു. അവിടെത്തന്നെയിരുന്ന് കൈ നീട്ടി അവനതു വാങ്ങി. കണ്ണടച്ച് തുറക്കുംമുമ്പ് അവനതു കഴിക്കുകയും ചെയ്തു. ലോട്ടയിൽ കൊടുത്ത വെള്ളം അതിൽനിന്നു കൈയിലേക്കു പകർന്നാണ് അയൂബ് കുടിച്ചത്. കുറച്ചു വെള്ളം കവിൾക്കൊണ്ട് പുറത്തേക്ക് തുപ്പിയശേഷം, ലോട്ട നിലത്തു കമഴ്ത്തി. കുർത്തയിൽ ചുണ്ടു തുടച്ചശേഷം, അങ്ങുമിങ്ങും കണ്ണയച്ചുകൊണ്ട് വീണ്ടുമവൻ നിലത്തിരുന്നു.

മേൽപ്പുരയിൽ കണ്ണുംനട്ട് ഒട്ടേറെ നേരം ഞാൻ കിടക്കയിൽ കിടന്നു. അയൂബിൻെറ ശ്വാസോച്ഛ്വാസം ക്രമമായും, ഉച്ചത്തിലുമായിത്തുടങ്ങി. അവൻ ഉറക്കം പിടിച്ചിരിക്കുന്നു. ഇരുന്നേടത്തു തന്നെ കാൽ നീട്ടിയിരുന്ന് അവൻ ഉറങ്ങുകയാണ്. വിശപ്പും ദാഹവും അടങ്ങി. ഒരു തുണയും കിട്ടി.

അതായിരിക്കണം ഇത്രവേഗം അവൻ ഉറക്കമായത്. എന്റെ ഒരു കിടക്കവിരി ഞാൻ എറിഞ്ഞുകൊടുത്തത് ദേഹത്തുകൊണ്ടപ്പോൾ അവൻ ഞെട്ടിയുയർന്നു. ഉറക്കം തൂങ്ങുന്ന കണ്ണുകൾ ആദ്യം എന്നിലും പിന്നീട് വിരിപ്പിലും പരതിനടന്നു. ഞാൻ ശരിക്കും ഒരു വിരിപ്പിൽ തന്നെയാണ് കിടക്കുന്നതെന്ന് നോക്കിബോദ്ധ്യം വരുത്തിയശേഷം, കിട്ടിയ വരിപ്പ് പകുതി വിരിച്ചും, പകുതി പുതച്ചും അവൻ കിടപ്പു പിടിച്ചു. പാലും ചോറും തിന്ന് തൃപ്തിയടഞ്ഞ ഒരു പൂച്ചയെപ്പോലെ അവൻ ഉറങ്ങി, മെല്ലെ കൂർക്കം വലിച്ചുകൊണ്ട്.

ആ കുന്തക്കാരന്റെ പേടിപ്പെടുത്തലിനിനിവഴങ്ങില്ലെന്ന് ഞാൻ മനസാ തീരുമാനിച്ചു. സാധാരണ ഗതിയിൽ ഞാനൊരു ഭീരുവല്ല, നല്ലതും പൊല്ലാത്തതുമൊക്കെയനുഭവിച്ച ഒരു ജീവിതമാണ് എന്റേത്. ഒരുത്തനെ പേടിക്കുന്ന പതിവെനിക്കില്ല, എന്നാൽ ആ കുന്തംചാണ്ടിയുടെ കഥ വേറെ. കേവലം ആകസ്മികതകൊണ്ടാകണം ഞാൻ അധീരനായത്; എങ്കിലും ആ ഭയത്തിലൂടെ നിർഭയത്വവും ഞാൻ നേടി.

ശുദ്ധവായു കടന്നുവരാൻവേണ്ടി വാതിൽ മലർക്കെ തുറന്നിട്ടശേഷം അയൂബിനെപ്പോലെ ഭയഹീനമായ മനസ്സോടെ ഞാൻ അഗാധനിദ്രയിലാണ്ടു.

## 5

ഏറെയും, ഇടയന്മാരുടേതായ ഗ്രാമം. അർദ്ധനഗ്നരായി, കറുത്തു കുള്ളരായ ആളുകൾ. വെളിയിലുള്ള ലോകം അവർക്കറിയില്ല. അങ്ങനെയൊരു ലോകത്തെപ്പറ്റിത്തന്നെ അവർ അനഭിജ്ഞരാണ്. വെളുപ്പിന് എഴുന്നേററ്, ആലയിലടച്ചിട്ട ആടുകളെയും തെളിച്ച് അവർ ഗ്രാമം വിടും. മേച്ചിലിടം മൂന്നുനാലു നാഴികയപ്പുറത്താണ്. നൂറു നൂററമ്പത് ആടുള്ള ഒരു കിടയെ നയിക്കാൻ ഒരു ഇടയനും, ഒരു നായും കാണും. തലകുനിച്ച്, ആടിയുലഞ്ഞ് നീങ്ങുന്ന ആടുകൾ. അവയുടെ രോമാവരണത്തിൽ കുടുങ്ങിയ വിത്തുകൾ ചൊരിഞ്ഞും പുതിയവ സംഭരിച്ചുമാണ് യാത്ര. അങ്ങനെ വിതക്കുന്ന വിത്തുകൾ മുളച്ചുവേണം അടുത്തയാണ്ടിലെ ഭക്ഷണം. നീണ്ടുവളഞ്ഞ വടി തോളിലേന്തിയ ഇടയൻ. വെയിലത്തും മഴയത്തും അവനാണ് മാർഗ്ഗദർശി. മൃഗങ്ങളെപ്പോലും തളർത്തുന്ന വെയിൽ. തുള്ളിച്ചാടുന്ന ആട്ടിൻ കുട്ടികളുടെയും, കുസൃതിക്കുട്ടന്മാരായ അണ്ണാർക്കണ്ണന്മാരുടെയും പിന്നാലെ കുരച്ചോടുന്ന പട്ടികൾ. ചുണയുള്ള ആടിന്റെ കഴുത്തിൽ മണികെട്ടി, അതിന്റെ ഗതിയറിഞ്ഞ്, കിടയെ നിയന്ത്രിക്കാൻ ഇടയനു കഴിയും. മണിയാട് ഇടയന് സഹഭോജിയാണ്. വഴിയ്ക്കെങ്ങാൻ വിളഞ്ഞ കതിർക്കുല കണ്ടാൽ, അത്, ഇടയനും ആടും പങ്കിട്ടു തിന്നും. ചുരുക്കത്തിൽ, പട്ടിയെപ്പോലെ അവന്

അനുഗാമിയാണ് ആ ആടും. മററാടുകൾ അവയുടെ പാട്ടിനു മേഞ്ഞു നടക്കും. മുഷിവകററാൻ, ഇടയൻ, മണിയാടിനെ ഇരിക്കാനും, നിൽക്കാനും, ചാടാനും പഠിപ്പിക്കും. തോളിൽത്തൂക്കിയ കൈക്കോടാലികൊണ്ട്, ഉണക്കമരം വെട്ടി വിറകു കൂട്ടലാണ് മുഷിവുമാററുന്ന മറെറാരു പണി. ഇടയ്ക്കിടെ കുരുക്കുവച്ചു കിളി പിടിക്കും. ഇതിനിടെ മേയൽ നിർബ്ബാധം തുടരും.

ഇതൊക്കെയാണെങ്കിലും, ഇടയന് തനിയെ കഴിയാൻ അവസരം അപൂർവമാണ്. മേച്ചിലിടത്തേക്ക് മൂന്നും നാലും കിടകൾ ഒന്നിച്ചാണ് യാത്ര. ഇടയന്മാരും ഒന്നിച്ചാകും. ഉച്ചവെയ്ലേറുമ്പോൾ, ഓരോരുത്തരായി, അടുത്തുള്ള ഊററുകുഴിയിലോ, കിണററിലോ പോയി കുളിക്കും. ഉച്ചതിരിഞ്ഞാൽ, ആടുകളും, നീററുകാൽ നോക്കി നീങ്ങും. വരണ്ട അരുവിത്തടങ്ങളിൽ അവയ്ക്കു ദാഹം മാററാനുള്ള നീർക്കുഴികളുണ്ടാകും. വെള്ളം കുടിച്ച് ദാഹം മാററിയിട്ട് തണലിലവ മയങ്ങിനിൽക്കും. അതാണ് ഇടയന്മാരുടെ ഭക്ഷണവേള. ഒരാൾ പററങ്ങൾക്കു കാവലിരിക്കും. കൂട്ടുകാരെ ാന്നു കണ്ണടക്കും. നനവാർന്ന മണ്ണുനോക്കി, നായകളും ഒരു നിമിഷം ചുരുണ്ടുകൂടും.

അന്തിയാകാറാകുമ്പോഴാണ് ഗ്രാമത്തിലേക്കുള്ള മടക്കയാത്ര. വഴിയിൽ, ഇരുപുറത്തും കടിച്ചും തുപ്പിയും, ഗ്രാമത്തിൽ മടങ്ങിയെത്തുമ്പോഴേക്കും നേരമിരുട്ടാകാറാകും. ഗ്രാമത്തിന്റെ അതിർത്തിയിലെത്തിയാൽ, ഇടയന്മാർ താന്താങ്ങളുടെ കിടകളെ വേർതിരിക്കും. ഒന്നായി ഒഴുകിയിരുന്ന ആ സ്രോതസ്വിനി, ഗ്രാമസാഗരത്തിലേക്ക്, മൂന്നു നാലു ശാഖകളായി നിപതിക്കും.

പുരുഷൻ പോയശേഷം ചർക്കയും, തക്ളിയുമായി നൂൽ നൂററിരുന്ന പെണ്ണുങ്ങൾ, ആടിന്റെ കരച്ചിൽ കേട്ടാൽ എഴുന്നേൽക്കയായി. ആട്ടിൻകുട്ടികളെ തുറന്നു വിടുകയായി. അടുപ്പിൽ തീ കൂട്ടുകയായി. അപ്പോഴേക്കും നേരമിരുട്ടും. തീപ്പെട്ടി വാങ്ങാൻ കഴിവില്ലാത്തവർ അയലത്തുചെന്നു തീ വാങ്ങി അടുപ്പിൽ തീ കൂട്ടും.

ഇടയൻ തിരിച്ചെത്തിയാലും, ഒന്നൊന്നരനാഴിക തകർത്തു ജോലിയാണ്. തള്ളയേയും പിള്ളയേയും ഒക്കെ കൂട്ടിയിണക്കണം. അടച്ചിട്ടിരിക്കുന്ന പിള്ളയാടും മേഞ്ഞുവരുന്ന തള്ളയാടും ഒരുപോലെ കരയും. തള്ള കുഞ്ഞിനെയും, കുഞ്ഞു തള്ളയെയും വിളിക്കുന്ന ക്രന്ദനംകൊണ്ട് അന്തരീക്ഷം മുഖരിതമാകും. വിശന്നു വലഞ്ഞ കുഞ്ഞാട്, തള്ളയാണോ എന്നു നോക്കാതെ ആദ്യം കാണുന്ന പാലാടിന്റെ അകിട്ടിൽ ചെന്നുമുട്ടും. സ്വന്തം കുഞ്ഞല്ലെങ്കിൽ, ആ തള്ള കുതറിമാറാൻ ശ്രമിക്കും. ഇതിനിടെ ആട്ടിൻകുഞ്ഞ് കാലിടറിവീഴും. സ്വന്തം കുഞ്ഞിനെ കാത്തുനിൽക്കുന്ന അക്ഷമയായ ഒരു അമ്മ അതിന്റെ തലയിൽ ചവിട്ടിയെന്നിരിക്കും. ഗ്രാമം ശബ്ദായമാനമാകും. പത്തു രണ്ടായിരം ആടുകളും, പരശ്ശതം ആട്ടിൻകുട്ടികളും പുനസ്സമാഗമോൽസുകരായി മുഴക്കുന്ന ശബ്ദങ്ങൾ. പോരാഞ്ഞിട്ട്, ചേക്കേറുന്ന കിളികളുടെ കോലാഹലം. ആട്ടിൻകാട്ടത്തിന്റെ ഗന്ധം കലർന്ന കാററ്.

"ഇതു ഗംഗയുടെ ആട്ടിൻകുട്ടി, ഇതു പാർവതിയുടെ വെള്ളാട്ടിൻകുട്ടിയാണ്" എന്നു പറഞ്ഞ്, അവർ തള്ളയേയും പിള്ളയേയും ഇണക്കും. അകിടിടിച്ചുകുടിക്കുന്ന മക്കളെ നക്കിത്തുടക്കുന്ന തള്ളയാടുകൾ.

ചാവടിക്കു മുമ്പിൽ നാട്ടുകൂട്ടം കൂടിയാൽ "കിടയിണക്കിയോ" എന്നാണ് ആദ്യാഭിവാദ്യം. "ഉവ്വ്", നീയിണക്കിയോ" എന്നാണ് പ്രത്യഭിവാദ്യം. കൂട്ടത്തിൽ തല കാണിച്ചിട്ട്, അത്താഴത്തിന് മടങ്ങി കുടിലിലെത്തുമ്പോഴാണ്, മേച്ചിൽകോൽ കൈയിൽനിന്നും വിടവാങ്ങുക. നിലത്തു ചമ്രം പടിഞ്ഞിരുന്ന് ഉള്ളതു കഴിക്കും. രുചിനോക്കുന്ന പ്രശ്നമേയില്ല. രണ്ടുനേരമാണു ഭക്ഷണം. ഉപ്പും മുളകുമാണ്, പ്രധാന തൊട്ടുകൂട്ടാൻ.

ഭക്ഷണം കഴിഞ്ഞാൽ, നേരെ ചൊവ്വെയൊന്നു മൂരിനിവർന്നിട്ട്, പുതപ്പും തോളിലേററി, വീണ്ടും പുറത്തേക്കിറങ്ങും. ചാവടിയുടെ മുമ്പിൽ ഒന്നു രണ്ടു നാഴിക ചെലവഴിക്കും. കിടപ്പ് തിരികെ വന്ന് ആലയുടെ അടുത്താണ്. നായ കാലിനടുക്കൽ തന്നെ ചുരുണ്ടുകൂടും. ആടുകൾ ആലയിൽ, വീട്ടുകാരത്തി കതകിനുള്ളിൽ, ഇടയൻ പടിക്കു തലവച്ചു പുറത്ത് — സുഖനിദ്ര. എങ്കിലും, ഇടയനും നായക്കും ഉറക്കത്തിലുമുണ്ട് ജാഗ്രത.

പെരുമീനുദിച്ചാൽ ആടുകളുണരും, അവയുടെ "പ്രഭാത കൃത്യങ്ങൾ" ചെയ്യും. അൽപം കഴിഞ്ഞാൽ ഇടയനുമുണരും. വീണ്ടും തുടങ്ങും ആലയിലെ പ്രഭാതബഹളം. ആലയുടെ കതകു തുറക്കുമ്പോൾ തന്നെ നൈസർഗ്ഗിക വാസനയാലെന്നോണം, ആട്ടിൻകുഞ്ഞുങ്ങൾ, തള്ളയുടെ അകിട്ടിൽ തൂങ്ങിത്തുടങ്ങും. പുലർമാരുതനിൽ സന്തോഷമാർന്ന തള്ളയാടുകൾ നിർല്ലോഭം ചുരത്തിക്കൊടുക്കും. ആലയാകട്ടെ പുഴുക്കയും മൂത്രവും വീണു നനഞ്ഞിരിക്കും. ഇടയൻ ചൂലെടുത്ത് ആലതൂക്കും. പുഴുക്ക വെളിയിൽകൊണ്ടുകൂട്ടും. ചിങ്ങക്കററ കൂട്ടിയപ്പോലുള്ള ഈ കൂന കൃഷിയിറക്കാറാകുമ്പോൾ, ആരെങ്കിലും വന്നു വിലക്കെടുക്കും. വിററു കാശാക്കാവുന്ന പണിയല്ലേ? ശ്രദ്ധാപൂർവ്വം ഇടയൻ അതു ചെയ്യും. ഇതിനിടെ, ആട്ടിൻകുഞ്ഞുങ്ങളുടെ പള്ള വീർത്തിരിക്കും. പിന്നെ, കുറുവാലാട്ടി അവ അങ്ങിങ്ങു തുള്ളിച്ചാടും. ഇടയൻെറ അടുത്ത ജോലി അവയെ വളഞ്ഞു അടയ്ക്കുകയാണ്. ആട്ടിൻ പാലു മുക്കിയ "പകലത്തേക്ക്" പൊതിഞ്ഞുകെട്ടി, ഇടച്ചി ഗൃഹനാഥനെ ഏൽപ്പിക്കും. മേയാനൊരുമ്പെട്ട തള്ളപ്പററം, കുഞ്ഞുങ്ങളോട് "മേം മേം" പറഞ്ഞു യാത്രോക്തിയരുളും. ആട്ടിൻകുട്ടികൾ, ആലക്കുള്ളിൽ കിടന്നു പ്രത്യുക്തിയരുളും. പററത്തിൽ പററിക്കൂടിയതള്ളയാടുകൾ, തല തിരിച്ചും, വിളിച്ചും അകന്നകന്നുപോകും.

നേരം പുലർന്നാൽ ഗ്രാമം ചൈതന്യരഹിതമാകും. വയസ്സന്മാർ ഉരുക്കളെ പാടത്തിറക്കുകയായി. വീട്ടുകാരികൾ, വയലിൽ പലജോലിക്കു തിരിക്കുകയായി. ഉച്ചയാകുമ്പോഴേക്കും അവരെല്ലാം തക്ളിയിലോ, ചർക്കയിലോ, നൂൽ നൂററുതുടങ്ങും. ഗ്രാമപരിസരം, നിർജനമായിരിക്കും.

# 6

പത്തുപന്ത്രണ്ടു പിള്ളേർ പതിവായി പള്ളിക്കൂടത്തിൽ വരുന്നുണ്ട്. കിടയുടെ കൂടെ പോകാനോ, വീട്ടിൽ സഹായിക്കാനോ വയ്യാത്ത കൊച്ചുകുട്ടികൾ. അവർക്ക് ഹരിശ്രീ പഠിപ്പിക്കയാണ് എന്റെ ജോലി.

വെളുപ്പിന്, കുട്ടികൾ ഗ്രാമം വിടുംമുമ്പ് അവർ വന്നെത്തും. മുഖത്തൊരുതുള്ളിവെള്ളംപോലുമൊഴിക്കാതെ ആടിന്റെ നാററമുള്ള തുണി തലയിൽകെട്ടിയാണ് വരവ്. തമ്മിൽതല്ലാണ് പ്രധാന ജോലി. സ്ലേററിൽ പെൻസിലിട്ട് വല്ലതും കുത്തിവരക്കും. സ്ലേററു മായ്ക്കാൻ തുപ്പൽ. കൂടെക്കൂടെ കൈപൊക്കിക്കാട്ടിയിട്ട്, "ഒന്നിനെ"ന്ന ഭാവത്തിൽ പുറത്തുപോകും. ചുവരിലുരച്ചു പെൻസിലിന്റെ മുന കൂട്ടും. ചുവരിൽ അവിടവിടെയുണ്ട് കറുത്ത ചായം. പെൻസിൽ വേഗം തീർന്നെന്ന പരാതി, തള്ളയും തന്തയും എന്നോടാണ് പറയുക. കയ്യും, കാലും, മുഖവും കഴുകി, സ്ലേററു തുടയ്ക്കാൻ വെള്ളവും കൊണ്ടുവേണം ക്ളാസ്സിൽ വരാൻ എന്ന് എത്രതവണ പറഞ്ഞു? എന്തു ഫലം? "പോയി മുഖംകഴുകിയിട്ടുവാ" എന്നു പറഞ്ഞുവിട്ടാൽ, പിന്നെ അന്നു ശിഷ്യനെ കാണാൻ നോക്കണ്ട. നനച്ചതുണി സ്ലേററു തുടക്കാൻ കൊണ്ടുവന്നാലെന്താ ഫലം? അതുണങ്ങാൻ അല്പസമയം മതി. പിന്നെയും തുപ്പലാണാശ്രയം. ആർക്കെങ്കിലും കാണും കണ്ണിനു സുഖക്കേട്. കണ്ണീച്ചകാണും സദാസമയവും. ഒന്നിനൊന്നു പകർന്നു സദാസമയവും കരച്ചിൽതന്നെ. ആട്ടിൻപാലിൽ കുതിർത്ത തുണി കണ്ണിൽ വക്കുകയാണ്, അമ്മമാരുടെ ശിശുചികിത്സ. പോരാത്തതിന്, മഹാകാളിക്ക് ഒരു നേർച്ചയും. രാവിലെതുറന്നാൽ, പത്തുപതിനൊന്നു മണിക്കു പള്ളിക്കൂടം പൂട്ടും. വിളികൂട്ടിയാണ് വീട്ടിലേക്കുള്ള മടങ്ങൽ. ഉച്ചതിരിഞ്ഞാൽ, മൂന്നുമണിക്ക് പള്ളിക്കൂടം വീണ്ടും തുടങ്ങും. ആറുമണിവരെ പഠിപ്പിക്കും. ജയിലിലടച്ചതുപോലെയാണ്, അവരുടെ ഇരിപ്പ്. എങ്കിലും, വൈകിട്ടു കിളിത്തട്ടുകളിക്കാൻ വരാത്തപിള്ളേരില്ല. നിലാവുണ്ടെങ്കിൽ രാത്രി വളരെ ചെല്ലുംവരെ കളി നീളും. കിടമേച്ചെത്തുന്ന ചെറുപ്പക്കാരും കളിക്കു കൂടിയെന്നിരിക്കും. ഇടക്കിടെ ഞാനും കൂടും. പ്രായമായവർ, ചാവടിയിലും, ഹനുമാൻ കോവിലിന്റെ തിട്ടയിലുമിരുന്നു കളികാണും.

കവലയിൽ കുറെ വലിയ കല്ലുകളുണ്ട്. അതു പൊക്കി വ്യായാമം ചെയ്യുന്ന ചെറുപ്പക്കാരുമുണ്ട്, തമ്മിൽത്തമ്മിൽ വാതു കെട്ടിക്കെട്ടി.

ഗ്രാമത്തിൽനിന്നും ഒട്ട് അകലെയുള്ളൊരു കുട്ടി പള്ളിക്കൂടത്തിൽ പഠിക്കാൻ വരുന്നുണ്ട്. മുമ്പേ ഇവിടെ പഠിച്ചിരുന്നതുകൊണ്ട്, അവന് എഴുത്തും വായനയും അറിയാം. പഠിത്തത്തിൽ അവനാണ് മുൻപൻ. പത്തുപതിന്നാലു വയസ്സുള്ള ഒരു നല്ല ചെറുക്കൻ. നല്ല ഗ്രഹണശേഷി. പഠിക്കാൻ ആഗ്രഹം. പള്ളിക്കൂടം വിട്ടാലും പോവില്ല. ചാവടിയിലിരുന്ന് പാഠം പഠിക്കും. ചിലപ്പോൾ എന്റെയടുത്ത് വീണ്ടും വന്ന് സംശയം തീർക്കും. അവന്റെ ഔത്സുക്യം കണ്ട് ഒരിക്കൽ ഞാൻ ചോദിച്ചു,

"എടാ സത്താ, എന്തുവരെ പഠിക്കാനാണ് നിനക്കാഗ്രഹം."

"ഏഴാം ക്ളാസ്സുവരെ."

"താലൂക്കുസ്കൂളിൽ പോകേണ്ടിവരും."

"പോകാം."

"നിന്റെ അച്ഛൻ നിന്നെ വിടുമോ അവിടൊക്കെ?"

"അച്ഛൻ പറയുന്നതാരു വകവക്കാൻ?"

പഠിത്തം മോശം, പഠിച്ചാൽ പിന്നെ വീട്ടുകാര്യം നോക്കില്ല, വെള്ളയുടുപ്പിട്ട് അങ്ങനെ നടക്കും എന്നൊക്കെയാണ് ആ ഗ്രാമത്തിലെ ധാരണ. തുടർന്ന് പഠിക്കുമെന്നു വിശ്വാസമില്ലെങ്കിലും സത്തയുടെ കാര്യത്തിൽ ഞാൻ പ്രത്യേകം ശ്രദ്ധിച്ചു. ഒന്നുരണ്ടു നല്ല മിടുക്കന്മാരെ ഇവിടെനിന്നയക്കാൻ കഴിഞ്ഞാൽ അതു മതി എനിക്ക്! സത്ത അതിനു പററിയവൻ. സ്വാഭാവികമായും എനിക്കവൻ പ്രിയങ്കരനായി.

എല്ലാദിവസവും വരുന്ന മൂന്നുപേരുണ്ട്, വേറെയായിട്ട്. അയൂബ് കസായി, ആനന്ദ്രമോശി, രാമാ ഗഡലിയ എന്നിവർ. കുറച്ചുനേരമെങ്കിലും അവർ കാളാസ്സിൽ വരും. ഒററം പൂണ്ട് ചുവരിൽ ചാരിയിരിക്കും. ഒന്നും മിണ്ടില്ല. ഒന്നും ചെയ്യില്ല. പക്ഷേ എന്നും വരും. എന്നെയും കുട്ടികളെയും മാറി മാറി നോക്കി കുത്തിയിരിക്കും. അവരെക്കൊണ്ട് എനിക്ക് ഒരു ബുദ്ധിമുട്ടുമില്ല. വെറുതെ അവരിങ്ങനെ സമയം കളയുന്നല്ലോ എന്നേയെനിക്കത്ഭുതമുള്ളു. പക്ഷേ, സമയം കൊല്ലാനാണ് അവരിവിടെ വരുന്നതെന്ന് പിന്നാണ് എനിക്കു മനസ്സിലായത്.

അയൂബിനാണെങ്കിൽ മററു പണിയൊന്നുമില്ല. മുഷിഞ്ഞു കീറിയ വേഷം. ഒരു പണിയും ചെയ്യാൻ അറിയുകയുമില്ല. വയററു പിഴപ്പിനല്ലെ പണി. അവനതൊരു പ്രശ്നമല്ല. "ഖസായി*" ആണവൻ. അതറിയാവുന്ന ഗ്രാമീണർക്ക് അവനോട് ഇഷ്ടമാണ്. തരത്തിന് ഖസായിയെത്തേടിയലയേണ്ടല്ലോ, വല്ലിടത്തും പോയി ആ തൊഴിലിനാളുണ്ടാക്കുക വിഷമമാണ്. വിചാരിക്കാതെ വന്നവൻ. സ്വാഗതാർഹൻ. തന്നിമിത്തം ആഹാരപ്രശ്നവും അവനുണ്ടായില്ല. ഉച്ചക്ക് വല്ലിടത്തും കേറിച്ചെന്ന് ചൂടോടെ കിട്ടുന്നത് കഴിക്കാനുള്ള വക. അവന്റെ ആവശ്യങ്ങളും പരിമിതങ്ങളാണ്. അവനൊരു പിടി ചോറു കൊടുത്തതുകൊണ്ട് ഗ്രാമത്തിന് ഒരു നഷ്ടവുമില്ല. തല ചായ്ക്കാൻ ഒരിടം കിട്ടുന്നതും അവന് ഒരു പ്രശ്നമല്ല. ചാവടിയിലോ, കവലയിലോ, എന്റെ മുറിയിലോ കിടന്ന് ഉറക്കം പിടിക്കും. വിരിക്കാനും, പുതയ്ക്കാനും വല്ലതും വേണമെന്നില്ല. നാടോടിനായെപ്പോലെ, കാട്ടിലെ ജന്തുവെപ്പോലെ ഒരുത്തൻ. വെള്ളംപോലും കുടിക്കാതെ കഴിയാൻ ശീലിച്ച ശരീരം.

---

* ആടിന്റെ രോമം വെട്ടുന്ന ജാതിക്കാരൻ

ആനന്ദ്‌രമോശിക്ക് മുപ്പതു മുപ്പത്തിയഞ്ചു വയസ്സായി. തൊഴിലൊന്നുമില്ല. ശോഷിച്ച ശരീരം. വളർത്തിയ താടി. നീണ്ട മുടിക്കുമീതെ തൊപ്പി, കോട്ട്, നിക്കർ ഇതൊക്കെയാണ് വേഷം

ഗ്രാമത്തിലെമൂന്നു നാലു രമോശികുടുംബങ്ങളിലൊന്നാണവൻേറത്. കൃഷിയൊന്നുമില്ല. എങ്കിലും എങ്ങനെയും പുലർന്നുപോരുന്നു.

വല്ലതും കഴിക്കണമെന്നു തോന്നിയാൽപുതപ്പുമിട്ട് അവൻപുറത്തേക്കു പോകും. അടുത്ത ഗ്രാമത്തിലെത്താൻ മൂന്നു നാലു നാഴിക പോകണം. ഏതെങ്കിലും പാടത്തിൻെറ അരികു പററി അവൻ നിൽക്കും. ആരെങ്കിലും കണ്ടാൽ ചോദിക്കും, "എങ്ങോട്ടാ ആനന്ദാ."

"രാമലിംഗാധയുടെ കൃഷിയൊന്നു നോക്കാനിറങ്ങിയതാ "

രാമലിംഗാധതന്നെ ചോദിച്ചാൽ പറയും,

"തുക്കാകാരൻ സെയുടെ വയലൊന്നു കാണാൻ പോകുന്നു."

ഇനി തുക്കാകാരൻ സെ തന്നെ ചോദിച്ചാൽ പറയും,

"ചുമ്മാ ഒന്നിറങ്ങിയതാ" എന്ന്.

ഈ കറക്കത്തിനിടയിൽ എവിടെ എന്തൊക്കെ കൃഷിയുണ്ടെന്ന് കണ്ടു വയ്ക്കും. രാത്രിഗ്രാമം മുഴുവൻ ഉറങ്ങിക്കഴിഞ്ഞാൽ, വേണ്ടതു പറിച്ചെടുക്കും. പുലർച്ചയാകുമ്പോഴെക്കും അതെല്ലാം ഭാര്യയെ ഏൽപ്പിക്കും. അവളതു തയ്യാറാക്കി അന്നത്തെ ഭക്ഷണമുണ്ടാക്കും. അൽപസ്വൽപം കളവൊന്നും കൃഷിക്കാർ ഗൗനിക്കാറില്ല. കിളികൊത്തിയതും കന്നുകാലി കടിച്ചതുമായി എത്രയൊക്കെ പോകുന്നു? എത്രയോ കൊല്ലമായി, അയാൾ ഈ "അൽപ്പസ്വൽപ്പം"കൊണ്ടു ജീവിക്കുന്നു. വല്ലതുമെടുത്താൽ കുറെ നാൾ കഴിഞ്ഞ്, ഉടയാനോട് കുററമേൽക്കുകയും ചെയ്യും.

"അങ്ങുന്നിൻെറ മൂന്നാലു വഴുതിനങ്ങ കാണാതെ പോയോ?"

"അതേടാ ആനന്ദാ, നാലഞ്ചെണ്ണം കണ്ടില്ല, ആരാണ്ടു കട്ടതാ."

"അങ്ങുന്നെ, ഞാനെടുത്തതാ അത്."

"തെമ്മാടി, കുററമേൽക്കാൻ വന്നിരിക്ക്യാ?"

"കുററമേററാൽ പാപമില്ല എന്നല്ലിയോ പ്രമാണം. ചോദിച്ചാൽ കിട്ടുന്നില്ല. പുഴുകുത്തിയും, കിളികൊത്തിയും, എത്രയോ പോകുന്നു. അതിലൊന്നും സങ്കടമില്ല. അവയോടൊന്നും ചോദ്യമില്ല. അതുപോലെ ഇതും കരുതിയാൽ മതി. ആടോ, മാടോ, തിന്നെന്നു കരുതിയാട്ടെ."

ആനന്ദിൻെറ ഈ പതിവ് ഇപ്പോളെല്ലാവർക്കുമറിയാം. ചിലപ്പോൾ കാട്ടിൽപോയി, വല്ലമുയലിനെയും മററും പിടിച്ചുകൊണ്ടുവരും — ഒന്നു രണ്ടു പേരെകൂട്ടി. ഒന്നും തരപ്പെട്ടില്ലെങ്കിൽ അടുത്ത ഗ്രാമത്തിൽ ചെന്ന് ഒരു ആടിനെ

കക്കും. അതിനെ വെട്ടി പാചകം ചെയ്യുന്നത് കാട്ടിലായിരിക്കും. രമോശി കുടുംബക്കാർക്കെല്ലാം തൊഴിലിതുതന്നെ.

നല്ലൊരു കുടുംബത്തിൽ പിറന്ന കുഞ്ഞുകുട്ടി പരാധീനക്കാരനാണ് രാമഗെയ്ഡരിയ. ഇടപ്രായം, കൊമ്പൻമീശ. തടിയനാണ്. വീട്ടിൽ ആട്ടിൻ കിടയുണ്ട്. അതു നോക്കാൻ അവൻെറ അച്ഛനുണ്ട്. പോരാത്തതിന് മകനും. രാമന് തന്നിമിത്തം പണിയില്ല. അവനൊന്നും ചെയ്യാറില്ലെന്നു പറയുന്നതാണ് കൂടുതൽ ശരി. അവനും പള്ളിക്കൂടത്തിൽ വന്നിരിക്കും. സ്കൂൾ വിട്ടാൽ പുതപ്പുമെടുത്തു പുറത്തേക്കിറങ്ങും. വല്ലപ്പോഴും ഞാൻ ചോദിക്കും:

“എന്താ രാമാ, വല്ല പണിയുമുണ്ടോ?”

“ഹെയ് ഒന്നുമില്ല.”

ഒരു ദിവസം അയാൾ പറഞ്ഞു, “ടീച്ചർ, എനിക്കൊരുപകാരം ചെയ്യണം.”

പള്ളിക്കൂടം വിട്ടിരുന്നു, കുട്ടികൾ പോയ്ക്കഴിഞ്ഞു. അയൂബും, ആനന്ദും സ്ഥലം വിട്ടു. ഞാനും രാമനും തനിച്ചാണ്. ആ മിണ്ടാപൂച്ച വാ തുറക്കുന്നതു കണ്ട് എനിക്കാശ്ചര്യം തോന്നി. ഞാൻ ചോദിച്ചു,

“എന്താത്?”

ഒന്നും മിണ്ടാതെ കുറെ നേരം അവൻ തല കുമ്പിട്ടിരുന്നു. എന്നോട് കാര്യം പറയണമോ എന്നൊരു വീണ്ടുവിചാരം അവനു വന്നതുപോലെ തോന്നി. “പറയൂ രാമാ” എന്നു ഞാൻ ഉത്തേജിപ്പിച്ചു.

“എൻെറ കൈയ്യിൽ ഒരു വെള്ളിരൂപയുണ്ട്, റാണിത്തലയുള്ളത്. സർക്കാർ അതു റദ്ദാക്കിയിരിക്കുന്നു. പാവപ്പെട്ട എനിക്ക് അതു നഷ്ടപ്പെടുമോ. ഞാനെന്തുചെയ്യാൻ? നിങ്ങൾ താലൂക്കിൽ പോകുമ്പോഴെങ്ങാൻ അതൊന്നു മാററിത്തരാമോ?”

“നോക്കട്ടെ. ഞാനിതുവരെ അക്കാര്യം ചെയ്തിട്ടില്ല. എന്തായാലും അതിങ്ങു തരൂ. ഞാനൊന്നു നോക്കാം.”

രാത്രി അവൻ മടങ്ങിവന്ന് രൂപ എന്നെയേൽപ്പിച്ചു. ഏതോ നിധിയേൽപിക്കുന്ന രഹസ്യത്തോടെ. ഞാൻ അതെങ്ങാൻ വിഴുങ്ങുമോ എന്ന മട്ടിൽ.

## 7

ശനിയാഴ്ച പള്ളിക്കൂടം വിട്ടാൽ ഞാൻ വിഭൂതിഗാഡിയിലേക്കു പോകും.

ഒന്നരദിവസം വീട്ടിൽ താമസിച്ചിട്ട് മടങ്ങിവരികയാണ് പതിവ്. രാമ തന്നിരുന്ന രൂപയുടെ കഥ മറക്കാതെ ഒരു ദിവസം അതു മാററിക്കൊണ്ടുവന്നു. പക്ഷെ മൂന്നുനാലു ദിവസം അവൻ പള്ളിക്കൂടത്തിൽ വന്നതേയില്ല. തിരക്കിയപ്പോൾ അറിവായി, കളവുപോയ ഒരാടിനെ തേടി അവൻ അടുത്ത ഗ്രാമത്തിൽ പോയിരിക്കയാണെന്ന്. പിന്നെ അവൻ വന്നപ്പോൾ ഞാൻ കീശയിൽതന്നെ സൂക്ഷിച്ചിരുന്ന പൈസയെടുത്ത് അവനു കൊടുത്തു. കിട്ടിയ പൈസ മുണ്ടിന്റെ കോന്തലയ്ക്കൽ കെട്ടിയിട്ട് അവനെപ്പോൾ പോയെന്ന് ഞാൻ കണ്ടില്ല. എന്റെ പതിവിനു ഞാൻ വായന തുടങ്ങി.

രാത്രിയായി. ആഹാരം കഴിഞ്ഞ് ഞാൻ വായിക്കുന്നതിനിടക്ക് അവൻ വീണ്ടും വന്നു. എന്റെ വീട്ടിൽ അവൻ വരുന്നത് ഇതാദ്യമാണ് മുറിയിൽ ഒരററം പിടിച്ച് അവൻ ഇരിപ്പായി. "എന്താ രാമാ, ആടിനെ കിട്ടിയോ?" ഞാൻ ചോദിച്ചു.

"കിട്ടി, അടുത്തൊരു ആലയിൽതന്നെ തെററിക്കേറിയതാണ്."

"മൂന്നുനാലു ദിവസം കാണാഞ്ഞതെന്താ?"

"പിന്നെ മേക്കർവാടിയിൽ പെങ്ങളെ കാണാനും ഒന്നു പോയി."

ഞാൻ വീണ്ടും വായനയിൽ മുഴുകി. കുറെനേരം മിണ്ടാതിരുന്നിട്ട് അവൻ ചോദിച്ചു: "സാറെ എന്റെ രൂപ എങ്ങനെ മാററി?"

"എനിക്കു പരിചയമുള്ള ഒരു ഹുണ്ടികക്കാരനിൽ നിന്നാണ് മാറിയെടുത്തത്."

"അതല്ല സാർ ചോദിച്ചത്. സാറതു ചെപ്പിലിട്ടു കൊണ്ടുവന്നോ. കോന്തലക്കൽ കെട്ടികൊണ്ടുവന്നോ."

കാര്യം എനിക്കു മനസ്സിലായില്ല. എങ്കിലും ഞാൻ പറഞ്ഞു: "പൈജാമയുടെ കീശയിലിട്ടാണ് കൊണ്ടുവന്നത്."

"ഉവോ?

"എന്താ അങ്ങനെ ചോദിച്ചത്?"

"ഒന്നോർമ്മിച്ചു നോക്കിയാട്ടെ സാർ. സാറിന്റെ കാശു വല്ലതും കീശയിലുണ്ടായിരുന്നുവോ?"

മറുപടി പറയാൻ ഞാൻ അൽപം ആലോചിച്ചു. എന്നിട്ടു പറഞ്ഞു,

"ഉവ്വല്ലോ, ഉണ്ടായിരുന്നു. അതിനെന്താ?"

"ഇപ്പോൾ കണക്കു ശരിയായി. എനിക്കു തന്ന പൈസ കുറെ കൂടുതലായിരുന്നു."

ഇടുപ്പിൽനിന്നും പണസ്സഞ്ചിഎടുത്ത്, രണ്ടണ അവൻ എന്റെ മുമ്പിൽ

വച്ചു. അതോടെ എനിക്കു കാര്യം പിടികിട്ടി റാണിത്തലയുള്ള രൂപ റദ്ദാക്കിയിരുന്നുവെങ്കിലും, തനിവെള്ളിയായിരുന്നതുകൊണ്ട്, പതിനെട്ടണക്കാണ് ഹുണ്ടികക്കാരൻ അതു വാങ്ങിയത്. അങ്ങനെ രാമന്റെ രൂപക്ക് പതിനെട്ടണ കിട്ടി. അവനു പൈസ കൊടുത്തപ്പോൾ ഞാൻ കണക്കു പറയാൻ വിട്ടു. അവൻ വീട്ടിൽപോയി നന്നാലണയുടെ അട്ടിയുണ്ടാക്കിയിരിക്കും. നാല് അട്ടി കഴിഞ്ഞു മിച്ചം വന്നതാകും രണ്ടണ. സാറിനു തെററുപററി കൂടുതൽ കാശു തന്നു എന്നായിരിക്കും അവന്റെ കണക്കുകൂട്ടൽ. എല്ലാം വിശദീകരിച്ചിട്ട്, ഞാൻ രണ്ടണത്തുട്ട്, അവന്റെ നേർക്കു നീക്കിവച്ചു. ഒരണ അതിൽനിന്നും എടുത്തുനീക്കിക്കൊണ്ട് അവൻ പറഞ്ഞു,

"ഇതിരിക്കട്ടെ, മുറുക്കാൻ വാങ്ങാൻ."

അവൻ വളരെ നിർബന്ധിച്ചിട്ടും ഞാനതു വാങ്ങിയില്ല. ഒടുവിലവൻ ചോദിച്ചു,

"ഈ രൂപ ചെലവാകും അല്ലെ സാർ "

"ചെലവാകുമെന്നു മാത്രമല്ല, രണ്ടണ കൂടുതലും കിട്ടും."

"ഇതൊക്കെ ഞങ്ങളെങ്ങിനെയറിയാൻ സാറേ. ഇവിടെ പലരുടെയും കൈയിൽ റാണിത്തല രൂപയുണ്ട്, കുറെ കൊണ്ടുവന്നാൽ മാററിത്തരുമോ?"

"ഗ്രാമത്തിലെ കാര്യം വിട്. നിന്റെ കൈയിലുണ്ടെങ്കിൽ കൊണ്ടുവാ. ഞാൻ മാററിത്തരാം."

അടുത്തയാഴ്ച രാമൻ പന്ത്രണ്ടു രൂപ എന്നെയേൽപ്പിച്ചു. പതിനെട്ടണ വച്ച് ഞാനതു മാററിക്കൊടുക്കുകയും ചെയ്തു. മുറുക്കാൻ വാങ്ങാൻ നാലണയെങ്കിലും എടുക്കണമെന്ന് അവനെന്നെ നിർബന്ധിച്ചു. ഞാനത് സ്വീകരിച്ചില്ല.

പിന്നീടൊരു ദിവസം രാത്രി, അവൻ എന്നെ അവന്റെ വീട്ടിലേക്കു ക്ഷണിച്ചു. ഇരുളടഞ്ഞ ആ കുടിലിലേക്കു കുനിഞ്ഞാണ് ഞാൻ കയറിയത്. നെരിപ്പോടിനടുത്ത്, അറുപതു കഴിഞ്ഞ ഒരു കിളവൻ; രാമന്റെ വീട്ടുകാരി, അടുക്കളയിൽ, തിരക്കിലാണ്. തറയിൽ വിരിപ്പു വിരിച്ച് എന്നെ രാമൻ ഇരിക്കാൻ ക്ഷണിച്ചു. കാച്ചിയ ആട്ടിൻപാൽ കുടിക്കാൻ കൊണ്ടുവന്നുവച്ചു.

"ഇതച്ഛനാണ്," നെരിപ്പോടിന്റെ അടുത്തിരുന്ന കിഴവനെ അവൻ ചൂണ്ടിക്കാട്ടി. പുതപ്പിനിടയിൽ നിന്നും കൈകൾ വെളിക്കെടുത്ത്, കിഴവൻ എനിക്ക് അഭിവാദ്യം നൽകി.

"വയസ്സെഴുപതായി, എട്ടുവയസ്സിൽ ആടിനെ മേയ്ക്കാൻ തുടങ്ങിയതാണ്. മററൊരു പണിയുമറിഞ്ഞുകൂടാ."

ഇന്നും കൊച്ചുമോനുമൊത്ത് ചെയ്യുന്ന പണിയതുതന്നെ. നരച്ച തല, ചുളി വീണ മുഖം. ആടിന്റെ കാര്യങ്ങളാകട്ടെ, മണത്തറിയും. ആട്ടിൻ

പട്ടിയെപ്പോലെ. ചെന്നായുടെ മണം ഏഴയലത്തുനിന്ന് അയാൾ ഇപ്പോഴും മനസ്സിലാക്കും. രാത്രിയുടെ മദ്ധ്യയാമത്തിൽ ഒരനക്കം കേട്ടാൽ മതി അയാൾ വിളിച്ചുകൂകും. "മക്കളെ, ചെന്നായിറങ്ങി" എന്ന്. തടിയും വടിയുമെടുത്ത് എല്ലാവരും തയ്യാറാകും, പട്ടികൾ മുമ്പിലുണ്ടാകും. അകലെ കുന്നിൻചെരിവിൽ നിൽക്കുന്ന ചെന്നായാണ് എല്ലാവർക്കും നോട്ടപ്പുള്ളി. ആടിനു കാവലിരുന്ന്, അതൊക്കെ കിഴവനു ശീലമായിപ്പോയി. നീണ്ടു നിവർന്നു കിടക്കുക പോലുമില്ല. ഇരുന്നാണുറക്കം. കാളയും കുതിരയും കണക്ക്, ഉറക്കംപോലും കാലിച്ചേലാണ്! വല്ല ആടും കിട മാറി വരുന്നത്, കിഴവൻ തിരിച്ചറിയുന്നത് കണ്ടാൽ ആർക്കും അത്ഭുതം തോന്നും. പുത്തനൊരു കിട തുടങ്ങാൻ അവിടാരും ആടുവാങ്ങാറില്ല കിട തുടങ്ങേണ്ടവൻ താലത്തിൽ മഞ്ഞളും പ്രസാദവുമായി ആടുടമയുടെ അടുത്തെത്തും.

"എനിക്ക് ഒരു കിട കൂട്ടണമെന്നുണ്ട്."

ആടുടമ ഒന്നോ രണ്ടോ, ആടിനെ തിരഞ്ഞുപിടിച്ച് കൊടുക്കും. പത്തുപതിനഞ്ചു പേരെ സമീപിച്ചുകഴിയുമ്പോൾ അവനും ഒരു കിട സ്വന്തമാകും. പിന്നെ കുറെ കഴിഞ്ഞാൽ തെണ്ടിയും ദാതാവാകും. ഒന്നുണ്ട്, ഇനാം കിട്ടിയ ആടിനെ അറുക്കാനും പാടില്ല, വിൽക്കാനും പാടില്ല. അലംഘനീയമാണ് ആ അലിഖിതനിയമം.

അടുത്തൊരു ഗ്രാമത്തിൽനിന്ന് കിഴവനോടൊരാൾ കുറെ ആടുകളെ വാങ്ങി. ഒന്നു രണ്ടാഴ്ച കഴിഞ്ഞ്, വൃദ്ധൻ ആ ഗ്രാമത്തിലൊന്നു ചെന്നു.

"നിങ്ങൾ തന്ന ആടു നാലും ചത്തുപോയി" എന്ന് അവൻ പരാതിപ്പെട്ടു.

"ചത്തോ? കുട്ടികളോ?"

"ഒന്നും പെററില്ല. വംശമേ അററു."

കിഴവനു ബോദ്ധ്യം വന്നില്ല.

"നിൻെറ കിടയൊന്നു കാണണമല്ലോ."

കിട കാണിച്ചു കൊടുത്തു. കിഴവൻ വളരെ സൂക്ഷിച്ചുതന്നെ ഒരു പരിശോധന നടത്തി. ഒടുവിൽ, സ്വന്തം ആടിൻെറ പരമ്പര അയാൾ കണ്ടെത്തുകതന്നെ ചെയ്തു.

"ഇതു രണ്ടും ഞാൻ തന്ന ആടിൻെറ കുട്ടികളാണ്."

സംഗതി ശരിയായിരുന്നു. കിടക്കാരനും, ഒടുവിൽ അതു സമ്മതിക്കേണ്ടി വന്നു.

രാമൻ, സ്വപിതാവിനെപ്പററി ഇങ്ങനെയൊക്കെ പറഞ്ഞപ്പോൾ, ഞാൻ ചോദിച്ചു:

"വല്യമ്മാവാ, എങ്ങനെ ആ കുട്ടികളെ തിരിച്ചറിഞ്ഞു?"

“അതിനു ചിലതൊക്കെയുണ്ടു കുഞ്ഞെ. മുഖം, നിറം, രൂപം, ഒക്കെ ശരിക്കു മനസ്സിലാകണം. നിൻെറ അച്ഛൻേറയും, അമ്മയുടേയും മകനല്ലെ നീ? എങ്കിലും, മുത്തച്ഛൻെറയും മുതുമുത്തച്ഛൻെറയും ജനുസ്സിൻെറ ബാക്കി കുറെയൊക്കെ നിന്നിലും കാണും. മൂക്കോ, കണ്ണോ ഏതെങ്കിലും ഒക്കെ അവരുടേതായിരിക്കും.”

പിന്നെ, അവനെന്നെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. വിളക്കത്ത്, ഒരു ചെറിയ പെട്ടി അവൻ എൻെറ മുമ്പിൽ കൊണ്ടുവന്നുവെച്ചു. നിറയെ വെള്ളിനാണ്യങ്ങൾ. ചെലവാകാത്ത പഴയതാണവ. ഞാൻ അത്ഭുതപ്പെട്ടുപോയി. ഈ ആട്ടിടയൻെറ കൈയിൽ ഇത്രമാത്രം രൂപയോ? അവൻ പറഞ്ഞു,

“വളരെ നാളായി സൂക്ഷിച്ചുവച്ചതാണ്, എണ്ണിയെടുത്തു കൂടെക്കൊണ്ടുപോയി മാററിത്തരണം.”

ഞാനത് എണ്ണിനോക്കി. മുന്നൂററിനാൽപത് രൂപയുണ്ട്. ഞാൻ പറഞ്ഞതു അപ്പാടെ വിശ്വസിച്ച്, അതൊരു കിഴികെട്ടി അവൻ എന്നെ ഏൽപ്പിച്ചു. ഞാൻ വല്ലതും കുറച്ചെണ്ണിയെന്നോ ഒന്നും അവൻ കരുതിയതായി തോന്നിയില്ല.

“ഇതൊക്കെ മാററിയെടുക്കാൻ കുറെ താമസിക്കും, അതിന്നിടക്ക് അത്യാവശ്യം വല്ലതുമുണ്ടോ?”

“പത്തുപതിനഞ്ചു ദിവസമായിക്കോട്ടെ. സൗകര്യമായി മതി.”

ഞാൻ വീട്ടിലേക്കു മടങ്ങി.

# 8

മെയ് കഴിഞ്ഞു. ജൂണായി. വേനൽ കഴിഞ്ഞു വർഷം തുടങ്ങി. ഈയലുകൾ പറന്നുപൊങ്ങുന്നു. കറുത്തിരുണ്ട ആകാശം, സൂര്യനെ കാണാനില്ല. ശക്തിയായ കാററിൽ ആടിയുലയുന്ന തരുലതാദികൾ. “കാററടിച്ചു മഴ മാറിപ്പോകുമെന്നാണ് തോന്നുന്നത്.” പഴമക്കാർ മാനം നോക്കിപ്പറഞ്ഞു. ഉണ്ടായതു മറിച്ചാണ്, കോരിച്ചൊരിയുന്ന പേമാരി. കാലവർഷപ്പെയ്ത്തിൽ ബൻഗർവാടി നനഞ്ഞുകുതിർന്നു. തെണ്ടിപ്പട്ടികൾ വീടിൻെറ ചുമരോരങ്ങൾ പററിനിന്നു. മഴ തോരുന്ന ലക്ഷണമില്ല. കുടിലുകളിലും ആലകളിലും ആകെ ബഹളം. തലയിലൊരു തോർത്തും, പുതച്ച്, ഇടയർ ആലകളിലേക്കോടി, ആട്ടിൻകുട്ടികളെ കുടിലിലേക്കു കൊണ്ടുവരും. നനഞ്ഞൊലിച്ച ആടുകൾ ഇടക്കിടെ മെയ് കുടഞ്ഞ് വെള്ളം തെറിപ്പിക്കും. നനഞ്ഞ കമ്പിളിരോമത്തിൻെറ

രൂക്ഷമായ ഗന്ധം തിങ്ങിനിൽക്കുന്ന അന്തരീക്ഷം. വരണ്ടുവിണ്ട വയലുകൾ നനഞ്ഞു കുതിർന്നു നീരാവി പൊന്തി. പൊടിയടങ്ങിയ വയലുകളിൽ ചെളി കെട്ടി. ചെളിവെള്ളം വാർന്നൊഴുകുന്ന ചാലുകൾ. വെള്ളപ്പാച്ചിലിൽ, കല്ലും പാറയും ഉലഞ്ഞു. പുല്ലുമേഞ്ഞ കുടിലുകൾ ആപാദം കുതിർന്നു. മെഴുകിയിട്ട തറകൾ വെള്ളം കുതിർന്നു വഴുക്കനായി. ചോർച്ച വെള്ളം വീഴാൻ ചെറുതും വലുതുമായ പാത്രങ്ങൾ വീട്ടമ്മമാർ ഒരുക്കിവെച്ചു. അവയിൽ വെള്ളം ഇററിററു വീഴുന്ന ശബ്ദം ആടുകളുടെ ഒച്ചയിലും ഉയർന്നുകേട്ടു.

കാററിനു കുളിരേറി. കുണ്ടിലും കുഴിയിലുമെല്ലാം വെള്ളംതന്നെ.

പച്ചപ്പുല്ലുകൾ കിളിർത്തുതുടങ്ങി. കണ്ണെത്തുന്നിടത്തെല്ലാം കാണാം, കിളിർനാമ്പുകൾ. എവിടെത്തിരിഞ്ഞാലും പച്ചതന്നെ.

തവളക്കുഞ്ഞുങ്ങൾ എങ്ങും കാണപ്പെട്ടു. കാലടിയിൽനിന്ന് ചാടിമാറുന്ന അവയുടെ മേൽ കാക്കകൾ വീഴും. പറന്നു പൊങ്ങുന്ന ഈയൽപ്പററം, അവയെ വെട്ടിവിഴുങ്ങുന്ന കിളികൾ. കിളികളിൽനിന്നു രക്ഷപ്പെട്ട ഈയലുകൾ വിളക്കിലും, തീയിലും ചെന്നു വീണു ചത്തു. ഒന്നുരണ്ടുദിവസങ്ങൾക്കകം, ഭൂമി ഈയൽച്ചിറകുകളുടെ ഒരങ്കി തന്നെയണിഞ്ഞു. ആയിരം കാലട്ടകളും നങ്ങൂരിയട്ടകളും ധാരാളമായി പ്രത്യക്ഷപ്പെട്ടു. ഏതെങ്കിലും സ്പർശനമേററാൽ മതി അവ ചുരുണ്ടുകൂടും. കുട്ടികൾ അട്ടച്ചുരുളുകളെടുത്തു കളിക്കും. ഈച്ചയും, കൊതുകും പെരുകി. ഏതു കുടിലിലും എപ്പോഴും കേൾക്കാം അവയുടെ മൂളിപ്പാട്ട്. മൃഗത്തേയും, മനുഷ്യനേയും അവ വട്ടമിട്ടു പറക്കും.

ഉഴുതുമറിച്ച പാടങ്ങൾ, നനഞ്ഞു പരുവമായി. മേഘം കൊടുത്ത വെള്ളമത്രയും ഭൂമി കുടിച്ചു വററിച്ചു. അവിടവിടെ കെട്ടിക്കിടന്ന വെള്ളക്കെട്ടുകളിൽ മേഘങ്ങൾ നിഴലിച്ചു കാണാറായി. നിലത്തിലൂടെ നടക്കുന്ന മൃഗത്തിൻെറയും മനുഷ്യൻെയും കാലുകളിൽ ഒരുപോലെ ചെളി കട്ടകെട്ടി. പച്ചത്തല തേടി, ആടുകൾ അലഞ്ഞു നടന്നു. അവയുടെ മുകളിലിരുന്നു സവാരി ചെയ്യുന്നു കാക്കത്തമ്പുരാട്ടികൾ. അങ്ങിങ്ങിരുന്നു കളകളം പൊഴിക്കുന്ന പച്ചക്കിളികൾക്ക് ആരെയുമില്ലൊരു കൂസൽ.

## 9

ബൻഗർവാടിപ്പള്ളിക്കൂടം ഒരു നിശ്ചിത സമയത്ത് അടയ്ക്കാനോ തുറക്കാനോ ആകുമായിരുന്നില്ല. നാടൊട്ടുക്ക്, വേനൽക്കാണ് സ്കൂളടപ്പ്. ബൻഗർവാടിയിൽ കൊയ്ത്തുകാലത്തും. കുട്ടികൾ തോന്നുമ്പോളാണ് വരുക. ആളു നിറഞ്ഞാൽ പുറപ്പെടുന്ന നാടൻ ബസ്സുപോലെ കുട്ടികൾ വന്നു

നിറഞ്ഞാൽ ക്ളാസു തുടങ്ങും. അദ്ധ്യാപകന്, ബൻഗർവാടിയിൽ വിദ്യാലയത്തിലൊതുങ്ങി ജീവിക്കാൻ പററുമായിരുന്നില്ല. ചിലർക്ക് കത്തെഴുതണം. ചിലർക്ക് ഹർജിയെഴുതണം. ഞായറാഴ്ച വീട്ടിലേക്കു തിരിക്കുമ്പോൾ പോസ്ററ് ചെയ്യാൻ തന്നയയ്ക്കുന്ന കത്തുകൾകൊണ്ട് കീശ വീർത്തിരിക്കും. ഇതിന്നൊക്കെ ഞാൻ മടി കാണിക്കാതിരുന്നതിനാൽ, ആവശ്യക്കാരും ആവശ്യങ്ങളും പെരുകി. കുടുംബകലഹമായാലും ആടുമോഷണമായാലും പരാതി മാസ്ററുടെ അടുത്തെത്തും. മാഷക്കു വിദ്യാഭ്യാസമുണ്ട്, വിവരമുണ്ട്. നന്മതിന്മ തിരിച്ചറിയാനും, കാര്യങ്ങൾ ഗ്രഹിക്കാനും അയാൾക്കു ബുദ്ധിയുണ്ടല്ലോ!

അങ്ങനെ പഠിപ്പിക്കലില്ലെങ്കിലും, പണിപിടിപ്പതുണ്ടായിരുന്നു കുട്ടികൾ കുറവായിരിക്കുന്നതിനെപ്പററി മേലാവിൽനിന്നു ചോദ്യം വന്നാൽ പുതിയ പള്ളിക്കൂടമല്ലെ, ക്രമേണ ശരിയാകും എന്നു മറുപടിയെഴുതി നിന്നുപററും. പള്ളിക്കൂടമെന്നതിലുമേറെ, പോലീസ്ററഷനും, മുനിസിപ്പാലിററി ഓഫീസും, കോടതിയുമെല്ലാം ചേർന്ന ഒരു ചാവടിയായിരുന്നു അത്. മാസ്റററാണെന്കിൽ പോലീസ് ഇൻസ്പെക്ടരും, ജഡ്ജിയും, പോസ്ററ് ശിപായിയുമെല്ലാം ചേർന്നയാളും. ഗ്രാമത്തിലെ വഴക്കുകൾ, പുറത്തുപോകുന്നത് അപൂർവ്വമാണ്. ചാവടിക്കു മുമ്പിൽ പത്തുപേരുടെ പഞ്ചായത്തു കൂടി എല്ലാം തീരുമാനിക്കും. മാസ്ററർ, മുഖ്യൻ, കാക്കുവ, ചേക്കു തുടങ്ങിയവരാണ് നീതിപാലകർ. അവരുടെ തീർപ്പ് വാദിയും പ്രതിയും അംഗീകരിക്കും. നൽകുന്ന ശിക്ഷയും അനുഭവിക്കും. അപ്പീലുണ്ടെങ്കിൽ ഗ്രാമസഭക്കു മുമ്പാകെപ്പോകണം. ഗ്രാമീണരെ മുഴുവൻ വിളച്ചുകൂട്ടി ന്യായവിചാരം ചെയ്യും. അപൂർവ്വമാണത്. കാരണം വന്നുചേരുന്നവർക്കെല്ലാം സദ്യ കൊടുക്കണം. അത്രയും ചെലവു ചെയ്യാൻ ആരും ഒരുമ്പെടാറില്ല.

വിവാഹങ്ങൾ ഒരുമിച്ചു നടത്തുന്ന പതിവും അവർക്കുണ്ടായിരുന്നു. വർഷത്തിൽ, നല്ലൊരു മുഹൂർത്തം നോക്കി, നടത്തേണ്ട കല്യാണങ്ങളെല്ലാം ഒന്നിച്ചു നടത്തും. തന്നിമിത്തം ഗ്രാമീണർക്കെല്ലാം സദ്യ നൽകുന്ന ചുമതല ഒരാൾ മാത്രമായി വഹിക്കേണ്ടിവരില്ല. പലപ്പോഴും പത്തുപന്ത്രണ്ടു കല്യാണങ്ങൾ ഒന്നിച്ചിങ്ങനെ നടക്കും. ഓരോ വീട്ടുകാരും പത്തിരുപതു പേർക്കു സദ്യയൊരുക്കിയാൽ മതി. കല്യാണച്ചെലവു താങ്ങാൻ ഒരാൾക്കു ആവതില്ലെങ്കിൽ ഗ്രാമസഭ കൂടി, അയാളെ സഹായിക്കാൻ തീരുമാനിക്കും. അങ്ങനെ അതു നടക്കുകയും ചെയ്യും.

ദാദുവിൻെറ ഭീഷണി വകവെക്കാതെ ഞാൻ ഗ്രാമകാര്യങ്ങളിൽ മുഴുകി. മാസ്ററരില്ലെങ്കിൽ, ഇലപോലും അനങ്ങില്ല എന്നതായിരുന്നു ഗ്രാമത്തിലെ അവസ്ഥ.

ഗ്രാമത്തിൽ കൃഷിക്കാർ കുറവായിരുന്നു. മഴയെത്തുടർന്ന് തറയെല്ലാം പുല്ലു മുളച്ചുമൂടി. അതൊക്കെ ഉഴുതു മണ്ണിനടിയിൽ മറിച്ചപ്പോളേക്ക് അടുത്ത മഴയും വന്നു. വയലുകളിൽ വീണ്ടും വെള്ളം നിറഞ്ഞു. അത് വാർന്നു [illegible]യിട്ടു വേണം വിത്തിടാൻ. മേൽമണ്ണുണങ്ങി. വീണ്ടും ഉഴവു ബഹളം. ബജ്റ

വിതക്കുകയായി. വിത്തുകുട്ടയും ഭക്ഷണപ്പൊതിയുമായി ആളുകൾ വയലിൽ ചുററിക്കറങ്ങുന്നതെങ്ങും കാണാം.

ആയിടക്കാണ് ചേക്കു എൻറടുത്ത് വന്നത്. ഗ്രാമത്തിൽ സാധാരണ അവനെ കാണാറില്ല. രണ്ടുമൂന്നേക്കർ നിലമുണ്ട്. സ്വയമതു കൃഷി ചെയ്യും. രാവിലെ ഒരു മുണ്ടും പുതച്ച് അവൻ എൻറടുത്തു വന്നു. കാലിലെ കറുത്ത നഖമല്ലാതെ ഉടലൊട്ടും വെളിയിൽ കാണാനാകാത്ത മട്ടിലാണ് പുതപ്പ്. അയൂബും എൻറടുത്തുണ്ടായിരുന്നു. ചേക്കു മുന്നിലടുത്തുവന്നിട്ട് മുഖവുരയൊന്നുമില്ലാതെ പറഞ്ഞു: "മാസ്ററർജി, എനിക്കൊരു കാളവേണം. കാളയില്ലാഞ്ഞു കൃഷി മുടങ്ങിയിരിക്കയാണ്."

ഞാൻ അദ്ധ്യാപകനാണ്. എൻെറ കൈയിൽ കാളയും പശുവുമൊന്നുമില്ലെന്നു പറഞ്ഞാൽ മനസ്സിലാവണ്ടേ? അവൻ തുടർന്നു,

"മാസ്ററർ ചോദിച്ചാൽ കിട്ടും. എൻെറ വശം ഒരുരുവുണ്ട്. അതിൻെറ ജോടി ചത്തുപോയി. ജോടി തികഞ്ഞാലേ വിത്തിടൽ നടക്കൂ. ഇല്ലെങ്കിൽ പട്ടിണി കിടന്നു ചാവേണ്ടിവരും."

"ഞാൻ ചോദിച്ചുനോക്കാം. ആരുടെ കൈയിലുണ്ട്?"

"ആരുടെ കൈയിലുണ്ടായാലും, അവർക്കും ഉഴവില്ലെ? സ്വന്തം ഉഴവുപേക്ഷിച്ചാരെങ്കിലും കാളയെ തരുമോ? ഞാനെല്ലാവരോടും ചോദിച്ചു!"

"ഞാനാരോടു ചോദിക്കണം?"

"അതിപ്പം ഞാനെങ്ങനെയറിയാനാ? ഗ്രാമം മുഴുവൻ പറയുന്നത് എന്തു കാര്യത്തിനും മാസ്ററർ നിവർത്തിയുണ്ടാക്കുമെന്നാണ്. എൻെറ കാര്യം മാത്രം പിന്നെപ്പററാതെ വരുമോ?"

അതുവരെ മിണ്ടാതിരുന്ന അയൂബ് ചോദിച്ചു:

"നിനക്കെന്താ ഭ്രാന്തുണ്ടോ ചേക്കു?" മാസ്ററർക്കു കാളയെവിടുന്നാ? അദ്ദേഹം കൃഷിക്കാരനാണോ? അർത്ഥമില്ലാത്ത സംസാരം നിറുത്തി നീ നിൻെറ വീട്ടിൽ പോ."

എന്തോ കുററം ചെയ്ത ഭാവത്തോടെ അവൻ പിന്നോട്ടു മാറി. പിന്നെ വിനീതനായി പറഞ്ഞു,

"എങ്ങനെയെങ്കിലും എന്നെ രക്ഷിക്കാമോ എന്നു നോക്കണം, മാസ്ററർ"

അയൂബ് എഴുന്നേററ് ചേക്കുവിനെ കൈക്കു പിടിച്ചു.

"നിനക്കെന്താ തലയിലൊന്നുമില്ലെ? മാസ്റററുടെ കോന്തലക്കൽ കാളയെ കെട്ടിയിട്ടുണ്ടോ?"

എന്തോ പിറുപിറുത്തുകൊണ്ട് ചേക്കു സ്ഥലം വിട്ടു.

“അവൻപറഞ്ഞത് കാര്യമാക്കണ്ട മാസ്റ്റർ. അവന് ഭ്രാന്താ.” അയൂബ് എന്നെ സമാധാനിപ്പിച്ചു.

പിള്ളേരെ നാലക്ഷരം പഠിപ്പിക്കേണ്ടവനാണു ഞാൻ. പക്ഷെ, ഈ ഗ്രാമക്കാർക്ക് മററു പലതുമാണ് എന്നെക്കൊണ്ടുള്ള ആവശ്യം. അയൂബിനൊരു കിടപ്പാടം വേണം. ആനന്ദിനു ഭക്ഷണം വേണം. ചേക്കുവിനു കാള.

രണ്ടു ദിവസം ചേക്കു എല്ലായിടത്തും അലഞ്ഞുതിരിഞ്ഞു. ഒരു ഫലവുമുണ്ടായില്ല. നിരാശനായി അവൻ വീട്ടിൽത്തന്നെ ചടഞ്ഞിരിപ്പായി. “വയ്യ, എനിക്കു വയ്യ” എന്ന് വീട്ടുകാരിയോട് അവൻ തോൽവി സമ്മതിച്ചു.

ചേക്കുവിൻെറ ഭാര്യ, മററു ഗ്രാമീണകളേക്കാൾ ഉയരമുള്ളവളാണ്; ഒത്ത തടിയും. കൃഷികാര്യങ്ങളെല്ലാം പുരുഷനൊപ്പം അവളും ചെയ്യും. തലക്കു കയ്യും കൊടുത്തിരിക്കുന്ന ഭർത്താവിനോടവൾ ചോദിച്ചു,

“ആരോടൊക്കെ ചോദിച്ചു?”

“ഗ്രാമത്തിൽ മുഴുവൻ ചോദിച്ചു, ആരുമില്ല തരാൻ.”

“ഇനിയെന്തു ചെയ്യാനാ?”

“ഇക്കൊല്ലം പട്ടിണി കിടക്കാം. അല്ലാതെന്തു ചെയ്യാനാ?”

ഭർത്താവിൻെറ ഈ വാക്കുകൾകേട്ട്, തിളങ്ങുന്ന കണ്ണുകളോടെ അവൾ പറഞ്ഞു,

“നാളെ വിതക്കാം.”

“അതിനു കാളയെവിടെ?”

“ഞാൻ കൊണ്ടുവരാം.”

“എവിടന്ന്?”

“എവിടന്നായാലെന്താ, ഞാൻ കൊണ്ടുവരാം. കാലത്തെഴുന്നേററു നിങ്ങൾ വയലിലേക്കു പൊയ്ക്കോളൂ.”

ചേക്കു ഭാര്യയെ വിശ്വസിച്ചു. പിറേറന്നു രാവിലെ അവൻ വയലിലേക്കു തിരിച്ചു. ഒരു കൈയിൽ കലപ്പ, മറുകൈയിൽ ഒററക്കാളയുടെ കയർ, ഭക്ഷണപ്പൊതി തലയിൽ. അവൻ വയലിലെത്തി, ഭാര്യയെ കാത്ത് ഗ്രാമത്തിലേക്കു നോക്കിയിരുപ്പായി. ഒരു മണിക്കൂർ കഴിഞ്ഞു, ഭാര്യ വരുന്നുണ്ട്. പക്ഷേ കാളയില്ല. ചേക്കുവിൻെറ മുഖം വാടി. ഭാര്യ, ഉറപ്പു പറഞ്ഞതാണ്. പക്ഷേ അവൾക്കും കാളയെ കിട്ടിയിട്ടില്ല. എങ്ങനെ വിതക്കും? എല്ലാവരുടേയും കൃഷി കഴിഞ്ഞാൽ കാളയെ കിട്ടിയേക്കും. പക്ഷേ അതുകൊണ്ടെന്തു ഫലം? വൈകി വിതച്ചാൽ കൃഷി നന്നാവില്ല. വിളവു പിഴച്ചാൽ, വർഷം മുഴുവൻ പട്ടിണി കിടക്കേണ്ടി വരും. ഇതൊക്കെ മനസ്സിൽ

കണ്ടുകൊണ്ട് അസ്വസ്ഥനായിരുന്നു, ആ അദ്ധ്വാനി. അപ്പോഴേക്കും ഭാര്യ അടുത്തെത്തി.

"കാളയെ കിട്ടിയില്ലേ?"

"കിട്ടിയില്ലെന്നാരു പറഞ്ഞു. നിങ്ങൾ കലപ്പയെടുക്ക്."

"അതിനു കാളയെവിടെ?"

"നിങ്ങൾ നുകം കാളയുടെ കഴുത്തിൽ വക്ക്. മറുവശത്ത് ഞാൻ നിൽക്കാം."

ചേക്കു ആകെ തളർന്നുപോയി. എന്തു ചെയ്യണമെന്ന് ഒരു പിടിയും കിട്ടുന്നില്ല.

"അതെങ്ങിനെയാ..................."

പക്ഷെ ഭാര്യ തയ്യാറായി തന്നെയാണ് വന്നത്. സ്വന്തം തടിമിടുക്കിൽ അവൾക്കു വിശ്വാസമുണ്ട്.

"അങ്ങിനെയുമിങ്ങിനെയുമൊന്നും പറയാതെ നുകമെടുക്ക്" എന്നായി അവൾ.

ഭർത്താവ് അനങ്ങിയില്ല. തല കുമ്പിട്ടിരിപ്പായി അവൻ. അതു കണ്ട്, അവൾ തന്നെ കാളയെ നുകത്തിൽ കെട്ടി. മറുതല തൻെറ തോളിൽ വെച്ചിട്ടു വിളിച്ചു പറഞ്ഞു:

"വരൂ, വന്നു കലപ്പ പിടിക്കൂ."

ഹൃദയം കല്ലാക്കിക്കൊണ്ട്, കൃശഗാത്രനായ ഭർത്താവ് കലപ്പ പിടിച്ചു. ഉഴവു തുടങ്ങി. കാള നീങ്ങുന്നതിനൊപ്പം അവളും നടന്നു. നനഞ്ഞ മണ്ണ് ഇളക്കിമറിച്ചുകൊണ്ട്, കൊഴു ഉഴവുചാൽ തെളിച്ചു. ഒരു കൈകൊണ്ട് മുളങ്കുഴലിലെ വിത്ത് അവൻ ചാലിലേക്കു തൂകിക്കൊണ്ടിരുന്നു. ഉച്ചവരെ അങ്ങനെ ഉഴവു നടന്നു. അതു കഴിഞ്ഞ്, കിതക്കുന്ന ഭാര്യയൊത്തിരുന്ന് അവൻ ഭക്ഷണം കഴിച്ചു. ഒന്നും പറയാൻ അവനു തോന്നിയില്ല. അവൾ എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു. ഉച്ചക്കുശേഷം ചെരിപ്പടിച്ച് വിത്തു മൂടി. അന്തിയാകാറായപ്പോഴേക്കും കാളയും പെണ്ണും, അവനും കൂടി വിത തീർത്തു. സൂര്യൻ മറഞ്ഞതോടെ, തളർന്നു വിവശരായ അവർ, വീട്ടിലേക്കു മടങ്ങി.

ഇക്കഥയറിഞ്ഞ ഗ്രാമം അപ്പാടെ അത്ഭുതപ്പെട്ടു.

രാത്രി സ്കൂളിൽ നിന്നും വീട്ടിലേക്കു മടങ്ങും വഴി ഞാൻ ഒരു നിമിഷം ചേക്കുവിൻെറ പടിക്കൽ നിന്നു. അകത്ത്, ചുമരിൽ പകുതി ചാരിയിരിക്കുന്ന വീട്ടുകാരിയെ ചിമ്മിനി വിളക്കിൻെറ വെളിച്ചത്തിൽ ഞാൻ കണ്ടു. ചേക്കു

അവളുടെ ചുമലും കൈകളും ചവിട്ടി ഉഴിയുന്നു, അവൻ രണ്ടു കൈയും ചുമരിൽപിടിച്ചുകൊണ്ട്,കാൽകൊണ്ട് മെല്ലെമെല്ലെഭാര്യയെ ഉഴിയുകയാണ്.

# 10

ശനിയാഴ്ച സ്കൂളടച്ചശേഷം വീട്ടിൽപ്പോയി മടങ്ങിയപ്പോഴേക്കും ഞാൻ തളർന്നിരുന്നു. ആറു മൈലുണ്ട് ദൂരം. ഈ പോക്കുവരവ് അറുമുഷിപ്പനേർപ്പാടാണ്. ശനിയാഴ്ച സ്ക്കൂളടക്കുമ്പോൾ ഉച്ചയാകാറാകും. നടന്നു വീട്ടിലെത്തുമ്പോൾ ഉച്ചതിരിഞ്ഞിരിക്കും. അമ്മ വിളമ്പിത്തന്ന ഭക്ഷണം കഴിച്ചു കഴിയുമ്പോൾ വൈകും. ഞായറാഴ്ച വെളുത്താൽ, പ്രാതലിനു മുമ്പുതന്നെ തിരികെപ്പോകുന്നതിനെപ്പററി ചിന്തയാണ്. കിടക്കുമ്പോൾ അമ്മയെ പറഞ്ഞേൽപ്പിക്കും, "എനിക്കു വെളുപ്പിനു പോണം. വല്ലതും തിന്നാനുണ്ടാക്കിത്തരണേ" എന്ന്. പാവം ഒന്നു കണ്ണടച്ചിട്ട് ഉണർന്ന്, പാതിരാത്രിക്കേ അടുക്കളയിൽ കയറും. പെരുമീനുദിച്ചാൽ ഭക്ഷണപ്പൊതിയും തൂക്കി ഞാൻ ബൻഗർവാടിയിലേക്കു തിരിക്കും. എല്ലാ ശനിയാഴ്ചയുമുള്ള ഈ പോക്കുവരവ് അത്ര സുഖകരമായ ഒരു കാര്യമല്ല, എങ്കിലും പോകണമെന്നു തോന്നൽ. വീട്ടിൻെറ ആകർഷണം ഒന്നു പ്രത്യേകമല്ലേ.

എൻെറ ഈ അലച്ചിൽ കണ്ട് അയൂബിനുപോലും ദയവു തോന്നിയിട്ടുണ്ട്. അവൻ ചോദിക്കും: "മാസ്ററർ കുടുംബക്കാരനാകുന്നതെന്നാ?"

"എന്നുവച്ചാൽ?"

"ആഹാരം നേരെ ചൊവ്വെ കഴിക്കണ്ടെ? ഒരു പെണ്ണു കെട്ടിയാൽ എല്ലാം ശരിയാകും."

അയൂബിന് കല്യാണംകൊണ്ടുള്ള കാര്യം അത്രയ്ക്കേയുള്ളു. ശരിയാണ്. ആ പാവത്തിനു തോന്നിയത് അവൻ പറഞ്ഞു. താനേ പാകം ചെയ്തു കഴിച്ചാൽ ഏതു പുരുഷനാണ് മുഷിയാത്തത്? എങ്കിലും കല്യാണം കഴിക്കാമെന്ന ചിന്തയെനിക്കുണ്ടായില്ല. ഒരാഴ്ച വച്ചും തിന്നും മുഷിയുമ്പോൾ ഒന്നു വീട്ടിൽ പോകും. ചിലപ്പോൾ തിങ്കളാഴ്ചക്കു പകരം ചൊവ്വാഴ്ചയാകും മടങ്ങുക. എങ്കിലും, തിരിച്ചു വന്നാൽ പഴയപടി വയ്പും തീനും തന്നെ.

ഇത്തവണ വൈകിയാണ് വീട്ടിൽനിന്നിറങ്ങിയത്. ഗ്രാമത്തിലെത്തിയപ്പോൾ സന്ധ്യയായി. ആടുകൾ മേഞ്ഞു മടങ്ങിയിരുന്നില്ല. രാമൻ തന്ന രൂപ ഞാൻ മാററിക്കൊണ്ടുവന്നിരുന്നു. പൊതികെട്ടിയ ആ നാണ്യങ്ങൾ വഴിയിലാകെ വലിയൊരു ഭാരമായിരുന്നു. മടിയിൽ കനമുണ്ടായിരുന്നതു

കാരണം വഴിയിൽ ഭയവുമുണ്ടായി. മുൻപിൽ നോക്കി, തിടുക്കത്തിലായിരുന്നു യാത്ര. ഗ്രാമത്തിലെത്തിയതോടെ ആ ഭയം മാറി. വീട്ടിലെത്തി വിളക്കു കത്തിച്ച ശേഷം, കൈകാലുകൾ നിവർത്ത്, ഒന്നു ചാരിയിരുന്ന് ഞാൻ ക്ഷീണം തീർത്തു. നടന്നു തളർന്നാൽ കാലും നീട്ടി തെല്ലിട ഇരുന്നാൽ കിട്ടുന്ന സുഖം അനുഭവിച്ചാലേ അറിയൂ.

മഴയും കാററുമേററ് ചുവർ നനഞ്ഞിരുന്നു. രണ്ടുനാലു ദിവസമടച്ചിട്ടിരുന്നതിനാൽ, മുറിയിൽ കൊതുകു പെരുത്തിരുന്നു. അതിൻെറ മൂളിപ്പാട്ട് മുഴങ്ങുന്നു. ഞാൻ നന്നെ തളർന്നുപോയി. കണ്ണു താനെ അടയുന്നു. എങ്കിലും ത്രിസന്ധ്യക്ക് വിളക്കും കൊളുത്തിവച്ച് ഉറങ്ങരുതല്ലോ. ലക്ഷ്മി വന്നു കേറുമ്പോൾ ഉറങ്ങുന്നത് ദരിദ്രരുടെ ലക്ഷണമാണ് ഭാഗ്യശാലിയാണെങ്കിലും മെയ്യ് തളർന്നാൽ എന്തു ചെയ്യാനാണ്? നിർഭാഗ്യവാൻെറ അവസ്ഥയായിരുന്നു ശരീരത്തിന്. ക്ഷീണിച്ചാൽ വിശ്രമിക്കണം. വിശ്രമിക്കാൻ തുടങ്ങിയാൽ കണ്ണു താനേ അടയും. ഉറക്കവും വരും.

ഇരുന്നിരുന്ന്, ഒന്നു ചാഞ്ഞു. തളർന്ന ശരീരം ഭൂമിദേവിയിലർപ്പിച്ച്, ഞാനൊന്നു കണ്ണു ചിമ്മി. കണ്ണിറുക്കിയപ്പോൾ വർണ്ണപടലങ്ങൾ കാണുന്നതെന്താണോ? കറുപ്പും ചെമപ്പും നീലയുമെല്ലാം എവിടന്നു വരുന്നു? എന്തിനു വരുന്നു? ഇതൊക്കെ, വല്ല വിദ്യാർത്ഥിയും ചോദിച്ചാൽ അദ്ധ്യാപകനൊരു പരീക്ഷയാകും. ഏഴാംതരം ജയിച്ചു വാദ്ധ്യാരായ ഞാൻ ഇതൊക്കെ എങ്ങനെയറിയാൻ? കുട്ടികൾ ചോദിച്ചാൽ കറങ്ങിയതു തന്നെ. ബൻഗർവാടിയിൽ അതിനുള്ള വിദ്യാർത്ഥികളില്ലഎന്നതാണ് വസ്തുത. പക്ഷേ ഒരദ്ധ്യാപകൻ ഇക്കാര്യങ്ങളൊക്കെ അറിഞ്ഞിരുന്നേ മതിയാകൂ. കണ്ണിൻെറ ഘടന എങ്ങനെയാണ്? ആരോഗ്യരക്ഷയിൽ ഇതൊക്കെ പഠിച്ചതല്ലേ?

പഠിച്ചതു തന്നെ. പക്ഷേ പഠിച്ചതെല്ലം എത്ര പെട്ടെന്നാണ് മറന്നുപോകുന്നത്! കൺപോളകൾ കനംതൂങ്ങിയടയുന്നു. അവ തുറക്കാനേ പററുന്നില്ല.

മൂന്നു നാലു നാഴിക കഴിഞ്ഞാണ് കണ്ണു തുറന്നത്. പുറത്തു മഴ പെയ്യുന്നു, വിളക്കണഞ്ഞിരിക്കുന്നു. തുറന്നു കിടക്കുന്ന വാതിലിലൂടെ തുളച്ചുകയറുന്ന തണുത്ത കാററ്. ഞാനെഴുന്നേററിരുന്നു. പെട്ടെന്ന് ഓർമ്മ തെളിഞ്ഞു. ഒരു ഞെട്ടലോടെ തലയിണയുമെടുത്തു തപ്പി നോക്കി. സഞ്ചിയുണ്ട്. പക്ഷേ അതിലിരുന്ന പണപ്പൊതിയില്ല. എൻെറ ഉള്ളൊന്നു കാളി. സഞ്ചി തിരിച്ചും മറിച്ചും കുടഞ്ഞുമെല്ലാം പരിശോധിച്ചു. മുണ്ടും ഉടുപ്പുമൊക്കെ വലിച്ചു താഴെയിട്ടു. ഫലമില്ല. പൈസ പോയതുതന്നെ. തീപ്പെട്ടിയെടുത്തു വിളക്കു കത്തിച്ച്, ഭ്രാന്തനെപ്പോലെ കിടക്കയും, പെട്ടിയുമെല്ലാം അടിമുടി തപ്പി. എല്ലാം വിഫലം!

പണം പോയിട്ട് നാൾ നാലഞ്ചായി. ഞാൻ പതിവുപോലുള്ള കൃത്യങ്ങളൊക്കെ നടത്തി. ആഹാരം തയ്യാറാക്കും. കഴിക്കും. പള്ളിക്കൂടത്തിൽ

പോകും. രാത്രിയിൽ ചാവടിക്കൂട്ടത്തിൽ പങ്കെടുക്കും. രൂപ നഷ്ടപ്പെട്ടതെങ്ങനെയെന്ന് ഒരു പിടിയും കിട്ടിയില്ല. അതിനെപ്പററി ചിന്തിക്കുന്തോറും, ആശയക്കുഴപ്പം വർദ്ധിച്ചതേയുള്ളൂ. വീട്ടിൽ നിന്നിറങ്ങിയപ്പോൾ എടുക്കാൻ മറന്നതാണോ? വഴിയിൽ വിശ്രമിച്ചപ്പോഴെങ്ങാൻ പൊതി വീണുപോയതാകുമോ? ഭദ്രമായിരിക്കാൻ വേണ്ടി അതും ഭക്ഷണപ്പൊതിയും ഒന്നിച്ചാണ് കെട്ടിയിരുന്നത്. വിജനമായ വഴിയിൽ വല്ലവനും തടഞ്ഞുനിറുത്തിയാൽ, ആഹാരമെന്നു പറഞ്ഞു രക്ഷപ്പെടാമെന്നു കരുതി.

പൈസയും പോയി, ഭക്ഷണപ്പൊതിയും പോയി. ആഹാരത്തിൻെറ മണം അറിഞ്ഞ് വല്ല പട്ടിയും തട്ടിക്കൊണ്ടുപോയതാണോ? എന്തോ? അതോ വിഡ്ഢിവേഷക്കാരനായ അയൂബ് തട്ടിയെടുത്തോ? അവനെക്കണ്ടാൽ അങ്ങനെ തോന്നുന്നില്ല. അവൻെറ പെരുമാററത്തിലും വ്യത്യാസമൊന്നുമില്ല. പിന്നെ വീട്ടിൽക്കയറി ഈ പൈസ ആരെടുക്കാൻ? സദാ സമയവും ഈ ചിന്ത എന്നെ നൊമ്പരപ്പെടുത്തി. രാമൻ വിശ്വസിച്ചേൽപ്പിച്ച രൂപ ഞാൻ നഷ്ടപ്പെടുത്തി. ഞാനെടുത്തില്ല, അങ്ങനെ ഒരു ചിന്ത പോലും മനസ്സിലുണ്ടായില്ല. പക്ഷേ അതു പറഞ്ഞാൽ അവൻ വിശ്വസിക്കുമോ? അല്ലെങ്കിൽ അവനെന്തിനു വിശ്വസിക്കണം. നീതന്ന പൈസ എൻെറ കൈയിൽ നിന്നു കളവുപോയെന്നു അവനോടു പറഞ്ഞാൽ, അഞ്ചും പത്തും കൃത്യമായി മാറി വിശ്വാസി ചമഞ്ഞ മാസ്ററർ, നല്ലൊരു തുക കൈയിൽ കിട്ടിയപ്പോൾ അതമുക്കിയെന്ന് അവൻ പറയും. ഇപ്പോൾ എൻെറ തനിനിറമറിഞ്ഞെന്നും, പാവപ്പെട്ട ഗ്രാമീണരെ കബളിപ്പിച്ചെന്നും അവൻ പറഞ്ഞു നടക്കും. സംഗതി ശരിയല്ലേ? സ്വാഭാവികമാണത്. നല്ലപിള്ള ചമയാനുള്ള എൻെറ ശ്രമം, ഇതാ തരിപ്പണമായിരിക്കുന്നു. ഈ ചിന്തകൾ എന്നെ വിവശനാക്കി. രൂപ മാററിക്കൊണ്ടു വരാമെന്നേററ നിമിഷത്തെ ഞാൻ ശപിച്ചു. കൈയിൽ പണമുണ്ടായിരുന്നെങ്കിൽ പണം നഷ്ടപ്പെട്ട വിവരം രാമനെ അറിയിക്കാതെ അതു കൊടുത്തു തീർക്കാമായിരുന്നു. അതിനും നിവൃത്തിയില്ല. വഴിയെല്ലാമടഞ്ഞെന്നു കണ്ടപ്പോൾ പണം പോയ വഴിയേതന്നെ ചിന്ത വീണ്ടുമുണ്ടായി. ഇനി ദാദു വല്ല പണിയും പററിച്ചതാണോ? മാസ്ററെറ ഒരു പാഠം പഠിപ്പിക്കാൻ അവൻ തന്നെ പററിച്ച പണിയല്ലേ എന്ന് ബലമായ സംശയമെനിക്കുണ്ടായി. പക്ഷേ നാളിത്രയായിട്ടും അതിനെപ്പററി അവനൊന്നും പറയാഞ്ഞതെന്താണ്?

ഗ്രാമത്തിൽ വന്നശേഷം രാമനെ ഞാൻ കാണാതിരുന്നില്ല. അവൻ പള്ളിക്കൂടത്തിൽ വരാറുണ്ടായിരുന്നു. പക്ഷേ പൈസയുടെ കാര്യം ഒരിക്കലും അവൻ മിണ്ടിയില്ല. മാസ്ററുടെ കൈയിൽ അതു സുരക്ഷിതമല്ലേ. വീട്ടിൽ പെട്ടിയിൽ വച്ചിരിക്കും പോലെത്തന്നെ. മാറിയിരിക്കില്ല. മാറിയെങ്കിൽ മാസ്ററർ തന്നെ വീട്ടിൽ കൊണ്ടുതരാതിരിക്കുമോ? പിന്നെ ഞാനെന്തിനു ചോദിക്കുന്നു? അങ്ങനെ ചോദിക്കുന്നതു വിശ്വാസക്കുറവല്ലേ? ഇങ്ങനൊക്കെ കരുതിയാകും രാമൻ പണം ചോദിക്കാഞ്ഞത്. ഞാനും ഒന്നും പറഞ്ഞില്ല. എങ്കിലും മനസ്സിൽ ഒരു മോഷ്ടാവിനുള്ള ഭയം. രാമനെ കാണാതെ, അവനോടൊന്നും പറയാതെ

ഗ്രാമം വിട്ടുപോയാലെന്താ എന്നുവരെ ഞാൻ ചിന്തിച്ചു. അതും പററില്ല, ഞാൻ തന്നത്താൻ ശപിച്ചു.

ഇതിനിടെ മുഖ്യൻെറ അനന്തിരവൾ, ആ കറമ്പിപ്പെണ്ണ് ഒരു ദിവസം എൻെറ അടുത്തു വന്നു. മുറിയിൽ ഞാൻ തനിച്ചാണ്. അവൾ കതകിലൂടെ എത്തിനോക്കി. രണ്ടുമൂന്നുതവണ അങ്ങനെ എത്തിനോക്കിയതിനുശേഷം അവൾ പുറത്തുതന്നെ നിന്നു.

"ആരാത്?" ഞാൻ വിളിച്ചു ചോദിച്ചു.

"ഞാൻ തന്നെ, അഞ്ജ."

"മുഖ്യൻെറ വീട്ടിലെ?"

"അതുതന്നെ"

"എന്തുവേണം, അകത്തു വരൂ"

നാണിച്ചു നാണിച്ച്, അവൾ അകത്തു കടന്നു. ചുകന്ന ഒരു കൈത്തറിസാരിയുടുത്തിട്ടുണ്ട്. പച്ചച്ചോളി, മുഖ്യൻെറ വീട്ടിൽ ചിലപ്പോഴൊക്കെ ഞാനവളെ കണ്ടിട്ടുണ്ട്. പക്ഷേ അവൾ ആകർഷണീയയായി തനിക്കു തൊന്നിയിട്ടില്ല. പതിനഞ്ചിനും ഇരുപതിനുമിടക്ക് എവിടെയോ ആണ് പ്രായം. ശരീര വളർച്ച കണ്ടാൽ അത്രയേ തോന്നൂ. സങ്കോചത്തോടെ അവൾ ചോദിച്ചു,

"ഇനിയെന്നാ മാസ്ററർ താലൂക്കിലേക്കു പോകുന്നത്."

നാളെ ശനിയാഴ്ചയാണ്. രാമൻെറ പൈസക്കാര്യം കരുതിയെങ്കിലും എനിക്കു പോയേ പററൂ. ഞാൻ പറഞ്ഞു,

"നാളെ രാവിലെ. എന്തുവേണം?"

"എനിക്കൊരുപകാരം ചെയ്യുമോ?"

ശനിയാഴ്ച പലരും പല കാര്യങ്ങളുമായി എന്നെ സമീപിക്കാറുണ്ട്. ചിലർക്കു മരുന്നു വാങ്ങണം. ചിലർക്കു നോട്ടു മാററണം. മണിയോർഡറയക്കേണ്ടവരുണ്ട്, കത്തു പോസ്ററ് ചെയ്യേണ്ടവരുണ്ട്.

"പറയൂ, ഒക്കുമെങ്കിൽ ചെയ്യുന്നതിനെന്താ?"

"എനിക്കൊരു ചോളി തുന്നിച്ചുകൊണ്ടുവരണം."

ഞാൻ ഒട്ടൊന്നമ്പരന്നു. അതിനിടെ, അവൾ അളവിനൊരു ചോളിയും, വില കൂടിയതെന്നു തോന്നിക്കുന്ന ഒരു തുണ്ടുതുണിയുമെടുത്ത് എൻെറ മുമ്പിൽ വച്ചു.

"ആരുമറിയാതെ തുന്നിക്കാനാണ്. അമ്മാവനോടു പറയല്ലെ. എനിക്കു കിട്ടിയ കൂലി ചേർത്തുവച്ചു വാങ്ങിയ തുണിയാണ്. തുന്നിക്കാൻ വയ്യാതെ

രണ്ടു മാസമായി വച്ചിരിക്കയാണ്. ഒന്നു തുന്നിച്ചുകൊണ്ടു വരുമ്പോൾ കൂലിയും തരാം."

ഞാനെന്തെങ്കിലും പറയുംമുമ്പ്, ചോളിയും തുണിയും വച്ചിട്ട് അവൾ സ്ഥലം വിട്ടു.

## 11

ശനിയാഴ്ച ഉച്ചയോടെ ഞാൻ വീട്ടിലെത്തി, നല്ല സമയം നോക്കി അച്ഛനോട് പണം നഷ്ടപ്പെട്ട വിവിരമറിയിച്ചു. കഥ മുഴുവൻ ശാന്തമായി കേട്ടശേഷം, രൂപമാറിക്കൊടുക്കാമെന്ന് ഏററു പിടിച്ചതിന് അദ്ദേഹമെന്നെ കുററപ്പെടുത്തി. അവരുടെ വിശ്വാസം നേടാൻ വേണ്ടിയാണ് ഞാൻ അങ്ങനെ ചെയ്തതെന്ന് സ്വയം ഞാൻ സാധൂകരിച്ചു പറഞ്ഞു. "അങ്ങനെയാണെങ്കിൽ, നഷ്ടപ്പെട്ട പൈസ തിരികെകൊടുക്കേണ്ട ചുമതലയും നിൻേറതാണ്. വീട്ടുകാരുടേതല്ല. അതു നിന്നെക്കൊണ്ടായില്ല എങ്കിൽ ഇതുവരെ നേടിയ വിശ്വാസമെല്ലാം നിനക്കു നഷ്ടപ്പെടും."

"അതു ശരിയാണ് എനിക്കു തെററുപററി. എന്തു ചെയ്യണമെന്ന് ഞാൻ അച്ഛൻെറ അഭിപ്രായമാരായുകയായിരുന്നു."

അച്ഛൻ കുറെനേരം ഒന്നും മിണ്ടിയില്ല. അനാവശ്യമായ ഭാരംവലിച്ചു ചുമലിലേററുത് ഇഷ്ടമുള്ള പ്രകൃതമല്ല അദ്ദേഹത്തിൻേറത്. അവനവൻെറ കാര്യം നോക്കി ജീവിക്കണം. ആവശ്യമില്ലാത്ത പണമിടപാടുകളിൽ ചെന്നു ചാടുന്നതൊന്നും അദ്ദേഹത്തിനു പിടുത്തമില്ല. പണമാണ് സകലതിന്മക്കും കാരണം എന്നദ്ദേഹം പറയാറുണ്ട്. ഹൃദയം കർക്കശമാക്കിക്കൊണ്ട്; "ഈ ചെറുക്കനോട് എന്തിനിതെല്ലാം പറയണം? അവനവൻ ചെയ്തതിൻെറ ഫലം അവനവൻ അനുഭവിക്കണം." എന്നദ്ദേഹം ചിന്തിച്ചിരിക്കും.

കുറെ നേരം ചിന്താമഗ്നനായിരുന്നിട്ട് അദ്ദേഹം പറഞ്ഞു,

"നീ ഗ്രാമത്തിൽചെന്ന് പണം നഷ്ടപ്പെട്ട വിവരം, ഉടമസ്ഥനെ അറിയിക്കണം. അവൻെറ ഗ്രാമത്തിൽവച്ചാണ് പണം പോയതെന്നും ഗ്രാമത്തിലുള്ളവർ ഒന്നു ചേർന്നന്വേഷിച്ചാൽ അതു തിരികെ കിട്ടുമെന്നും അവനോടു പറയണം. അവൻ ബഹളമുണ്ടാക്കിയാൽ നിനക്കും ഒരു വീടും കുടുംബവുമൊക്കെയുണ്ടെന്നും, നീയൊരു സർക്കാർ ഉദ്യോഗസ്ഥനാണെന്നും, പണം താമസിയാതെ മടക്കിക്കൊടുക്കാമെന്നും മാത്രം പറഞ്ഞാൽ മതി."

അച്ഛൻ പറഞ്ഞതു ശരിയാണെന്ന് എനിക്കും തോന്നി. എങ്കിലും,

അതൊക്കെപ്പറയാൻ എന്നെക്കൊണ്ടാവില്ലെന്നും എനിക്കു തോന്നി. രാമൻ അതു വിശ്വസിക്കില്ല. ഗ്രാമത്തിലാരും തന്നെ വിശ്വസിക്കാൻ പോണില്ല. പോലീസിൽ പരാതിപ്പെട്ടാലും ഫലമുണ്ടാകാൻ ഇടയില്ല. അവർ ഗ്രാമത്തിൽ വന്നു ബഹളമുണ്ടാക്കും. കണ്ണിൽക്കണ്ടവരെയും, കൈയിൽ കിട്ടിയവരെയുമൊക്കെ തല്ലിച്ചതക്കും. ഗ്രാമത്തിലാകെ വിഷമമാകും. അതിലൊക്കെ ഭേദം, പൈസ നഷ്ടപ്പെട്ട വിവരം ആരോടും പറയാതിരിക്കയാണ്. എങ്ങനെയെങ്കിലും പണമുണ്ടാക്കി അതു മടക്കിക്കൊടുക്കണം. മേലിൽ ഇത്തരം ഗുലുമാലുകളിൽ ചെന്നുചാടരുത്. ഇത്രയും പണം കിട്ടാനുള്ള വഴിയെന്തെന്നായി എന്റെ ആലോചന. പഴുതൊന്നും കണ്ടില്ല. മൂന്നു നാലു കൂട്ടുകാരോടു ചോദിച്ചു. ചില ഹുണ്ടികക്കാരോടും തിരക്കി. മീശ കിളിക്കാത്ത ഒരു ചെറുപ്പക്കാരന് ഇത്ര പണം ആരു തരാൻ? അച്ഛന്റെ ജാമ്യമുണ്ടെങ്കിൽ തരാമെന്നായി ചിലർ. ചിലർ തരാനൊക്കുകില്ലെന്നു തീർത്തു പറഞ്ഞു. നടന്നു നടന്നു തളർന്നു. പണമുണ്ടാക്കാൻ ആവുന്നില്ലെന്നു മനസ്സിലായതോടെ ആകെ വിഷമത്തിലായി. എന്റെ മുഖം വാടി. ഞായറാഴ്ച രാത്രി ഞാൻ ആഹാരം കഴിച്ചില്ല. വളരെ നേരം ഉറങ്ങാനും കഴിഞ്ഞില്ല. എന്റെ വിഷമം മനസ്സിലാക്കിയായിരിക്കണം അമ്മ എന്റെയടുത്തുവന്ന്, മന്ദസ്വരത്തിൽ ചോദിച്ചു:

"രാജാരാം, നീയിതുവരെ ഉറങ്ങിയില്ലേ?"

നിഷേധാർത്ഥത്തിൽ ഞാൻ മൂളിയപ്പോൾ, അവർ കൈകൊണ്ട് എന്റെ നെറുകെ തലോടി.

"കളഞ്ഞ പൈസ കിട്ടുമോ എന്നു നോക്ക്. അതല്ലാ ആ ഇടയൻ നിന്നെ വല്ലാതെ മുട്ടിച്ചാൽ, നാനിഹാലിൽ എനിക്കുള്ള വീടുവിററ് നമുക്കാപണം കൊടുക്കാം. നാനൂറ്, അഞ്ഞൂറു രൂപ കിട്ടാതിരിക്കില്ല. അതോർത്ത് എന്റെ മോൻ വിഷമിക്കണ്ട."

അമ്മ പറഞ്ഞതുകേട്ട് എനിക്കു വീണ്ടും ധൈര്യം തോന്നി. എന്റെ പിന്നിലും ആളുണ്ടെന്നും, മുട്ടിയ പക്ഷം, രാമന്റെ പണം മടക്കിക്കൊടുക്കാമെന്നും എനിക്കു ധൈര്യമായി. എന്തായാലും ഗ്രാമസഭയിൽ വിവരം പറയണമെന്നുതന്നെ ഞാൻ തീരുമാനിച്ചു. എങ്കിലും ഒരു ചിന്താക്കുഴപ്പം. രണ്ടും എനിക്കു വയ്യാത്ത കാര്യങ്ങളാണ്. അമ്മയുടെ വീടുവിൽക്കാൻ എനിക്കു വയ്യ. രാമനോടു പറയാനും വയ്യ. ഈ ചിന്തകൾ ഉള്ളിലടക്കിക്കൊണ്ട്, അമ്മ പറഞ്ഞതു സമ്മതിച്ചെന്ന മട്ടിൽ, ഞാനവരെ ആശ്വസിപ്പിച്ചു. തിങ്കളാഴ്ച നേരം വെളുക്കുന്നതിനു മുമ്പു തന്നെ ഞാൻ ജോലിസ്ഥലത്തേക്കു യാത്രയായി. അന്നത്തെ ക്ലാസും കഴിഞ്ഞ് ഞാൻ മുറിയിൽ മടങ്ങിയെത്തി. രാത്രി ചാവടിയിൽ ആളു കൂടുമ്പോൾ മോഷണക്കാര്യം പറഞ്ഞാലോ എന്ന് ഞാൻ വീണ്ടും ചിന്തിച്ചു. എന്തെങ്കിലും ചെയ്യുംമുമ്പ്, മുഖ്യനോടൊന്നാലോചിക്കുന്നതു നന്നായിരിക്കുമെന്ന് എനിക്കു തോന്നി. "അത്യാവശ്യകാര്യം പറയാനുണ്ട്, അൽപം നേരത്തെ ഒന്നിങ്ങോട്ടു വരണം" എന്നൊരു സന്ദേശവുമായി അയൂബിനെ മുഖ്യന്റെയടുത്തേക്കു ഞാൻ

പറഞ്ഞുവിട്ടു. അയൂബ് പോയ്ക്കഴിഞ്ഞപ്പോൾ, മുഖ്യനോട് വിഷയമവതരിപ്പിക്കേണ്ടതെങ്ങിനെ എന്നായി എൻെറ വേവലാതി.

ഈ പ്രശ്നം എന്നെ കുഴക്കില്ലെന്ന് ഒരാത്മവിശ്വാസം. വിശേഷവിധിയായി ഒന്നും ചെയ്യാതെ തന്നെ ഈ പ്രശ്നം തീരുമെന്ന് ഒരു തോന്നൽ. ഞാൻ വെറുതെയല്ലെ ഈ വേവലാതിപ്പെടുന്നത്? പൈസമോഷണം പോയതല്ല. എവിടെയോ മറന്നതാണ്.

ഇങ്ങനൊരു തോന്നലിനു കാരണം കണ്ടെത്താൻ എനിക്കു കഴിഞ്ഞില്ല. പക്ഷേ ആ ചിന്ത സദാ എൻെറ ഹൃദയത്തിൽ തങ്ങിനിന്നു. ആപൽഭയമേ എനിക്കുണ്ടായിരുന്നില്ല.

വാടിയ മുഖത്തോടെയാണ് അയൂബ് വൃദ്ധൻെറ അടുത്തുനിന്നു മടങ്ങിയത്. കഴുത്ത് ജൃംഭിക്കയും, നെററിയിലെ ഞരമ്പ് എഴുന്നു നിൽക്കുകയും, കൈകൾ പിണക്കുകയും ചെയ്തു നിൽക്കുന്ന അയൂബിനെക്കണ്ടാലറിയാം അവനെന്തോ പന്തികേടുണ്ട് എന്ന്. മുറിക്കകത്തേക്കു കടന്നയുടൻ ഞാൻ ചോദിച്ചു,

"എന്താ അയുബ്, മുഖ്യനെക്കണ്ടോ?"

"കാണാതിരിക്കാനെന്താ? അങ്ങോര് വല്ല്യ മന്ത്രിയുമൊന്നുമല്ലല്ലോ."

"എന്തു പറഞ്ഞു?"

"വരില്ലെന്ന്, നിൻെറ മാസ്ററോടു പറ എനിക്കു സമയമില്ലെന്ന്. എന്നു സമയം കിട്ടുന്നോ അന്നു വരാമെന്നു പറ."

നിമിഷനേരം ഞാൻ തരിച്ചിരുന്നുപോയി. മുഖ്യൻ ഇങ്ങിനെയൊരു മറുപടി പറഞ്ഞയക്കുമെന്ന് ഞാൻ സ്വപ്നേപി കരുതിയില്ല. എപ്പോഴും മാസ്ററർ എന്നു വിളിച്ച് പിന്നാലെ കൂടുന്ന, സ്നേഹമുള്ള ആ വൃദ്ധനെന്താ ഇങ്ങിനെയൊരു മറുപടി പറഞ്ഞയക്കാൻ തോന്നാൻ? ഞാൻ അയുബിനോടു ചോദിച്ചു,

"മുഖ്യൻ തമാശ പറഞ്ഞതാണോ, അതോ ഗൗരവമായി പറഞ്ഞതാണോ?"

"തമാശയെന്തിന്, മൂപ്പർ കലിപിടിച്ചാണ് അലറിയത്."

അയുബിനും ദേഷ്യം വന്നിരുന്നു. മാസ്ററർ വിളിച്ചാൽ ഒരു ഇടയൻ പറയേണ്ട മറുപടി ഇതാണോ എന്നാണവൻെറ പരിഭവം. തെല്ലിട കഴിഞ്ഞവൻ പറഞ്ഞു,

"മാസ്ററോടെന്തോ അസുഖമുണ്ടെന്നു തോന്നുന്നു."

എനിക്കൊന്നും പിടികിട്ടിയില്ല. മുഖ്യനെന്നോടു പിണങ്ങുന്നതെന്തിനാ? ഞാനൊരു തെററും ചെയ്തില്ലല്ലോ. തൊപ്പിയെടുത്തു തലയിൽ വച്ചുകൊണ്ട് ഞാൻ നേരെ മുഖ്യൻെറ വീട്ടിലേക്കു തിരിച്ചു.

നെരിപ്പോടിനടുത്തിരുന്നു കണ്ണുചിമ്മുന്ന മൺവിളക്കിന്റെ അരണ്ട വെളിച്ചം മാത്രമുള്ള മുറി. അടുപ്പിലെ പുക മുറിക്കകത്തു നിറഞ്ഞുനിൽക്കുന്നു. അത്താഴമൊരുക്കുകയാണ് അഞ്ജ. ഞാൻ ചെന്നപ്പോൾ അവൾ സൂക്ഷിച്ചുനോക്കി.

ചോളി തയ്പിച്ചുകൊടുത്ത വിവരം വൃദ്ധനെ അറിയിക്കരുതെന്ന കാതരഭാവം പ്രകടമായിരുന്നു അവളുടെ മുഖത്ത്. മുഖ്യൻ ചുമരും ചാരിയിരുപ്പുണ്ട്. അകത്തേക്കു വരൂ എന്നു പോലും പറഞ്ഞില്ല.

"എന്താ അമ്മാവാ വെറുതെയിരിക്കയാണോ?" ഞാൻ ചോദിച്ചു.

"ഉം" ഒന്നു മൂളിയതേയുള്ളു അയാൾ.

എനിക്കാകെ സങ്കോചമായി. പുകക്കറ പിടിച്ച മേൽക്കൂരയിൽ കണ്ണും നട്ട്, കുറെ നേരം ഞാൻ നിന്നു. അഞ്ജക്കാകെയൊരു പരിഭ്രമം. എന്നെയും, വൃദ്ധനേയും അവൾ മാറിമാറി നോക്കി. വൃദ്ധന്റെ ഈ പെരുമാററത്തിന്റെ രഹസ്യം അവൾക്കു പിടികിട്ടിയില്ല. വിറകെടുക്കാനെന്ന ഭാവത്തിൽ അവൾ പുറത്തേക്കു പോയി. ഞാനും മുഖ്യനും തനിച്ചായി. അനക്കമററിരിക്കയാണ് വൃദ്ധൻ. എന്തുവേണമെന്നറിയാതെ ഞാനും നിന്നു.

അടുപ്പിലെതീനാളംകെട്ട് പുക കൂടുതലായി. അടുപ്പിലിരുന്ന കറിയുടെ മണവും മുറിയിൽ പരന്നു തുടങ്ങി. വാതിലിലൂടെ ഉള്ളിൽ കടന്ന ഇളംകാററ്, വിളക്കിന്റെ നാളത്തെ നൃത്തം തുള്ളിച്ചു. ചുവരിൽ നിഴലുകൾ കെട്ടുപിണഞ്ഞു കളിച്ചു. ഒന്നും മിണ്ടാൻ വയ്യാതെ ഞാനങ്ങനെ നിന്നു. എങ്ങനെ തുടങ്ങണമെന്ന് ഒരു രൂപവുമില്ല. ഒടുവിൽ, രണ്ടും കൽപ്പിച്ച് ഞാനങ്ങു തുടങ്ങി.

"അമ്മാവനോട് ഒരു അത്യാവശ്യകാര്യം പറയാനാണ് ഞാൻ വന്നത്."

വൃദ്ധനതു കേട്ട ഭാവം പോലുമില്ല.

വിറകുമെടുത്തു അഞ്ജ മടങ്ങിവന്നു. അടുപ്പിന്നരികെ കുത്തിയിരുന്ന് അവൾ തീയൂതിപ്പെരുക്കി. കിഴവൻ കർക്കശസ്വരത്തിൽ പറഞ്ഞു,

"നീ പോയ്ക്കോ. എന്നോടൊന്നും പറയണ്ട. എനിക്കൊന്നും കേൾക്കുകയും വേണ്ട."

അയാൾ എഴുന്നേററ് എന്നെക്കടന്ന് പുറത്തിറങ്ങി ഇരുളിൽ മറഞ്ഞു.

അപമാനം തന്റെ മുഖം വിളിച്ചറിയിച്ചു. ഞാൻ പുറത്തേക്കിറങ്ങാൻ തുടങ്ങിയപ്പോൾ അഞ്ജ നേർത്ത സ്വരത്തിൽ അറിയിച്ചു,

"ആ ദ്രോഹി ദാദു അമ്മാവനെ എന്തൊക്കെയോ പറഞ്ഞു പിടിപ്പിച്ചിരിക്കയാണ്."

"എന്തു പറഞ്ഞു?"

"എന്തു പറഞ്ഞെന്നാർക്കറിയാം? തനി നാരദനാണവൻ!"

ഏകാകിനിയായ ഒരു യുവതിയോടു സംസാരിച്ചു നിൽക്കുന്നത് ശരിയല്ലെന്നു കരുതി ഞാൻ പുറത്തേക്കിറങ്ങി. ഇരുട്ടിലൂടെ പരതി. എന്റെ കുടിലിൽ തിരിച്ചെത്തി. വിളക്കും കൊളുത്തി കാത്തിരിക്കുകയാണ് അയുബ്. കുറെ നേരം ഞങ്ങൾ രണ്ടും ഒന്നും മിണ്ടിയില്ല. എങ്കിലും ഉണ്ടായതൊക്കെ ഉള്ളിലൊതുക്കാൻ എനിക്കു കഴിഞ്ഞില്ല.

"ആ ദാദു മുഖ്യനോട് എന്തോ നുണ കൊളുത്തിക്കൊടുത്തിരിക്കയാണ് അയുബ്. അതാണ് ഈ കോലാഹലം."

അവനു കാര്യം പെട്ടെന്നു പിടികിട്ടിയെന്നു തോന്നി.

"അതു ശരി. അങ്ങനെ വരട്ടെ കാര്യം. ആ നുണയന് മാസ്ററെ കണ്ണെടുത്താൽ കണ്ടുകൂടാ."

"അതിന്, ഞാനൊരു ദ്രോഹവും ചെയ്തില്ലല്ലോ അവന്."

"മാസ്ററർ വന്നതു മുതൽ അവന്റെ ഉപദേശം തേടാൻ ആരും ചെല്ലാതായി."

"അവൻ ആഭാസനാണോ?"

"അല്ലാതെ പിന്നെ? ആ വിദ്യകൊണ്ടല്ലെ അവന്റെ വയറുപിഴപ്പ്. തല്ലും, ഇടിയുമായി നടക്കുന്ന തനി തെമ്മാടി."

നോവലിലെയും നാടകത്തിലെയും ഒക്കെ വില്ലനെപ്പോലെ ഇവനെന്തിന് എന്റെ പിന്നാലെ കൂടിയെന്ന് എനിക്കു മനസ്സിലായില്ല. അവനു ഞാനൊരു ദ്രോഹവും ചെയ്തിട്ടില്ല. എങ്കിലും തുടക്കത്തിലെ തന്നെ എനിക്കെതിരാണ് അവന്റെ ഓരോ നീക്കവും. ആജന്മശത്രുവിനെപ്പോലെയാണ് അവന്റെ പെരുമാററം. എലിയും പൂച്ചയും പോലെ, പാമ്പും കീരിയുംപോലെ.ഞാൻ വന്നതുകൊണ്ട് ഗ്രാമീണർ അവന്റെ അഭിപ്രായം തേടുന്നില്ല, അവന്റെ തെമ്മാടിത്തരങ്ങൾ വകവച്ചുകൊടുക്കുന്നില്ല. ആളുകൾ വക വെക്കാതായപ്പോൾ അതിനു കാരണക്കാരനെന്ന നിലക്ക് എന്നോടായി അവനു ശത്രുത. ഇതാണോ കാരണം? എങ്കിൽ ആദ്യം കണ്ടപ്പോൾ തന്നെ എന്നോടവൻ ഇടഞ്ഞതെന്തിന്? ഒരു പക്ഷേ എനിക്കു മുമ്പുണ്ടായിരുന്ന മാസ്ററർ അവനോടു വല്ല ദ്രോഹവും ചെയ്തിരിക്കണം. അങ്ങനെ മാസ്റററന്മാരെ ഒരു വർഗ്ഗമായിത്തന്നെ അവൻ വെറുക്കുന്നുണ്ടാവും. എങ്കിലും ഇതഃപര്യന്തമുള്ള എന്റെ പെരുമാററം അവന്റെ കോപം തണുപ്പിക്കേണ്ടതല്ലെ?

അയുബ് ആഹാരം തേടി പുറത്തേക്കിറങ്ങി. രാമന്റെ രൂപക്കാര്യം കൊണ്ടു തന്നെ എനിക്കുറക്കമില്ല. അതിനു പുറമെയാണ് ഈ ഏഷണികളും നുണയും. ഗ്രാമത്തിൽ കാൽ കുത്തിയ നാൾ മുതൽ ഉററ മിത്രമായിരുന്ന മുഖ്യൻപോലും എന്നോടു പിണങ്ങിയിരിക്കുന്നു. ഗ്രാമീണരുടെ

സ്നേഹവിശ്വാസങ്ങളും, മേലധികാരികളുടെ പ്രശംസയും നേടാമെന്ന എന്റെ ശുഭപ്രതീക്ഷകൾ തകർന്നു തരിപ്പണമായി.

മനസ്സാകെ തളർന്നു. എഴുന്നേററു കൈയും മുഖവും കഴുകിയിട്ട്, വീട്ടിൽനിന്നും കൊണ്ടുവന്നിരുന്ന ഭക്ഷണപ്പൊതിയഴിച്ച്, ആഹാരം കഴിച്ചു. ഭക്ഷണം ചവക്കുന്ന ശബ്ദംപോലും കർണ്ണാരുന്തുദമെന്ന് എനിക്കു തോന്നി.

ആനന്ദരാമോശിഅപ്പോൾ ഉള്ളിലേക്കു കടന്നുവന്നു. "എന്താമാസ്ററർ, തനിച്ചാണോ" എന്നു വിളിച്ചുചോദിച്ചുകൊണ്ടാണ് അയാൾ വന്നത്.

"തനിച്ചാണ്. എന്താ വേണ്ടത്?"

"ആഹാരം കഴിക്കൂ. ഞാൻ പിന്നെ വരാം."

"അത്താഴം കഴിഞ്ഞു. കാര്യം വല്ലതുമുണ്ടെങ്കിൽ പറ."

പാത്രം എടുത്തു മാററി, കൈയും കാലും കഴുകി ഞാൻ വന്നതിനിടക്കു ആനന്ദൻ ഇരിപ്പു പിടിച്ചിരുന്നു. കതക് അകത്തുനിന്ന് അവൻ കുററിയിട്ടുവെന്ന് എന്റെ ശ്രദ്ധയിൽപ്പെട്ടു. അൽപ്പം കഴിഞ്ഞ് അവൻ മന്ദ സ്വരത്തിൽ ചോദിച്ചു:

"ഇവിടെനിന്നും അങ്ങയുടെ പണം വല്ലതും കാണാതെ പോയിട്ടുണ്ടോ?"

എന്റെ ഉള്ളൊന്നു പിടഞ്ഞു. മറുചെവിയറിയാതെ കാത്തുസൂക്ഷിച്ച എന്റെ രഹസ്യം ഇവനെങ്ങനെ അറിഞ്ഞു? ആരു പറഞ്ഞിരിക്കും? രൂപ മോഷണംപോയെന്ന് ഇവനറിഞ്ഞ സ്ഥിതിക്ക്, അതാരുടെ രൂപയാണെന്നും, എന്റെ കൈയിൽ തന്നതെന്തിനാണെന്നും എല്ലാം അറിയാമായിരിക്കണം. മാനം കരുതി ഞാൻ ഒളിച്ചുകളിച്ചതൊക്കെ വെള്ളത്തിലായി. മാററിക്കിട്ടാൻ എന്നെ ഏൽപ്പിച്ച പണം, ഞാനപഹരിച്ചെന്ന് ഇതാ തെളിഞ്ഞിരിക്കുന്നു! ഇവനോട് ഉള്ള സത്യം തുറന്നു പറയണോ? അതോ മിരട്ടെടുക്കണോ? ഒന്നും തീരുമാനിക്കാനാകാതെ ഞാൻ ആകെ കുഴങ്ങി. എങ്കിലും മനസ്സറിയാതെ എന്റെ നാവു ചോദിച്ചു,

"ശരിയാണ്. ആരു പറഞ്ഞു നിന്നോട്?"

"അതൊക്കെയെനിക്കറിയാം?"

"നീയെങ്ങനെയറിഞ്ഞു!"

ശാന്തനായി, കേവലം അലസ സ്വരത്തിൽ അവൻ പറഞ്ഞു,

"ഞാൻ തന്നെ അതെടുത്തത്?"

എന്റെ കാതുകളെ വിശ്വസിക്കാൻ എനിക്കു കഴിഞ്ഞില്ല. കണ്ണും തുറിച്ച് വായും പിളർന്ന്, ഞാൻ അവനെ നോക്കിയിരുന്നുപോയി.

അവന്റെ കക്ഷത്തിലിരുന്ന ഭാണ്ഡം എന്റെ മുമ്പിലെടുത്തു

വച്ചഴിച്ചിട്ട്, അതിനുള്ളിലിരുന്ന പണസ്സഞ്ചി അവനെടുത്ത് എന്റെ നേരെ നീട്ടി.

"ഇതാ, എടുത്തോളൂ. കൊണ്ടുപോയതുപോലെ തിരിച്ചു തന്നിരിക്കുന്നു."

പണസ്സഞ്ചി ഞാൻ അവന്റെ കൈയിൽ നിന്നും തട്ടിപ്പറിച്ചെന്നു തന്നെ പറയാം. മനസ്സിൽനിന്ന് വലിയൊരു ഭാരമൊഴിഞ്ഞു. എന്റെ സങ്കടപരിഹാരത്തിന്നവതരിച്ച ആപൽബാന്ധവനാണ് ആനന്ദ് രാമോശിയെന്ന് എനിക്കു തോന്നി. അവൻ പറഞ്ഞു.

"രൂപ എണ്ണിനോക്കണം. മൂന്നു രൂപയും പത്തണയും ഞാൻ എടുത്തു. അതു ഞാൻ തിരികെത്തരില്ല. ബാക്കി ഞാൻ തൊട്ടിട്ടില്ല. മുഴുവനുമുണ്ട്."

രാമോശിയോടു തോന്നിയ കോപത്തോടു കിടപിടിക്കുന്നതായിരുന്നു എനിക്ക് അവനോടു തോന്നിയ സ്നേഹവും.

"എന്തിനാണ് നീയെടുത്തത്. എങ്ങനെയിതു നീ കൈക്കലാക്കി?" ഞാൻ ആരാഞ്ഞു.

"മനപ്പൂർവ്വം പണം കൈക്കലാക്കാൻ ചെയ്തതല്ല, ഭഗവാനാണേ സത്യം. അൽപ്പം വല്ലതും ആഹാരം ചോദിക്കാമെന്നു വച്ചാണ് അന്നു രാത്രി ഞാൻ വന്നത്. മാസ്ററർ ഉറങ്ങുകയായിരുന്നു. ഉറങ്ങുന്നവരെ ഉണർത്തുന്നതു ശരിയല്ലല്ലോ. ഭക്ഷണപ്പൊതി അവിടെയിരിക്കുന്നുമുണ്ട്. മാസ്ററർ ഉണർന്നാലും, പട്ടികൊണ്ടുപോയെന്നു കരുതുമെന്ന് എനിക്കു തോന്നി. അത്താഴത്തിനായല്ലോ എന്നു കരുതിയാണ് ഞാൻ അതെടുത്തത്. വീട്ടിൽ ചെന്നു പൊതിയഴിച്ചപ്പോഴോ? ചോറു മാത്രമല്ല, ഒരു കുന്നു രൂപയും. പണം കണ്ടപ്പോൾ, മനുഷ്യനല്ലേ, എനിക്കുമുണ്ടായി അത്യാഗ്രഹം."

"കൊള്ളാം. ബാക്കിയുള്ളവൻ ഇവിടിരുന്നു ഭ്രാന്തെടുക്കുകയായിരുന്നു."

എന്തിനു മാസ്ററർ? അങ്ങേക്ക് പാണ്ഡുരംഗഭഗവാന്റെ സഹായമുണ്ട്. ജാതിയിൽ നാടോടിയാണ് ഞാൻ. ഇത്രയും രൂപ എനിക്കു ചെലവാക്കാൻ വിഷമമില്ല. എങ്കിലും പണം കൈയിലിരുന്ന നാളിലെല്ലാം എന്റെ മനസ്സിൽ ഇടിമുഴങ്ങുകയായിരുന്നു. "മോനേ, ആനന്ദാ, നീ മാസ്ററനെ എന്തിനുപദ്രവിക്കുന്നു. എന്നും അയാളുടെ കൂടി ഭക്ഷണം കഴിച്ചിട്ട് അയാളോട് വിശ്വാസവഞ്ചന കാണിക്കുന്നതു ശരിയാണോ?" എന്നൊക്കെ മനസ്സിലിരുന്ന് ആരോ പറയുന്നതുപോലെ. അതാണ് രൂപയുമായി ഞാൻ തിരികെ വന്നത്. കേസെടുത്ത് ജയിലിലടപ്പിക്കുകയോ വെറുതെ വിടുകയോ, മാസ്ററുടെ ഇഷ്ടം പോലെ ചെയ്തോ".

ശാന്തനായി മനസ്സിന്റെ ഉള്ളറകൾ ഇങ്ങനെ തുറന്നു കാണിക്കുന്ന അവനോട് എന്തു പറയണമെന്ന് എനിക്കു ഒരു രൂപവും കിട്ടിയില്ല. അൽപസ്വൽപം മോഷണക്കാരൻ, വലിയൊരു മോഷണം നടത്തിയിരിക്കുന്നു.

എങ്കിലും പശ്ചാത്തപിച്ച്, അവൻ സ്വയം മോഷണദ്രവ്യം മടക്കിയിരിക്കുന്നു. മോഷ്ടിക്കാൻ എന്റെ വീട്ടിലവൻ കേറിയല്ലോ അതു ശരിയല്ല. പണം മോഷ്ടിക്കണമെന്ന് അവൻ കരുതിയിരുന്നില്ല. ആഹാരപ്പൊതിയായിരുന്നു അവന്റെ ലക്ഷ്യം. അതോടൊപ്പം പണവും യദൃച്ഛയാ അവന്റെ കൈയിൽ പെട്ടതാണ്. എന്നോടു മനസ്സലിഞ്ഞാണ് പണം മടക്കിക്കൊണ്ടുവന്നത് എന്നാണല്ലോ അവൻ പറഞ്ഞത്. അതൊരു പക്ഷേ ശരിയായിരിക്കില്ല. ഇന്നല്ലെങ്കിൽ നാളെ കള്ളി പുറത്താകുമെന്നു കണ്ടാകണം അവന്റെ ഈ നല്ലപിള്ള ചമയൽ. ചില്ലറ മോഷണങ്ങൾ, കുറെനാൾ കഴിഞ്ഞ് ഉടമസ്ഥനെക്കണ്ടു കുറ്റമേൽക്കുക ഇതാണല്ലോ അവനു തൊഴിൽ. നഷ്ടപ്പെടുന്ന മുതൽ ചെറുതായതുകൊണ്ടു, ശകാരത്തിൽ കവിഞ്ഞ ശിക്ഷയൊന്നും അവനുണ്ടാകാറില്ല. ചോദിച്ചാൽ കൊടുക്കാഞ്ഞാൽ പിന്നെ മോഷടിക്കാതെന്തു ചെയ്യുമെന്നാണ് അവന്റെ ന്യായം. വയററിനു വേണ്ടതേ എടുക്കൂ. കിളിയും കാളയും തിന്ന് എത്ര പോകുന്നു. ആനന്ദനും പോകട്ടെ കുറെ എന്നാണ് അവന്റെ നിലപാട്.

എന്റെ തീരുമാനമറിയാൻ ചമ്രം പടിഞ്ഞിരിക്കയാണ് അവൻ.

എനിക്ക് കണക്കററു കോപം തോന്നി. ഇനി ഇവന്റെ മുഖത്തുപോലും നോക്കരുത്. ഈ തെമ്മാടി കാരണം ഞാനെത്ര തീ തിന്നു! കഴിഞ്ഞ കുറെ നാളിലായി ഞാനനുഭവിച്ച പ്രാണവേദന എനിക്കല്ലേ അറിയൂ. ഞാൻ പൊട്ടിത്തെറിച്ചുപോയി.

"ഹൊ! വലിയൊരു മര്യാദ രാമൻ! കടന്നുപോപുറത്ത്! നിന്നെയിനി എന്റെ മുമ്പിൽ കണ്ടുപോകരുത്."

അവൻ മിണ്ടിയതേയില്ല. ചെവിയുടെ മടക്കിലിരുന്ന മുറിബീഡി വിളക്കിൽ കാട്ടി കത്തിച്ചുകൊണ്ട്, അവൻ ഇറങ്ങിപ്പോയി.

പണസഞ്ചിയുമായി ഞാൻ നേരെ രാമന്റെ വീട്ടിലെത്തി. രൂപ അവനെ ഏല്പിച്ചു കഴിഞ്ഞപ്പോൾ ഞാനൊരു ദീർഘശ്വാസം വിട്ടു.

"ഇത്ര ധൃതിപ്പെടേണ്ടായിരുന്നല്ലോ മാസ്ററർ. അവിടത്തെ കൈയിലിരിക്കുന്നതും, എന്റെ കൈയിലിരിക്കുന്നതും ഒരുപോലെ തന്നെയല്ലെ."

ഇതിനിടയിൽ നടന്നതെന്തെല്ലാമെന്നു സങ്കൽപിക്കാൻപോലും അവനുണ്ടോ കഴിയുന്നു? ഇറങ്ങാൻ നേരത്ത് ഞാൻ രാമനെ വിളിച്ചു പറഞ്ഞു,

"രാമ, പണം വീട്ടിൽ വെച്ചേക്കരുത്. വല്ല നിലമോ, കിടയോ, വാങ്ങിക്കുകയാണ് നല്ലത്. വല്ലാത്ത കാലം. വല്ലതും പററിക്കഴിഞ്ഞിട്ടു ദുഃഖിച്ചിട്ടെന്താ ഫലം?"

കുറെ കഴിഞ്ഞപ്പോളൊരു ദിവസം രാമൻ ഒരു കിടകൂടി വാങ്ങി. അവന്റെ ആട്ടിൻപററം സാമാന്യം വലുതായി.

# 12

വിതച്ച പാടങ്ങളിൽ മുളപൊട്ടിത്തുടങ്ങി. ചാരനിറത്തിലുള്ള മണ്ണിൽ തലയുയർത്തി നിൽക്കുന്ന പച്ചനാമ്പുകൾ. അവയുടെ പച്ചനിറം എങ്ങും വ്യാപിച്ചു. ബജ്റാ ഞാറുകൾ ഇളം കാററിൽ തലയാട്ടിരസിച്ചു. കരിയിലക്കുരുവിയും കൊച്ചുകിളിയും അവക്കിടയിൽ ഒളിച്ചുകളിച്ചു. പാടങ്ങൾ കതിരണിഞ്ഞപ്പോൾ തേനീച്ചക്കൂട്ടങ്ങളും വന്നെത്തി. ബജ്റക്കൊപ്പം വിതച്ചിരുന്ന "ദൽഹനും" തഴച്ചുവളർന്നു. തുവരച്ചെടികളും കായ്ചുതുടങ്ങി. നിലക്കടലച്ചെടികളുടെ മുട്ടു വെളുത്തു. പുല്ലും ധാരാളം വളർന്നു. കതിർ കൊത്താനെത്തിയ കിളിക്കൂട്ടങ്ങളുടെ ബഹളമാണെങ്ങും.

കൃഷിവലർ, വെളുപ്പിനെണീററു പാടത്തേക്കു പോകും. ബൻഗർവാടിയിലെ പെണ്ണുങ്ങളും കുട്ടികളും അയൽഗ്രാമങ്ങളിലെ എല്ലകളിൽ കിളിയെ ആട്ടാൻ പോയി നിത്യവൃത്തിക്കു വക നേടും. പച്ചപ്പുല്ലു ധാരാളം തിന്നാൻ കിട്ടിയതോടെ ആടുകളും ഒന്നു മിനുങ്ങി. പണത്തിനു മുട്ടുള്ളവർ, ഒരാടിനെ വിൽക്കാൻ കൊണ്ടുപോയാൽ, കൊഴുത്തിരിക്കുന്നതുകൊണ്ട് നല്ല വില കിട്ടും.

ബജ്റ വിളഞ്ഞു. പുതുധാന്യം ധാരാളം കൊറിക്കാൻ കിട്ടിയതോടെ, കുട്ടികളും മിനുങ്ങിത്തുടങ്ങി. ദസ്റക്കാലം കൊയ്ത്തിൻെറ ബഹളം. അഞ്ചുമാസമായി തലയുയർത്തിന്ന ബജ്റച്ചെടികൾ, കൊയ്ത്തുകാരുടെ കോലാഹലത്തിനിടയിൽ മറിഞ്ഞുവീണു. കററ കൂട്ടിയിട്ട വീട്ടുമുററങ്ങൾ. അങ്ങനെ മൂന്നു ദിവസം കൂട്ടിയിട്ടിരുന്നിട്ടു വേണം, അവ ചെറിയ കൂട്ടങ്ങളായി തിരിച്ച് ഉണങ്ങാനിടാൻ. കാലത്തും വൈകിട്ടും കിളികളുടെ ശല്യം വർദ്ധിക്കും.

അത്യാവശ്യമുള്ളവർ, കററയുണക്കി മെതി തുടങ്ങി. കാലികൾക്കും പുത്തൻ വയ്ക്കോൽ. പുത്തൻ ബജ്റകൊണ്ടുള്ള ആഹാരം എല്ലാ വീടുകളിലും പതിവായി. പത്തായത്തിൽ കരുതലുള്ളവർ മെതിക്കു ധൃതിപ്പെട്ടില്ല. അവർ മററു ജോലികളിൽ വ്യാപൃതരായി. ഇന്നല്ലെങ്കിൽ നാളെ അവർക്കും മെതിയുടെ ഊഴമാകും. മററു വിളവുകളും മൂപ്പെത്തി. വിളവെടുപ്പു കഴിഞ്ഞ വയലുകളിൽ കിടകൾ മേയാനിറങ്ങി. കടിച്ചും ചവച്ചും എങ്ങും നടക്കുന്ന ആടുകൾ. തണുപ്പ് പരന്നു. രാവിലെ ചപ്പും ചവറും തൂത്തുകൂട്ടികത്തിച്ച് തീ കായുന്ന കാലം. ചുണ്ടും മുഖവും വെടിക്കുന്ന തണുപ്പ്. ഇടയരുടെ ശരീരം പുതപ്പിനു പുറത്തു കാണാതായി. ഈർപ്പമുള്ളിടങ്ങളിൽ രാവിലെ മൂടൽമഞ്ഞു തങ്ങിനിൽക്കും.

ശ്രാവണമാസത്തിൽ വിതച്ച ചോളം ഇക്കാലത്തു മുളച്ചുതുടങ്ങി. കറുത്ത മണ്ണിൽ അവ തലപൊക്കി നിന്ന് ആനന്ദനൃത്തമാടി. കടലച്ചെടിയും

കായ്ച്ചു. കന്നുകാലികൾക്ക് ചോളത്തണ്ടു ചവക്കാൻ കിട്ടി. കുതിർന്ന മണ്ണ് കൊമ്പുകൊണ്ടു കുത്തിമറിക്കുന്ന കാളക്കുട്ടന്മാർ. പച്ചക്കടലയും കരിമ്പും കട്ടുതിന്നുന്ന കുട്ടികൾ. കാവൽക്കാരൻെറ കണ്ണുവെട്ടിച്ച്, ചോളത്തലപ്പു കടിക്കുന്ന ആടുകൾ. ചവച്ച ധാന്യം ചുണ്ടിൽ പററിയിരിക്കെ ആർത്തുല്ലസിക്കുന്ന ബാലകർ. മുററത്തെ ചോളക്കതിരുകൾ ഈറുത്തെടുത്ത്, തീയിലിട്ടു ചുട്ടുതിന്നാൻ ആണും പെണ്ണും പ്രായഭേദമെന്യേ കൊതി കാണിക്കുന്നു.

ഇക്കാലത്തു വന്നെത്താറുള്ള വിദേശപ്പക്ഷികളും, ഏലകളിൽ കാണപ്പെട്ടു. സൂര്യനുദിക്കുംമുമ്പു തുടങ്ങും അവയുടെ ബഹളം. നീലാകാശത്തിൻെറ അനന്തതയിൽ ചെറിയ ചെറിയ പക്ഷിക്കൂട്ടങ്ങൾ പറന്നു നടക്കുന്നു. അവയുടെ നീണ്ട പംക്തികൾ, ആകാശനീലിമയിൽ പല ചിത്രങ്ങളും ഉല്ലേഖനം ചെയ്തു. അവയെക്കണ്ട്, കളിച്ചു നടന്ന കുട്ടികൾ ആർത്തു വിളിച്ചു. കിളിക്കൂട്ടം കററകൊത്താതിരിക്കാൻ കവിണയുമായി കാവലിരിക്കാനുള്ള മച്ചാനുകൾ എങ്ങും കാണാറായി. എങ്കിലും നീണ്ട കാലുള്ള പക്ഷികൾ, കാവൽക്കാരൻ കാണാതെ പറന്നിറങ്ങി വേണ്ടതു കൊത്തിയെടുക്കും.

ഈ കിളികൾക്കോരോന്നിനും രണ്ടും മൂന്നും കോഴികളുടെ തൂക്കം വരും. അവയെക്കണ്ടപ്പോൾ ആനന്ദരാമോശിയുടെ വായിൽ വെള്ളമൂറി. വയലരികിലുള്ള പൊന്തകളിൽ പതിയിരുന്ന് വെടിവച്ചും കുരുക്കിട്ടും അയാൾ പക്ഷിപിടുത്തം തുടങ്ങി. കുറെ നാളുകൾക്കുശേഷം, മാംസം വേകുന്ന ഗന്ധം രാമോശിയുടെ അടുക്കളയിൽനിന്ന് പുകയൊപ്പം ഉയർന്നു. തേനീച്ചകൾ കൂടുകെട്ടുന്ന കാലം. മരങ്ങളിൽ നിന്ന് അവ പൊളിച്ചെടുക്കാൻ രാമോശിയുടെ കുട്ടികൾ കോടാലിയുമായി അങ്ങിങ്ങു നടക്കും. പററുന്നിടത്തെല്ലാം കൂടുപൊളിച്ചു തേൻ ശേഖരിക്കും.

ചോളവും കടലയും മററും വിളവെടുത്തു തുടങ്ങി. കററമെതിച്ചപ്പോളുയർന്ന പൊടി വായുവിൽ തങ്ങിനിന്നു. ധാന്യമണികളുടെ കൂമ്പാരങ്ങൾ അവിടവിടെ ഉയർന്നു. പങ്കുകൃഷിക്കാർ, വിളവു പങ്കിട്ടു വാങ്ങി. കിളിയും, കള്ളനും, കാളയും കട്ടു മിച്ചം വന്ന വിളവ് കർഷകൻെറ അറകളിലേക്ക് മാററി. കൊയ്ത്തുകഴിഞ്ഞ പാടങ്ങളിൽ വീണുകിടന്ന കതിർമണികൾ ദരിദ്രർ പെറുക്കി ശേഖരിച്ചു. ബാക്കി വന്നവ കിളിക്ക് ആഹാരമായി. എന്നിട്ടും മിച്ചം വന്നവ മണ്ണിൽ തന്നെ മഴകാത്തു കിടന്നുണങ്ങി.

പത്തുമാസം കഴിഞ്ഞപ്പോൾ പാടങ്ങൾ വിളവൊഴിഞ്ഞു. പക്ഷികൾ പറന്നകന്നു. ഹുക്കയും പുകച്ച് മണിക്കൂറുകൾ കുത്തിയിരിക്കാൻ അവർക്കു സമയം കിട്ടി.

ഇന്ദ്രജാലക്കാരൻ ഗ്രാമത്തിൽ വന്നു. അവൻെറ അഭ്യാസം കണ്ടു ഗ്രാമീണർ സന്തോഷിച്ചു. കരടികളിക്കാരൻെയും ചെപ്പടിവിദ്യക്കാരൻെറയും പ്രകടനങ്ങൾ അവർക്കു നേരംകൊല്ലാൻ വക നൽകി. നാഴിയും ഇടങ്ങഴിയും ധാന്യം കൊടുത്ത്, അവരെയൊക്കെ ഗ്രാമീണർ സന്തോഷിപ്പിച്ചയച്ചു.

ഇടയക്കുട്ടികൾകൂട്ടംകൂടിആട്ടവുംപാട്ടുംനടത്തി. ആട്ടക്കാരുടെവേഷം കറുത്ത തുണികൊണ്ടാണ്. അതിൽ കണ്ണാടിച്ചില്ലുകൾ പതിച്ചിരിക്കും. വെള്ളനൂലുകൊണ്ട് ആടിൻെറയും മാടിൻെറയുമൊക്കെ രൂപം തുന്നിപ്പിടിപ്പിച്ചിരിക്കും. കൈയിൽ വർണ്ണശബളമായ ഉറുമാൽ. ചെണ്ടയുടെ ഠുംഠുംതാളത്തിനൊത്ത് മുമ്പോട്ടുംപിമ്പോട്ടുംചുവടുചവിട്ടിയാണ് നൃത്തം. ആദ്യം മന്ദഗതിയിലാണ് താളം. ക്രമേണ അതു മുറുകിവരും. കാലുകൾ താളത്തിനൊപ്പിച്ചു ദ്രുതഗതിയിൽ ചലിക്കും. കറുപ്പും നീലയും ചെമപ്പും ഉറുമാലുകൾ ഇളകിക്കൊണ്ടിരിക്കും. ചെണ്ടയുടെ ശബ്ദം ഉത്തരോത്തരമുയരും. ഇരുപത് ഇരുപത്തിയഞ്ച് ഇടയന്മാരാണ് നൃത്തരംഗത്ത്. ഒരേ താളം, ഒരേ ലയം. അപസ്മാരബാധിതനായ ഒരുവൻ നിന്നു തുള്ളുന്നെന്നു തോന്നിപ്പോകും.

നിലത്തു കട്ടിയാവു വിരിച്ച് ഇടയന്മാരിരിക്കും. വാതിൽ പാതി മറഞ്ഞു സ്ത്രീകളുംഇടമുള്ളിടത്തൊക്കെ കുട്ടികളും. എല്ലാം അത്ഭുത സ്തബ്ധരായിരിക്കും. ആ താളലയങ്ങൾ അവരുടെ ശരീരത്തിൽ അലിഞ്ഞു ചേരും. ബൻഗർവാടിയാകെ നൃത്തം തുള്ളും. "ന ഝു ന ധിം, ന ഢ്ഗി ന ധും."

## 13

പൊടുന്നനെ പിണങ്ങിയ മുഖ്യൻ വളരെ നാൾ എന്നോടു സംസാരിച്ചതേയില്ല. അയാൾപള്ളിക്കൂടത്തിലും വരാതായി. എൻെറ മുറിയിൽ വരുന്നതും നിറുത്തി. എന്നെക്കുറിച്ചൊന്നും അന്വേഷിക്കാറുമില്ല. ആദ്യമൊക്കെ വിമ്മിഷ്ടം തോന്നിയെങ്കിലും, ക്രമേണ ഞാനതു മറന്നു. തെല്ലൊരഹങ്കാരം എനിക്കും തോന്നി. ഞാൻ തെറ്റൊന്നും ചെയ്തിട്ടില്ല. വെറുതെ വല്ല നുണയൻെറയും വാക്കുകേട്ടല്ലേ എന്നോടു പിണങ്ങിയിരിക്കുന്നത്? പിന്നെ ഞാനെന്തിന് അങ്ങോട്ടു മിണ്ടണം?

പള്ളിക്കൂടം ക്രമേണ പുരോഗമിച്ചു. കുട്ടികൾ വേണ്ടത്രയുണ്ട്. പരീക്ഷ, പഠിപ്പിക്കൽ, ഹാജർ മുതലായ കാര്യങ്ങളിൽ ഞാൻ കുടുതൽ സമയം ചെലവിട്ടു. മേലധികാരികൾ കൂടെക്കൂടെ വരും. ഗ്രാമങ്ങളിൽ തുടങ്ങിയ ഇത്തരം വിദ്യാലയങ്ങളുടെ പ്രയോജനം വിലയിരുത്തണമെന്നു വിദ്യാഭ്യാസ വകുപ്പിനു തോന്നിത്തുങ്ങി. ഉത്തരവും ഉപദേശവുമെല്ലാം അടിക്കടി വരും. കൊയ്ത്തുകാലത്ത് അങ്ങിങ്ങു ചിന്നിച്ചിതറിപ്പോയ കുട്ടികളെ വീണ്ടും കൂട്ടിയിണക്കിക്കൊണ്ടു വന്നത് അയ്യുബും രാമനും ആനന്ദനുമെല്ലാമായിരുന്നു. ഗ്രാമത്തിലാരും മാസ്റ്ററുടെ വാക്കു തെററി നടക്കാറില്ല. മാസ്റ്ററോടും സ്ക്കൂളിനോടും എല്ലാവർക്കും പ്രതിപത്തിയുണ്ടായി.

ഒരു തിങ്കളാഴ്ച സ്ക്കൂളിൽ ചെന്നപ്പോളറിഞ്ഞ സംഭവം അത്ഭുതകരമായിരുന്നു. മൂന്നാം ക്ളാസ്സിൽ പഠിക്കുന്ന സത്ത ഒററക്ക് ഒരു ചെന്നായെ കൊന്നെന്ന്! "എങ്ങനെ കൊന്നെടാ" ഞാൻ ചോദിച്ചു. "മുളവെട്ടുന്ന കോടാലിക്കു വെട്ടിക്കൊന്നു മാസ്ററർജി" എന്ന് ഒരുവൻ പറഞ്ഞു. "അതിൻെറ തോലും, കാലും അവൻെറ വീട്ടിൻെറ മുമ്പിൽ വെച്ചിരിക്കയാണ്."

"സത്തയെവിടെ, സ്ക്കൂളിൽ വന്നില്ലെ?"

"അവനിനി വരുന്നില്ല. അവൻെറയഛൻ അവനെ ആടുമേയ്ക്കാൻ വിട്ടിരിക്കയാണ്."

അന്നു വൈകീട്ട് ചാവടിയിൽ ആളുകൂടിയപ്പോൾ, സത്ത ചെന്നായെ കൊന്ന കഥ സത്യമാണോ എന്ന് ഞാൻ തിരക്കി. ആളുകൾ സംഭവം വിവരിച്ചു.

ഗ്രാമത്തിനടുത്തുള്ള കാട്ടിൽ ഒന്നു രണ്ടു ചെന്നായ്ക്കൾ എപ്പോഴും കാണും. കിടയിൽനിന്നും കൂട്ടംപിരിയുന്ന ആടുകൾ അവയ്ക്കി രയാകാറുമുണ്ട്. ആടു നല്ലതാണെങ്കിൽ ഇടയൻ തേടിപ്പോകും. ചെന്നായെ വിരട്ടി ചത്ത ആടിനെ വീണ്ടെടുത്തുകൊണ്ടുവരും. അതിനെ തിന്നുകയും ചെയ്യും. പക്ഷേ പലപ്പോഴും ഈ തെരച്ചിൽ വെറുതെയാവുകയാണ് പതിവ്. ചെന്നായശ്ശല്യം വല്ലാതെ പെരുകിയാൽ പത്തുപതിനഞ്ചു ചെറുപ്പക്കാർ വടിയും തടിയുമൊക്കെയായി കാട്ടിലേക്കു കേറും. ആർത്തുവിളിച്ച്, അവർ കാടിളക്കും. പകൽ മുഴുവനലഞ്ഞാലും ചിലപ്പോൾ ചെന്നായെ കണ്ടെന്നു വരില്ല. ഒടുവിൽ വല്ലവരുടേയും വയലിലെ ചണവും ചോളവും ചവിട്ടി മെതിച്ചിട്ട്, അവർ വെറും കയ്യോടെ മടങ്ങുകയും ചെയ്യും. രണ്ടു മൂന്നു ദിവസം കഴിയുമ്പോൾ വീണ്ടും കേൾക്കാം, ആരുടെയോ ആട്ടിൻകുട്ടിയെ കാണാനില്ലെന്ന്. ഇതൊക്കെയാണെങ്കിലും ചെന്നായെപ്പിടിക്കാൻ കാര്യമായ ശ്രമങ്ങൾ ആരും നടത്താറില്ല. ചെന്നായിറച്ചി തിന്നാൻ കൊള്ളുകയില്ല. അതുകൊണ്ട് രാമോശിക്കും ഈ വേട്ടയിൽ യാതൊരു താൽപര്യവുമില്ല.

ബീര എന്തോ കാര്യത്തിന് അന്ന് അടുത്ത ഗ്രാമത്തിൽ പോയി. ആടിനെ നോക്കാൻ മകൻ സത്തയെ ചട്ടം കെട്ടി. വടിയും കൈക്കോടാലിയുമായി സത്ത കിടക്കു കാവലിരുന്നു. അകലെ ഒരു കുന്നിൻപുറത്ത്, ആട്ടിൻകൂട്ടത്തെയും കാത്ത് ചെന്നായും നിൽപ്പുറപ്പിച്ചുവത്രെ. പൊന്തകളിൽക്കൂടി പതുങ്ങിപ്പതുങ്ങി ചെന്നായ് പററത്തിനടുത്തെത്തിയത് സത്ത അറിഞ്ഞില്ല. കൂട്ടം തെററിനിന്നിരുന്ന ഒരു കൊഴുത്ത മുട്ടാടിൻെറ മേൽ ചെന്നായ് ചാടിവീണു. അതിനെ കടിച്ചു തൂക്കിക്കൊണ്ട്, ചെന്നായ കാട്ടിനുള്ളിലേക്കു നീങ്ങി. പട്ടി കുരച്ചുകൊണ്ട് പിന്നാലെ ഓടിയപ്പോഴാണ് സത്ത വിവരമറിഞ്ഞത്. ഒരു തോടിൻെറ കരപററി, കാടിൻെറ ഉള്ളിലേക്ക് ഓടുകയാണ് ചെന്നായ്.

അതിനെ ശകാരിച്ചുകൊണ്ട് സത്തയും പിന്നാലെകൂടി. ഒപ്പം പട്ടിയുമുണ്ട്. കണ്ണു ചിമ്മുംമുമ്പ് പട്ടി ചെന്നായുടെ അടുത്തെത്തി. അതിൻെറ

പിൻകാലുകളിൽ പട്ടി പിടികൂടി. കാലിൽ വേദനയേററപ്പോൾ വായിലിരുന്ന ആടിനെ ഇട്ടിട്ട് ചെന്നായ് പട്ടിയുടെ നേർക്കുതിരിഞ്ഞു. കൂർത്തുമൂർത്ത പല്ലുകൾ പട്ടിയുടെ കഴുത്തിലാഴ്ത്താനായി അതിൻെറ ശ്രമം. പട്ടി ചെന്നായുടെ കാലിലെ കടിവിട്ടില്ല. പട്ടിയുടെ കഴുത്തിൽ കടിക്കാൻ ശ്രമിക്കുന്ന ചെന്നായും, ഒഴിഞ്ഞുമാറുന്ന പട്ടിയും വട്ടം തിരിഞ്ഞുകൊണ്ടിരുന്നു. ചെന്നായ് ഉച്ചത്തിൽ ശബ്ദമുണ്ടാക്കി, പക്ഷെ പട്ടിയെ പിടിക്കാൻ പററുന്നില്ല. പട്ടിയെക്കാൾ പതിന്മടങ്ങുണ്ട് ചെന്നായുടെ ശക്തി. കാലിലെ പിടിവിടുവിക്കാൻ കുടഞ്ഞും എറിഞ്ഞും അതു പഠിച്ചപണി പതിനെട്ടും പയററിപ്പരാജയമടഞ്ഞു. ഈ യുദ്ധത്തിന്നിടയിൽ അവിടം മുഴുവൻ പൊടിമൂടി. ഒടുവിൽ കുതറിക്കൊണ്ടിരുന്ന ചെന്നായുടെ കാലിലെ പിടിവിട്ട്, പട്ടി ദൂരെ തെറിച്ചുവീണു. ക്രുദ്ധനായ ചെന്നായ് ഒററച്ചാട്ടത്തിന് പട്ടിയുടെ മേൽവീണ്, അതിൻെറ കഴുത്തിൽ പല്ലുകോർത്തു. അപ്പോഴാണ് സത്ത എത്തുന്നത്. പട്ടിയുടെ നെഞ്ചിൽനിന്നു കഴുത്തു കടിച്ചുകീറുന്ന ചെന്നായുടെ മണ്ടയിൽ അവൻ കോടാലി ആഞ്ഞുവെട്ടി. അതിൻെറ തലയിൽനിന്നും ജലധാരപോലെ ചോരയൊഴുകി. ചെന്നായ് മറിഞ്ഞുവീണു. കോപിഷ്ടനായ സത്ത അതിനെ ആഞ്ഞാഞ്ഞുവെട്ടി.

ചെന്നായ് ചത്തു. നായും ചത്തു. തോട്ടരികിൽ ഒരു കുഴിവെട്ടി, സത്ത പട്ടിയെ അവിടെത്തന്നെ മറവുചെയ്തു. ചത്ത ആടിനെ തോളിലെടുത്തിട്ട്, ചെന്നായുടെ കാലിൽ കയർ കെട്ടി ഇഴച്ചുകൊണ്ട്, ഈറനായ കണ്ണുകളോടെ, സന്ധ്യ മയങ്ങിയപ്പോൾ അവൻ വീട്ടിൽ തിരിച്ചെത്തി, കാര്യങ്ങളൊക്കെ അമ്മയോടു വിവരിക്കുന്നതിനിടക്ക് അവൻ പൊട്ടിക്കരഞ്ഞുപോയി. പട്ടിയും പോയി, ആടും പോയി. അതാണവൻെറ ദു:ഖം. അമ്മയും കരഞ്ഞു. കരഞ്ഞുകൊണ്ടുതന്നെ അവർ അവനെ സമാധാനിപ്പിച്ചു: "പട്ടി ചെന്നായോടു പൊരുതിച്ചത്തതല്ലേ മോനേ. പോട്ടെ. അവനുവേണ്ടി നമ്മൾ ഒരാടിനെ കുരുതിയും കൊടുത്തല്ലോ. ഇനി നീ കരയാതെ."

ഇക്കഥയൊക്കെക്കേട്ടപ്പോൾ ഇനി സത്ത സ്കൂളിൽ വന്നാൽ അവനെ പ്രശംസിക്കണമെന്നു തീരുമാനിച്ചു. പക്ഷേ, നാലഞ്ചു നാളായിട്ടും അവനെ കണ്ടില്ല. വിളിക്കാനാളയച്ചപ്പോൾ മറുപടി കിട്ടി: "അവൻ ആടുമേയ്ക്കാൻ പോകുന്നു, ഇനി പള്ളിക്കൂടത്തിൽ വരുന്നില്ല" എന്ന്.

ഒരു ദിവസം സമയമുണ്ടാക്കി ഞാനവൻെറ വീട്ടിൽ ചെന്നു.

സന്ധ്യ മയങ്ങിയനേരം, അരണ്ട നിലാവുണ്ട്. ആലക്കടുത്തെത്തിയപ്പോളാണ് ഓർമ്മിച്ചത്, പട്ടി ചാടിവീഴുമെന്ന്. ഞാനുറക്കെ വിളിച്ചു പറഞ്ഞു:

"എടാ, സത്ത"

"ആരാത്?" വീട്ടിനുള്ളിൽനിന്ന് ആരോ വിളിച്ചു ചോദിച്ചു.

"ഞാനാ, മാസ്ററർ. പട്ടിയെ പിടിച്ചോളണേ."

സത്തയുടെ ശബ്ദമാണ് പിന്നെക്കേട്ടത്.

"ഇവിടെ പട്ടിയില്ല മാസ്ററർ, അകത്തു വരണം."

ചെന്നായെ എതിരിട്ടു പട്ടി ചത്ത വിവരം അപ്പോൾ ഞാൻ വീണ്ടുമോർമ്മിച്ചു. എനിക്കൊരു കുററബോധം തോന്നി.

തറതല്ലി, മെഴുകിയ മുററം. മണ്ണിട്ടു കോരിക്കെട്ടിയ തുളസിത്തറ. ഒരു തുളസി അതിൽ തഴച്ചു വളരുന്നുണ്ട്. തിണ്ണയിൽ കട്ടിയാവു വിരിച്ച് സത്ത എന്നെ ക്ഷണിച്ചു,

"ഇരിക്കണം മാസ്ററർ"

അരണ്ട നിലാവിൽ, ആലയിൽ നിൽക്കുന്ന ആടുകളെ കാണാം. സത്തയുടെ അച്ഛൻ ആടിൻെറ കഴുത്തിൽ കെട്ടിയ മണികളുടെ കിണികിണി ശബ്ദം കേൾക്കാം.

"ഞാനെല്ലാമറിഞ്ഞു. എന്തായാലും ഭയങ്കര ധൈര്യംതന്നെ നിനക്ക്."

"ചെന്നായ് പട്ടിയെ കൊന്നുകളഞ്ഞു മാസ്ററർ."

"അതും ഞാനറിഞ്ഞു." ക്ഷണനേരം ഞാനൊന്നും മിണ്ടിയില്ല. സത്തയും നിശ്ശബ്ദനായിരുന്നു. പാൽ നിറച്ച ഒരു പാത്രവുമായി ബീര ഞങ്ങളുടെയടുത്തേക്കു വന്നു.

"ഞാൻ ആടിനെ കറക്കുകയായിരുന്നു. ഈ രാത്രിയിൽ?....................."

"വെറുതെ ഇറങ്ങിയെന്നേയുള്ളൂ."

"ഇവിടെ ഞങ്ങൾക്കു ചായയും കാപ്പിയുമൊന്നുമില്ല. പാലു കുടിക്കുമോ?"

"പാലും ചായയുമൊന്നും വേണ്ട."

"അതു പററില്ല. ഇത്ര പാലെങ്കിലും കുടിച്ചേ പററൂ. എടാ മോനേ, ചെന്ന് ഗ്ലാസു കൊണ്ടുവാ." ബീര തൻെറ അടുത്തിരുന്നു.

"സത്ത മൂന്നുനാലു ദിവസമായി സ്ക്കൂളിൽ വരുന്നില്ലല്ലോ?" ഞാനയാളോടു ചോദിച്ചു.

"ശരിയാ. ഞാനവനോട് കിട നോക്കി മേയ്ക്കാൻ പറഞ്ഞിരിക്കയാ."

"ജോലി കഴിഞ്ഞെങ്കിൽ നാളെ മുതൽ അവനെ സ്ക്കൂളിൽ അയക്കണം."

ബീര ഒന്നു ചിരിച്ചു. ഗ്ലാസിൽ പാൽ പകർന്ന് എൻെറ മുമ്പിൽ വച്ച ശേഷം, പാത്രമെടുത്തുകൊണ്ടുപോകാൻ മകനോടു പറഞ്ഞു. കറവച്ചൂടു മാറാത്ത ആ പാൽ സ്വാദോടെ ഞാൻ കുടിച്ചു. ആട്ടിൻപാലിന് ലേശമൊരു

ഗന്ധമുണ്ടെങ്കിലും, ശീലിച്ചതുകൊണ്ട്, അതിൽ ഇപ്പോഴെനിക്കു വല്ലായ്മയില്ല.

"സത്ത ഇനി പള്ളിക്കൂടത്തിൽ വരുന്നില്ല മാസ്റ്റർജി. വേണ്ടെന്നു പറഞ്ഞതു ഞാൻ തന്നെയാ. പഠിത്തമൊക്കെ ഒരു പാടായി. ഇനി അവനവന്റെ കാര്യം നോക്കാൻ പഠിക്കട്ടെ." എന്നു ബീര പറഞ്ഞു.

"ഇങ്ങനെ ഇടക്ക് നിറുത്തുന്നത് നന്നല്ല. ഏഴാം ക്ളാസ് വരെയെങ്കിലും അവനെ പഠിക്കാൻ വിടണം."

"അതെന്തിനു മാസ്റ്റർജി" ബീര അൽപമൊന്നു ചൊടിച്ചു, "ഒറ്റക്ക് നിന്ന് ഒരു ചെന്നായെ കൊന്നവനാ അവൻ. തടിമിടുക്കുള്ള ചെറുപ്പക്കാരനായി അവൻ. ഇനിയവൻ അവന്റെ തോഴിൽ നോക്കട്ടെ. പള്ളിക്കൂടത്തിൽപ്പോയിട്ട് എന്തു ചെയ്യാനാ?"

ഞാൻ വളരെയൊക്കെപ്പറഞ്ഞുനോക്കി. പക്ഷേ മകന്റെ സമയം ഇനിയുമൊരു നാലു കൊല്ലം കളയാൻ അയാൾ തയ്യാറല്ല.

"എനിക്കൊരു തുണയാണവൻ. ജോലി വേഗം നടക്കുകയും ചെയ്യും. മാസ്റ്റർജി നിർബന്ധിക്കരുത്. പള്ളിക്കൂടത്തിൽ വരാൻ അവനും വലിയ താൽപര്യമൊന്നുമില്ല."

ഒരു മണിക്കൂറോളം സംസാരിച്ചിട്ടും ഫലമില്ലെന്നു കണ്ട് ഞാൻ എഴുന്നേററു. നീണ്ടു പരന്നുകിടക്കുന്ന ആ വയലേലകളുടെ അരികിലൂടെ കുളിർകാററുമേററ് ഞാൻ വീട്ടിലേക്കു മടങ്ങി.

എനിക്കു വല്ലാത്ത ഇച്ഛാഭംഗം തോന്നി.

ഒരു ദിവസം ഉച്ചക്ക് പള്ളിക്കൂടം വിട്ടശേഷം, കുളിക്കാനായി ഞാൻ ഗ്രാമത്തിനു പുറത്തുള്ള ഊററു കുഴിലിലേക്കു പോവുകയായിരുന്നു. കുറച്ചു നടന്നപ്പോൾ മനസ്സിലായി മുഖ്യനും എന്റെ പിന്നാലെയുണ്ടെന്ന്. ഒന്നു രണ്ടു തവണ തിരിഞ്ഞു നോക്കിയപ്പോളെല്ലാം, അയാൾ പിന്നാലെ കൂടിയിരിക്കയാണ്. പൊരിയുന്ന വെയിൽ, അർദ്ധനഗ്നനായ കിഴവൻ, മുണ്ടിന്റെ കോന്തല കൈയിൽ പിടിച്ച്, ഏന്തിയേന്തി എന്റെ പിന്നാലെ നടന്നു വരുന്നു. വല്ല കാര്യത്തിനും, വല്ലേടത്തേക്കും പോകയായിരിക്കുമെന്നു ഞാൻ ആദ്യം കരുതി. പക്ഷേ ഞാൻ ഊററു കുഴിയിലേക്കുള്ള വഴിക്കു തിരിഞ്ഞപ്പോഴും വൃദ്ധൻ പിന്നാലെയുണ്ട്. കൈയിൽ മൊന്തയും തോർത്തുമില്ലാത്തതുകൊണ്ട് കുളിക്കാൻ വരുന്നെന്നും തോന്നിയില്ല. തിരിഞ്ഞുനോക്കാതെ നടന്ന് ഞാൻ ഊററുകുഴിയുടെ അടുത്തെത്തി. വസ്ത്രങ്ങളഴിച്ചു മാററി, വെറും ലങ്കോട്ടി മാത്രം കെട്ടി ഞാൻ വെള്ളത്തിൽ ചെന്നു വീണു. കുറച്ചു നേരം വെള്ളത്തിൽ മുങ്ങിക്കിടന്നശേഷം, ഞാൻ കരക്കണഞ്ഞ്, മേൽ തേച്ചുതുടങ്ങി. അതിനിടെ വൃദ്ധനും അവിടെവന്നിരിപ്പായി. കുറെക്കഴിഞ്ഞിട്ട് അയാൾ പറഞ്ഞു,

"ഒരേ ഗ്രാമത്തിൽ താമസിക്കുന്ന രണ്ടുപേർ അന്യോന്യം മിണ്ടാതിരിക്കുന്നത് ശരിയല്ല മാസ്ററർ."

മുഖ്യൻ എന്നോട് സംസാരിച്ചുതുടങ്ങിയപ്പോൾ എനിക്ക് ആശ്ചര്യമാണുണ്ടായത്.

"അമ്മാവൻ എന്നോടല്ലേ മിണ്ടാതായത്? ഞാനല്ലല്ലൊ മിണ്ടാതിരിപ്പു തുടങ്ങിയത്."

"മിണ്ടാത്തതിന് കാര്യമെന്തെന്ന് മാസ്ററർ ചോദിച്ചോ?"

"ഞാനെന്തിനു ചോദിക്കണം?"

"കൊള്ളാം, മാസ്ററർക്കു വാശിയായിരുന്നു അല്ലേ? ഈ മാനാഭിമാനമൊക്കെ നോക്കേണ്ടത് പ്രായം ചെന്ന ഞങ്ങളാണോ, മീശ കിളിക്കാത്ത മാസ്റററാണോ?"

അതു കേട്ട്, ഞാൻ അറിയാതെ ചിരിച്ചുപോയി. വൃദ്ധനോടുള്ള പെരുമാററം ശരിയായിരുന്നില്ലെന്ന് എനിക്കു തോന്നി. നേരെ തുറന്നു ചോദിച്ചെങ്കിൽ, വൃദ്ധൻ കാര്യം തുറന്നു പറഞ്ഞേനെ? ഒടുവിൽ വൃദ്ധൻ പറഞ്ഞു,

"മാസ്ററർ അഞ്ജക്ക് ഒരു ചോളി കൊണ്ടുകൊടുത്തെന്ന് ആ നുണയൻ എന്നോടു പറഞ്ഞു. ഉള്ളതാണോ അത്?"

എൻെറ മുഖം വിളറി. നിമിഷനേരത്തേക്ക് എന്താണു പറയേണ്ടതെന്ന് എനിക്കു തോന്നിയില്ല. ഇങ്ങനെയൊരു ചോദ്യം വരുമെന്നോ മുഖ്യൻെറ മിണ്ടാട്ടമില്ലായ്മയുടെ പിന്നിൽ ഇങ്ങനെയൊരു കാരണമുണ്ടാകുമെന്നോ സ്വപ്നേപി കരുതിയിരുന്നില്ല. പണ്ടെങ്ങൊ അഞ്ജക്ക് ഒരു ചോളി തുന്നിച്ചുകോടുത്ത കഥ ഞാൻ മറന്നുകഴിഞ്ഞിരുന്നു. എൻെറ മൗനം കണ്ട് മുഖ്യൻ തുടർന്നു:

"അവൻ ഹനുമാനെപ്പിടിച്ചു സത്യം ചെയ്താണ് പറഞ്ഞത്. മാസ്ററർ അവൾക്കു ഒരു ചോളി കൊടുക്കുന്നതും, ചിരിച്ചുകുഴഞ്ഞ് അതും വാങ്ങി അവൾ പോകുന്നതും അവൻ കണ്ണുകൊണ്ടു കണ്ടെന്നും. അതു കേട്ട് എൻെറ ബുദ്ധി മന്ദിച്ചുപോയി. പെണ്ണിനെ പൊതിരെ തല്ലി. നിന്നോടുള്ള മിണ്ടാട്ടവും നിറുത്തി. പക്ഷേ ഞാൻ മാസ്റററെ ശ്രദ്ധിച്ചിരുന്നു. ഇന്നു വരെ മാസ്ററർ ഒരു തെററു ചെയ്യുന്നതായി കണ്ടിട്ടില്ല. പിന്നെയാണ് തോന്നിയത്, നേരോ നുണയോ എന്നു നേരിട്ടു ചോദിക്കാമെന്ന്."

"നുണയാണ്. കല്ലു വച്ച നുണ. ആ ദ്രോഹിക്ക് നമ്മൾ സ്നേഹമായിരിക്കുന്നത് ഇഷ്ടമല്ല. നമ്മെ തമ്മിൽ തെററിക്കാൻ അവൻ കെട്ടിച്ചമച്ച കഥയാണിത്."

ഞാൻ കിതച്ചുപോയി. എൻെറ ഹൃദയമിടിപ്പ് ഉച്ചത്തിലായി.

“അപ്പോൾ ചോളി കൊടുത്തെന്നു പറഞ്ഞത് കള്ളമാണല്ലോ?”

“ചോളികൊടുത്തതുതന്നെയാ. പക്ഷേ, അതു സമ്മാനം കൊടുത്തതല്ല. അഞ്ജ തുണി കൊണ്ടുത്തന്നിട്ട്, താലൂക്കിൽനിന്നും അതു തുന്നിച്ചു കൊണ്ടുക്കൊടുക്കാമോ എന്നു ചോദിച്ചു. അങ്ങനെയാണ് ഞാനതു തുന്നിച്ചു കൊണ്ടുക്കൊടുത്തത്. അവൾസ്വരൂപിച്ചുണ്ടാക്കിയ പൈസകൊണ്ടു വാങ്ങിയ തുണിയാണെന്നും, അമ്മാവനോടു പറയരുതെന്നും അവൾ തന്നെ അപേക്ഷിച്ചതുകൊണ്ടാണ് ഞാൻ ഒന്നും പറയാതിരുന്നത്. വേണമെങ്കിൽ അവളുടെ മുമ്പിൽ വച്ചു കൂട്ടിച്ചോദിക്കാം. ഞാൻ നീചനൊന്നുമല്ല. ആരെങ്കിലും എന്തെങ്കിലും ആവശ്യപ്പെട്ടാൽ, ആവതൊക്കെ എതിരൊന്നും പറയാതെ ചെയ്തുകൊടുക്കും. പലർക്കും പല കാര്യങ്ങളും എന്നെക്കൊണ്ട് സാധിക്കാനുണ്ട്, സാധിച്ചിട്ടുമുണ്ട്. അതിനൊക്കെ നിങ്ങളുടെ പ്രത്യുപകാരം ഇങ്ങനെയായിരിക്കുമെന്ന് ഞാൻ സ്വപ്നത്തിൽപോലും കരുതിയില്ല. നിങ്ങളുടെയൊന്നും യാതൊരു സൗജന്യവും എനിക്കു വേണ്ട. പള്ളിക്കുടത്തിലെ പണിയും നോക്കി ഞാൻ കഴിഞ്ഞോളാം. പിള്ളേരെ നാലക്ഷരം പഠിപ്പിക്കുകയും ചെയ്യാം.”

ആവേശംപൂണ്ട് നിറുത്താതെ ഞാനിങ്ങനെ വെട്ടിത്തുറന്നു പറയുന്നതു കേട്ട് വൃദ്ധൻ സ്തംഭിച്ചിരുന്നുപോയി.

“കേട്ടതു സത്യമാണെന്നു കരുതിയാണ് ഞാൻ മാസ്ററോട് മിണ്ടാതിരുന്നത്. പക്ഷേ ഞാൻ നിന്നെ ഒന്നും ചെയ്തില്ലല്ലോ. ഇപ്പോഴത് നേരല്ലെന്ന് എനിക്കു മനസ്സിലായി. അതാണ് നിന്നോടു നേരിട്ടു പറയാൻ വന്നത്. ആ നുണയന് പണ്ടേ നിന്നോട് ചൊരുക്കാണ്. ചൊറി കുത്തി വ്രണമാക്കിയതവനാണ്. നിൻെറ മനസ്സിൽ കളങ്കമില്ലെന്ന് എനിക്കിപ്പോൾ ബോദ്ധ്യമായി.”

ഞാൻ ഗൗരവം വിട്ടില്ല. എൻെറ ആ നിലപാട് മുഖ്യന് വിഷമമാണെന്ന് അയാളുടെ മുഖഭാവം വ്യക്തമാക്കി. ഗൗരവത്തിൽ തന്നെ ഞാൻ പറഞ്ഞു,

“മാനം മര്യാദയുള്ളവർ നിങ്ങളുടെ ഗ്രാമത്തിൽ കഴിയുന്നതു തന്നെ മഹാ പാപമാണ്. നല്ലവരെപ്പോലും നിങ്ങൾ ചീത്തയാക്കും. മതി. എനിക്കു മതിയായി. ഞാനപേക്ഷയയച്ച് മററു വല്ല ഗ്രാമത്തിലേക്കും മാററം വാങ്ങിപ്പോയ്ക്കൊള്ളാം.”

ഞാൻ കുളിക്കടവു വിട്ടു കരക്ക് കയറി. വസ്ത്രം ധരിച്ച് വീട്ടിലേക്കു തിരിച്ചു. വൃദ്ധൻ എത്രനേരം ആ പടിയിലിരുന്നെന്നോ, എപ്പോഴവിടം വിട്ടുപോയെന്നോ എനിക്കറിയില്ല.

അന്നത്തെ പകൽ മുഴുവൻ എൻെറ കോപവും ആവേശവും കെട്ടടങ്ങാതെനിന്നു. സ്വൈരമായി ജോലി ചെയ്യാനുള്ള യത്നവും വിഫലമായി. നുണയനോടുള്ള പ്രതികാരവാഞ്ഛ മനസ്സിൽനിന്നും ഒഴിഞ്ഞു മാറുന്നില്ല. ഗ്രാമത്തെ ഒന്നാകെ വിളിച്ചുകൂട്ടി, അവരുടെ മുമ്പിലിട്ട് അവനെ തല്ലിയാലോ

എന്നുവരെ ഞാൻ ചിന്തിച്ചു. പക്ഷേ, ദുർബ്ബലനായ എന്നെക്കൊണ്ടാവുന്ന കാര്യമല്ലല്ലോ അത്. വല്ല കേസുമുണ്ടാക്കി അവനെ ജയിലിലടപ്പിച്ചാലോ? അല്ലെങ്കിൽ പരിചയമുള്ള ഏതെങ്കിലും പോലീസുകാരനെക്കൊണ്ട് രണ്ടു കൊടുപ്പിച്ചാലോ എന്നെല്ലാം ഞാൻ ആലോചിച്ചു. സ്വന്തം നില വിട്ട് വഴുതുകയായിരുന്നു ഞാൻ. എന്റെ അസ്വസ്ഥത അയൂബിനു മനസ്സിലായി. എന്താണുണ്ടായതെന്ന് അവനറിഞ്ഞുകൂടാ. എന്നോടു ചോദിക്കാൻ ധൈര്യവുമില്ല. ഞങ്ങൾ രണ്ടും പരസ്പരം ഒന്നും മിണ്ടിയില്ല. ഒടുവിൽ രാത്രിയിൽ കിടക്കയിൽ കിടന്നുകൊണ്ട് ഞാൻ അയൂബിനോടു പറഞ്ഞു: "ആ നുണയൻ വല്ലാത്ത ദ്രോഹമാണ് ചെയ്തത്."

വാതിലിന്നരികിൽ കരിമ്പടം പുതച്ചുകിടക്കുകയായിരുന്നു അയൂബ്. "മാസ്റ്ററർ, അവനെ നല്ലൊരു പാഠം പഠിപ്പിക്കണം" എന്നായി അവൻ.

"അവനെ ഒരു പാഠം പഠിപ്പിക്കാൻ വല്യ വിഷമമൊന്നുമില്ല. പക്ഷേ ഗ്രാമത്തിനാകെ ചീത്തപ്പേരാകും. ഇന്നുവരെ എല്ലാവർക്കും നല്ലവനായാണ് ഞാൻ ജീവിച്ചത്. ആരുടേയും ശകാരം കേൾക്കേണ്ടിവന്നിട്ടില്ല."

അയൂബിനു കാര്യം മനസ്സിലായി. എന്തെങ്കലും പറഞ്ഞാൽ മനസ്സിലാക്കാനുള്ള കഴിവുണ്ടവന്. മനസ്സിലായാലുമില്ലെങ്കിലും മനസ്സിലായെന്ന് മുഖഭാവം കാട്ടുകയും ചെയ്യും.

"ഇന്നവനെന്തു ചെയ്തു മാസ്റ്ററർ."

"ആളുകളെ തമ്മിൽ തല്ലിക്കുകയാണ് അവന്റെ പണി. മുഖ്യൻ മിണ്ടാതിരുന്നത് അവൻ കാരണമാണ്."

"അത് അന്നേ ഞാൻ പറഞ്ഞില്ലെ മാസ്റ്ററരോട്?"

"ഞാനും ആ അഞ്ജയും തമ്മിൽ എന്തോ ഇടപാടുണ്ടെന്ന് അവൻ മുഖ്യനോട് പറഞ്ഞു പിടിപ്പിച്ചു."

പച്ചത്തെറിയായിരുന്നു അയൂബിന്റെ പ്രതികരണം. മാസ്റ്ററരെക്കുറിച്ചു വല്ലതും പറഞ്ഞിരിക്കുമെന്നല്ലാതെ ഇങ്ങനെയൊരു കടുംകൈക്ക് അഞ്ജയെക്കൂടി വിധേയയാക്കുമെന്ന് അവൻ ഊഹിച്ചിരുന്നതുപോലുമില്ല. ദേഷ്യംകൊണ്ട് പല്ലിറുമ്മിക്കൊണ്ട് അവൻ പറഞ്ഞു,

"ആങ്ഹാ? അത്രക്കായോ അവൻ?"

"ഗ്രാമത്തിലാർക്കും എന്നോടു വിരോധമില്ല. പക്ഷേ, ആദ്യം മുതൽക്കേ കണ്ണെടുത്താൽ അവന് എന്നെ കണ്ടുകൂടാ. ആവുമ്മട്ട് എന്നെ ദ്രോഹിക്കാനാണ് അവന്റെ ശ്രമം. എന്തു വേണമെന്ന് എനിക്ക് ഒരു രൂപവുമില്ല. നേരിട്ടൊന്നും പറയുകയുമില്ല. ഒളിയമ്പാണ് അവന്റെ ആയുധം."

ഈ സംഭാഷണത്തിനിടയിൽ, ഈ മുറിയിൽ കടന്നുവന്ന് അവനെന്നെ ഭീഷണിപ്പെടുത്തിയ സംഭവം എനിക്ക് ഓർമ്മ വന്നു. അഞ്ജയുടെ കാര്യ

മെടുത്തിട്ട് എന്തെങ്കിലും ഗ്രാമത്തിലവൻ കുഴപ്പമുണ്ടാക്കുമെന്നും എനിക്കു തോന്നി. ഉറക്കം എന്നിൽ നിന്നകന്നുനിന്നു, അയുബ് കൂർക്കം വലിച്ചുതുടങ്ങി.

മൂന്നുനാലു ദിവസം കഴിഞ്ഞു. ചാവടി മുമ്പിൽ കുറെയേറെ നേരമിരുന്നിട്ടാണ് ഞാൻ വീട്ടിലെത്തിയത്. കതകു തുറന്നപ്പോൾ, അകത്ത് അയുബ് കിടന്നുറങ്ങുന്നു. വിളക്കു കത്തിച്ച്, കിടക്ക തട്ടിക്കുടഞ്ഞശേഷം, ഞാനും കിടപ്പു പിടിച്ചു.

ഒരുറക്കം കഴിഞ്ഞിരിക്കണം. എന്തോ ശബ്ദം കേട്ടു ഞാൻ ഞെട്ടിയുണർന്നു. എനിക്കൊന്നും പെട്ടെന്ന് പിടികിട്ടിയില്ല. പിന്നെത്തോന്നി ചാവടിയുടെ മുമ്പിൽ എന്തോ ബഹളം നടക്കുന്നെന്ന്. ഇരുട്ടത്ത് എണീററിരുന്ന് ചെവി കൂർപ്പിച്ചെങ്കിലും ഒന്നും വ്യക്തമായില്ല. ചെന്നായ് ഇറങ്ങിയതാകാം, അല്ലെങ്കിൽ വല്ലിടത്തും പാമ്പിനെ കണ്ടതാകാം. ഞാൻ അയുബിനെ വിളിച്ച്, കാര്യമെന്തെന്നു ചോദിച്ചു.

"അയുബ്, എന്തോ ഒച്ചകേൾക്കുന്നല്ലോ. എന്താ കാര്യം?"

അവൻ പെട്ടെന്ന് ഉണർന്നില്ല, ഞാനവനെ കുലുക്കിവിളിച്ചു. ഞെട്ടിയെണീററിരുന്നിട്ട്, "ആരാത്, എന്താത്" എന്നായി അവൻ.

"നീയീ ശബ്ദമൊന്നും കേൾക്കുന്നില്ലേ? ചാവടി മുമ്പിൽ ആളുകൂടിയെന്നു തോന്നുന്നല്ലോ?"

അവൻ ചെവിയോർത്തിട്ടു പറഞ്ഞു: "എന്തോ ബഹളം നടക്കുകയാണ്. ഞാൻ പോയി നോക്കിയിട്ടുവരാം."

"നിൽക്ക്, ഞാനും വരാം."

ഞങ്ങൾ പുറത്തിറങ്ങി. കൂരിരുട്ട്. എങ്കിലും വഴി അറിയാമായിരുന്നതുകൊണ്ട് ഞങ്ങൾമുമ്പോട്ടു നീങ്ങി. ചാവടിയ്ക്കകലെ കൂട്ടത്തിൽ ആദ്യം കണ്ടയാളിനോടു ഞാൻ ചോദിച്ചു,

"എന്താ ബഹളം?"

"ആ നുണയൻ ദാദുവിനെ ആരോ തല്ലിച്ചതച്ചിട്ടിരിക്കുന്നു."

"ആരാ തല്ലിയത്?"

"ആരാണെന്ന് ഇരുട്ടിൽ കണ്ടില്ല."

ഞാൻ ആൾക്കൂട്ടത്തിനിടയിൽ കടന്നു മുമ്പിലേക്കു ചെന്നു. ഒരു വിളക്കുമായി ദാദുവിൻെറ തള്ള അടുത്തിരുപ്പുണ്ട്.

"എൻെറ പൊന്നുമോനേ തല്ലിയേ, എനിക്കാരുമില്ലേ." എന്നെല്ലാം അവർ നിലവിളിക്കുന്നുമുണ്ട്. നിലത്തു പൊടിയിൽ കിടക്കുകയാണ് ദാദു. തലപ്പാവു തെറിച്ചുദൂരെക്കിടപ്പുണ്ട്. ഉടുപ്പും മേൽമുണ്ടുമൊക്കെ കീറിപ്പറിഞ്ഞിരിക്കുന്നു. തല്ലുകൊണ്ട്, അനക്കമററ്, തല്ലിച്ചതച്ച ഒരു നായെപ്പോലെ

കിതക്കുകയാണവൻ. മുഖ്യനും രാമനും അടുത്തു കുത്തിയിരുപ്പുണ്ട്. "എഴുന്നേൽക്കു. ദാദു നിനക്കെന്തുപററി? ആരാ നിന്നെത്തല്ലിയത്" എന്നൊക്കെ അവർ ചോദിക്കുന്നുണ്ടായിരുന്നു. കണ്ണടച്ച് തലയിട്ടുരുട്ടിക്കൊണ്ടു കിടന്ന ദാദുവിന് എഴുന്നേൽക്കാനോ, മിണ്ടാൻ പോലുമോ വയ്യായിരുന്നു.

"ഇവനെ ഈ മണ്ണിലിട്ടേക്കാതെ എടുത്തു വീട്ടിൽക്കൊണ്ടു കിടത്താത്തതെന്ത്?" ഞാൻ എല്ലാവരോടുമായി ചോദിച്ചു. അതെല്ലാവരും സമ്മതിച്ചു പക്ഷേ അവനെ എടുക്കാൻ ആരും തയ്യാറായില്ല. ഒടുവിൽ, ആനന്ദ് ജോഷി, ചത്ത ആടിനെ എടുക്കുന്ന മാതിരി അവനെ തോളിലേററി അവൻെറ വീട്ടിലേക്കു കൊണ്ടുപോയി. അവിടെക്കൂടിയിരുന്നവർ ചെറിയ സംഘങ്ങളായി പിരിഞ്ഞ്, എന്തുപററി, ആരായിരിക്കും എന്നെല്ലാം ഊഹാപോഹങ്ങൾ കൈമാറിക്കൊണ്ട് പിന്നാലെക്കൂടി. ദാദുവിനെ അവൻെറ വീട്ടിൽ കൊണ്ടുചെന്ന് കട്ടിയാവു വിരിച്ചു കിടത്തി. കിഴവിത്തള്ളയുടെ അലമുറ തുടരുന്നുണ്ടായിരുന്നു. മുഖ്യൻ അവരെ ശാസിച്ചു.

"നീയെന്തറിഞ്ഞിട്ടാ കരയുന്നെ? അവൻ ചത്തുപോയതും മററുമില്ലല്ലോ. വായടക്ക്."

വീട്ടിനകത്തും പുറത്തും ആളുകൾ കൂടിനിൽപ്പുണ്ട്. അവൻെറ മുഖത്ത് വെള്ളംതളിച്ചു വീശി. അവൻെറ കിതപ്പ് അൽപമൊന്നടങ്ങി. കണ്ണുതുറന്ന് അവൻ നാലുപാടും നോക്കി. ഞാൻ ചോദിച്ചു,

"എന്നെ മനസ്സിലായോ?"

ഒന്നും മിണ്ടാതെ അവൻ തല തിരിച്ചുകളഞ്ഞു. അവൻെറ മുഖത്തിനരികിലേക്ക് തല കുനിച്ച് മുഖ്യൻ ചോദിച്ചു, "ദാദു, എന്നെ മനസ്സിലായോ?"

വിറക്കുന്ന കൈയുയർത്തി മുഖ്യൻെറ കൈയ് അവൻ മുറുകെപ്പിടിച്ചു.

"പേടിക്കണ്ട. നിനക്കൊന്നും വരില്ല" എന്നു സമാധാനിപ്പിച്ചുകൊണ്ട് മുഖ്യൻ അവൻെറ കൈയും കാലും ഉഴിഞ്ഞു.

"എന്നെ കൊല്ലുന്നേ, എന്നെ കൊല്ലുന്നേ" എന്ന വിളി കേട്ടാണ് ആളു കൂടിയത് എന്നാരോ പറഞ്ഞു. ഇരുട്ടത്തൊന്നും കാണാൻ വയ്യായിരുന്നു, നോക്കിയപ്പോൾ നിലത്താരോ കിടപ്പുണ്ട്. "എന്തു പററി? ആരാത്?" എന്നാരോ തിരക്കി.

"ഞാനാ ദാദു, എന്നെക്കൊന്നേ" എന്നവൻ നിലവിളിച്ചുപോലും.

രാമൻ ചോദിച്ചു, "ആരാ അടിച്ചത്? എന്തിനടിച്ചു?"

ആദ്യം പറഞ്ഞയാൾ തുടർന്നു: "ദൈവത്തിനറിയാം. ദാദു പിന്നെ മിണ്ടിയിട്ടില്ല. എങ്ങിനറിയാനാണ്?"

"അവിടെ ആരെങ്കിലും ഒളിച്ചോ പതുങ്ങിയോ നിൽക്കുന്നതു നിങ്ങൾ വല്ലവരും കണ്ടോ?"

"അമ്മയാണെ, ഞാനാരെയും കണ്ടില്ല. ഞാനെന്തിനു കള്ളം പറയണം?"

"ആരാ ഇവനെ അടിച്ചത്? ആർക്കെങ്കിലും പറയാമോ?"

ആൾക്കൂട്ടത്തിനിടയിൽ നിന്നും ആരോ വിളിച്ചു പറഞ്ഞു,

"ദേവിയുടെ കോപമായിരിക്കും."

ആരോ ഉടൻതന്നെ വിളിച്ചുപറഞ്ഞു: "ഓടിച്ചെന്നു മന്ത്രവാദിയെ വിളിച്ചുകൊണ്ടുവരിൻ."

ആരും പോകാൻ തയ്യാറായില്ല. "നീ പോ, നീ പോ" എന്ന് അവർ പരസ്പരം പറഞ്ഞതേയുള്ളു. എനിക്കിതൊന്നും ശരിക്കു മനസ്സിലായില്ല. ഞാൻ അൽപം ഒച്ചയെടുത്തു വിളിച്ചുപറഞ്ഞു,

"ദേവിയും ദേവനുമൊന്നും കോപിച്ചതല്ല. നിങ്ങൾ ഒന്ന് ഒതുങ്ങി നിൽക്കിൻ. കുറച്ചു കാററു കിട്ടട്ടെ. അവനൊന്നെണീററിരുന്നാൽ കാര്യമറിയാമല്ലോ."

കോഴികൂവിയിട്ടും ദാദു എണീററില്ല. ആളുകൾ ഒന്നൊന്നായി പിരിഞ്ഞുപോയി. ഞാനും, അയൂബും മുഖ്യനും, രാമനും, വേറെ ഒന്നു രണ്ടു പേരും ബാക്കിയായി. കിഴക്കു വെള്ള കീറിയപ്പോൾ ദാദു കണ്ണു തുറന്നു. വെള്ളം ചോദിച്ചത് ആരോ വായിലൊഴിച്ചുകൊടുത്തു. ചുടുചായയും കൊടുത്തു. അതുള്ളിൽ ചെന്നപ്പോൾ ദാദുവിന് അൽപം ആശ്വാസം തോന്നി.

രാമൻ ചോദിച്ചു,

"എങ്ങനെയുണ്ട്, ദാദു? ആശ്വാസമുണ്ടോ?"

ക്ഷീണിതസ്വരത്തിൽ അവൻ "ആങ്" എന്നു മൂളി.

"നിന്നെ ആരാ അടിച്ചത്?"

ദീർഘശ്വാസം വിട്ടുകൊണ്ട് അവൻ പറഞ്ഞു: "അടിച്ചവനെ ഞാൻ കണ്ടില്ല."

"എത്ര പേരുണ്ടായിരുന്നു?"

"ഒന്നുമറിഞ്ഞുകൂടാ. ഇരുട്ടിൽ തലയിൽ കമ്പിളിയും മൂടി വായിൽ തുണിയും കുത്തിക്കേററിയിട്ടാണ് വടിക്കടിച്ചത്. പട്ടിയെത്തല്ലുംപോലെ എന്നെതല്ലിക്കളഞ്ഞു, രാമാ."

"നിനക്കാരെയെങ്കിലും സംശയമുണ്ടോ?"

നിഷേധാർത്ഥത്തിൽ തലയാട്ടി. എന്നിട്ട് എന്നെ നോക്കി.

നേരം പുലർന്നു. നന്നെ വെളിച്ചമായപ്പോൾ, "ഇനി വിശ്രമിക്ക്" എന്നു പറഞ്ഞു മുഖ്യൻ എഴുന്നേററു പുറത്തേക്കു പോന്നു.

"ഇവന് ഒരായിരം ശത്രുക്കളുണ്ട്. മററു വല്ല ഗ്രാമത്തിൽനിന്നും വല്ലവരും ചെയ്തതാണോ എന്നാർക്കറിയാം". രാമൻ പറഞ്ഞു.

"അടിച്ചതാരാണെന്ന് അവനറിയാം. പറയാത്തതാണ്" എന്ന് അയുബ് സ്വാഗതം ചെയ്തു.

"അറിയാമായിരിക്കും. കള്ളൻെറ കാര്യം കള്ളനല്ലെ അറിയാവൂ. തല്ലിച്ചതച്ചതല്ലെയുള്ളൂ. കൊന്നിട്ടിരുന്നെങ്കിൽ എന്തു ചെയ്തേനെ?" മുഖ്യൻെറ പ്രതികരണം അതായിരുന്നു.

മുറിയിലെത്തിയപ്പോൾ ഞാൻ അയുബിനോടു ചോദിച്ചു,

"അവനെന്നെ സംശയമുണ്ടോ എന്തോ? നാളെ ഇനി അതും പറഞ്ഞു നടന്നെങ്കിലോ?"

"അവനൊ? ആണും പെണ്ണും കെട്ട ആ ജന്തു എന്തു ചെയ്യാനാ മാസ്ററർ? അവൻെറ കാര്യം ശരിയായി. ഇനി ആറു മാസത്തേക്ക് അവൻ ആ കട്ടിയാവിൽനിന്ന് എഴുന്നേൽക്കുകയില്ല."

അതങ്ങനെത്തന്നെ പററി. പത്തു പതിനഞ്ചു ദിവസം കഴിഞ്ഞിട്ടും ദാദുവിന് എഴുന്നേററു നിൽക്കാറായില്ല. അടുത്തെങ്ങും സുഖമാകുന്ന ലക്ഷണവും കണ്ടില്ല. പകൽ മുഴുവൻ കിടക്കയിൽ കിടന്നു ഞരങ്ങും. ആരെങ്കിലും അന്വേഷിച്ചു ചെന്നാൽ മിണ്ടാട്ടമില്ല. ഇതെല്ലാം കണ്ട് ഗ്രാമത്തിൽ പറച്ചിലായി,

"ദാദുവിനെ പിശാചു പിടിച്ചതാ. ഇനിയവൻ പായ് വിട്ടെഴുന്നേൽക്കയില്ല

## 14

ഈ കൊച്ചുഗ്രാമത്തിൽ ഉറപ്പുള്ള ഒരു വിദ്യാലയമന്ദിരം വേണമെന്ന് എനിക്കൊരിക്കൽ തോന്നി. കാര്യം നന്നുതന്നെ. പക്ഷേ ഗ്രാമീണർ തന്നെ കെട്ടിടത്തിൻെറ നിർമ്മാണച്ചെലവു വഹിക്കണം. അങ്ങനെയൊരു ചെലവു താങ്ങാൻ തനിനാട്ടിൻപുറത്തുകാരായ ഈ ഇടയർ സമ്മതിക്കുമോ? ഇടയന് ആറു മാസത്തിലധികം ഒരു കാര്യത്തിലും താൽപ്പര്യമില്ലെന്ന് ഒരു ചൊല്ലുതന്നെയുണ്ട്. ഒന്നിലും ഉറച്ചുനിൽക്കാത്ത സ്വഭാവമാകാം ഇതിനു കാരണം. കല്ലും കട്ടയുംകൊണ്ട് ഗ്രാമത്തിൽ ഒരു കെട്ടിടം പണിയണമെന്ന കാര്യം ആർക്കും പെട്ടെന്നു ദഹിക്കുമെന്നു വ്യാമോഹിക്കേണ്ട. ഒരു പള്ളിക്കൂടം

നേരെ ചൊവ്വേ നടന്നുപോകുന്നതുപോലും ആർക്കും അത്ര താൽപ്പര്യമുള്ള കാര്യമല്ല. പിന്നല്ലെ നല്ല ഒരു കെട്ടിടം പണിയുന്ന കാര്യം! കുട്ടികൾക്കു കളിക്കാനും, ഗ്രാമീണർക്കു ഒന്നിച്ചു കൂടാനും പററിയ, ഉറപ്പുള്ള വലിയൊരു ഹാൾ കെട്ടിയാലോ? അവിടത്തെ രാജാ സാഹിബിന് വ്യായാമകാര്യങ്ങളിൽ വളരെ താൽപ്പര്യമാണ്. വിദ്യാഭ്യാസവകുപ്പും കുറെയൊക്കെ സഹായിച്ചേക്കും. ഞാനിവിടെ പണിയെടുത്തിരുന്നു എന്നതിന് ഒരു സ്മാരകവുമാകും.

രാത്രി രാമോശിയെ എല്ലാ വീടുകളിലുമയച്ച് ആളുകളെ വിളിപ്പിച്ചു. അത്താഴം കഴിഞ്ഞ്, പുകയിലയും ചവച്ച് ആളുകളെല്ലാം ചാവടിയിൽ കൂടി. ഞാൻ ചാവടിയിൽ പുറംതിണ്ണയിലിരുന്നു. മുഖ്യനും അടുത്തുണ്ട്. രാമനും, ചേക്കുവുമൊക്കെ അടുത്തുണ്ട്. കൃഷിപ്പണിയൊന്നുമില്ലാത്തതുകൊണ്ട് എല്ലാവരും താൽപ്പര്യപൂർവം വന്നിരിക്കയാണ്.

സംഭാഷണം പതിവിൻപടി നാട്ടുകാര്യങ്ങളിലാരംഭിച്ചു. ദാദു ഇപ്പോഴും കിടപ്പാണെന്നും അവനു മേലുമുഴുവൻ നൊമ്പരമാണെന്നും ആരോ പറഞ്ഞു. പോലീസിൽ പരാതിപ്പെടാൻ അവനെ ആരോ ഉപദേശിച്ചുവത്രെ. "പോലീസു വന്നു തല്ലിയവനെ പിടിച്ചാൽ തന്നെ എന്റെ നൊമ്പരം മാറുമോ" എന്നവൻ ചോദിച്ചത്രെ.

"അതു ശരിയാ" ആൾക്കൂട്ടത്തിലാരോ പറഞ്ഞു.

ഒടുവിൽ ഞാൻ കാര്യത്തിലേക്കു കടന്നു.

"ഈ ഗ്രാമത്തിൽ നല്ലൊരു കെട്ടിടം വേണമെന്ന് എനിക്കാഗ്രഹമുണ്ട്. നിങ്ങളുടെ കുടിലുകളെക്കാളും, എന്റെ കുടിലിനെക്കാളും ഉറപ്പുള്ള നല്ല ഒരു കെട്ടിടം. ഇവിടെ, ഈ മണ്ണിലിരുന്നാണല്ലൊ രാത്രിയിൽ നമ്മുടെ കാര്യാലോചന. മഴയത്തും തണുപ്പത്തും ഇവിടെ വന്നിരിക്കാൻ പററുകയില്ല. പള്ളിക്കൂടം ഇൻസ്പെക്ടറോ, തഹശീൽദാരോ വന്നാൽ, തങ്ങാൻ ഒരിടം നൽകാനും ഇല്ല. തോട്ടിക്കും ചെരിപ്പുകുത്തിക്കും വരെ നല്ല കെട്ടിടങ്ങളുള്ളപ്പോൾ, ഇവിടെ ഈ ഗ്രാമത്തിൽ ഒരു കളരി കെട്ടണമെന്നാണ് എന്റെ അഭിപ്രായം. നിങ്ങൾക്കെന്തു തോന്നുന്നു?"

ആളുകൾ തമ്മിൽത്തമ്മിൽ മുറുത്തുതുടങ്ങി. മാസ്ററർക്കു വട്ടുപിടിച്ചെന്ന് കുറെപ്പേരെങ്കിലും കരുതിക്കാണും. അവരുടെ മർമ്മരത്തിനിടയിൽ ഞാൻ വിളിച്ചുപറഞ്ഞു,

"നിങ്ങൾ തമ്മിൽ തമ്മിൽ മുറുമുറുക്കാതെ ഉള്ളതു തുറന്നു പറയിൻ. ഞാൻ പറയുന്നതു കിറുക്കാണെന്നു തോന്നുന്നുണ്ടെങ്കിൽ അതു തുറന്ന് എന്നോടു പറയിൻ. ഞാൻ കൂടി കേൾക്കട്ടെ."

പുകയില വായിലൊതുക്കിക്കൊണ്ട് ബാലൻ വിളിച്ചു ചോദിച്ചു:

"കളരിയുണ്ടായാൽ ഇവിടെ പയററു പഠിക്കാൻ ആരിരിക്കുന്നു?"

"പള്ളിക്കൂടം തുടങ്ങിയപ്പോഴും ഇങ്ങനെയല്ലെ നിങ്ങൾ പറഞ്ഞത്? അന്നു ചോദിച്ചു പഠിക്കാൻ ഗ്രാമത്തിൽ കുട്ടികളെവിടെയെന്ന്. ഇപ്പോൾ കുട്ടികൾ വരുന്നില്ലേ? പള്ളിക്കൂടം നടക്കുന്നില്ലേ? നാളെയിതാ എട്ടുപത്തു കുട്ടികൾ, താലൂക്കിലെ പള്ളിക്കൂടത്തിൽ പഠിക്കാൻ പോകുന്നു. അവർ ഏഴാംക്ളാസ് പാസ്സാവുകയും ചെയ്യും."

ആരോ വിളിച്ചുപറഞ്ഞു: "എവിടുന്നു പാസ്സാകാനാ മാസ്റ്ററേ! ഇത്ര തടിവച്ചാലുടൻ അവനെ ആടു മേയ്ക്കാൻ വിടും. ഏഴാംക്ളാസ് പാസ്സായി അവരൊക്കെ ഇനി മാസ്ററാകാൻ പോവുകയാ? ഞങ്ങടെ കൂട്ടത്തിൽ ആരും പഠിച്ച്, താലൂക്കിൽ ഉദ്യോഗസ്ഥന്മാരായിട്ടില്ല." മുഖ്യൻ എല്ലാവരെയും കാര്യം പറഞ്ഞു മനസ്സിലാക്കാൻ തുടങ്ങി. "ഇപ്പോൾ പയററിനാളില്ലെങ്കിലും, കുട്ടികൾക്കു കളിക്കാനൊരിടമായില്ലേ? കളികളൊക്കെ പഠിച്ചാൽ അവർക്കു തൻേറടവും വക്കും."

"പയററിനാളില്ലെങ്കിലെന്താ; നിങ്ങളുടെ സമൂഹനൃത്തം നടത്താൻ നല്ലൊരിടമുള്ളതു നല്ലതല്ലെ? ഇപ്പോഴത്തെ അവസ്ഥ നോക്കൂ. ചെണ്ടയും ഉടുക്കും മററും പലേടത്തായല്ലെ വച്ചിരിക്കുന്നത്? ഒരു കളരിയുണ്ടായാൽ എല്ലാം ഒരിടത്തു വച്ചേക്കാമല്ലോ. അതുമല്ല, ഒഴിവുള്ളവർക്കു കുട്ടികളെ വിളിച്ചിരുത്തി വല്ലതും വായിച്ചു പഠിപ്പിക്കയുമാകാം" എന്നു ഞാൻ പറഞ്ഞു

"കളരി കെട്ടാൻ വളരെ പണം വേണ്ടേ. അതാരു തരും?"

"പിരിച്ചെടുക്കണം. വീടാംപ്രതി പത്തുപന്ത്രണ്ടു രൂപ കൊടുക്കേണ്ടിവരും."

"അതിനാരുടെ കൈയിലുണ്ട് ഇത്രയും രൂപ?"

"പലരുടേയും കൈയിൽ പണമുണ്ട്. അതെനിക്കറിയാം. പണമില്ലാത്തവൻ ശ്രമദാനം ചെയ്യണം. കാളയും വണ്ടിയും തരാം. തടി തരാം നിങ്ങൾ വേണമെന്നു വച്ചാൽ കണ്ണടച്ചു തുറക്കുംമുമ്പ് നല്ലൊരു കെട്ടിടം ഇവിടെ പണിയാം."

ഞാനിങ്ങനെ പറഞ്ഞത് ആർക്കും ബോദ്ധ്യപ്പെട്ടില്ല. തുറന്നെതിർക്കാനും ആരും തയ്യാറായില്ല. കെട്ടിടം തീർക്കാൻ പററാതെ വരുമെന്നും, ആളുകൾ പരിഹസിക്കുമെന്നും ഒക്കെ അവർ അഭിപ്രായപ്പെട്ടു. ഞാനും അടങ്ങയിരുന്നില്ല. പല വിധത്തിലും ആളുകളെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു.

പിന്നൊരിക്കൽ, ഗ്രാമത്തിലെ വൃദ്ധന്മാരെയൊക്കെ ഞാൻ വിളിച്ചുകൂട്ടി. മിക്ക ഗ്രാമങ്ങളിലും സ്ക്കൂൾകെട്ടിടങ്ങളുണ്ടെന്നു വിശദീകരിച്ചപ്പോൾ അവർ സമ്മതിച്ചു.

അവർ സമ്മതിച്ചപ്പോൾ ഗ്രാമം മുഴുവനും സമ്മതം മൂളി. ഒരാൾ "നമുക്കതു ചെയ്യാ"മെന്നു പറഞ്ഞപ്പോൾ ബാക്കിയെല്ലാവരും അതേററുപാടി.

വീടൊന്നിനു പത്തുരൂപ വീതം വരിയിടാനും തീരുമാനിച്ചു. കാളയും വണ്ടിയുമുള്ളവർ ശ്രമദാനം ചെയ്യണം. അഞ്ചാറു മാസംകൊണ്ട് പണിതീർത്ത്, രാജാസാഹേബിനെക്കൊണ്ട് അതു തുറപ്പിക്കണമെന്നായിരുന്നു തീരുമാനം. ചെറുതും വലുതുമായി പലേ ഗ്രാമങ്ങളും അടുത്തുണ്ട്. അവയൊന്നും ഇതുവരെ രാജാസാഹിബ് സന്ദർശിച്ചിട്ടില്ല. മാസ്ററുടെ സാമർത്ഥ്യംകൊണ്ട്, ഇന്നിതാ ഇടയഗ്രാമത്തിൽ രാജാസാഹിബ് വരാൻപോകുന്നു! ഗ്രാമീണർക്ക് ഉത്തേജനവും ഉത്സാഹവും പകരാൻ പോന്നതായിരുന്നു ആ സങ്കൽപം. കളരി പണിയുമെന്നും, അത് ഉദ്ഘാടനം ചെയ്യാൻ രാജാസാഹിബ് വരുമെന്നുമുള്ള വാർത്ത കാട്ടുതീപോലെ ഗ്രാമത്തിൽ പരന്നു. ഗ്രാമീണർ സോത്സാഹം മുഖ്യനെ വരിയേൽപ്പിച്ചു. സഹായത്തിനുള്ള അപേക്ഷ തയ്യാറാക്കി ഞാൻ തന്നെ സർക്കാരിന്നയച്ചു. കല്ലാശാരിയും കണക്കനുമൊന്നും ഗ്രാമത്തിലില്ല. അവരെ ത്തേടി പല വഴിക്കും ആളുപോയി. പറഞ്ഞ കൂലിക്ക് അവരെ കൊണ്ടുവന്നേ മതിയാകൂ. മരവും തടിയും ഏർപ്പാടാക്കണം. കല്ലു കിട്ടുന്ന സ്ഥലം കുറച്ചകലെയാണ്. അവിടെനിന്നും അതും കൊണ്ടുവരണം. കല്ലുവെട്ടുകാരെ കൊണ്ടുപോയി കല്ലു വെട്ടിച്ച്, വണ്ടിയിൽ കയററി വേണം കൊണ്ടുവരാൻ. കെട്ടിടം പണി ബുദ്ധിമുട്ടാണെന്ന ചൊല്ലു പതിരില്ലാത്തതുതന്നെ. നിസ്സാര കാരണങ്ങൾ മതി പണി മുടങ്ങാൻ. ഇതുപോലുള്ള ഒരു സംരംഭത്തിൽ അത്തരം കാര്യങ്ങൾ ധാരാളമുണ്ടായിരിക്കയും ചെയ്യും.

ഒരുക്കങ്ങളൊക്കെത്തുടങ്ങിയതോടെ കെട്ടിടത്തിനു സ്ഥാനം കാണേണ്ട സമയം വന്നു. സ്ഥലം കിട്ടാൻ വിഷമമുണ്ടാവില്ലെന്നാണ് ആദ്യം ഞാൻ കരുതിയത്. പക്ഷേ ഇറങ്ങിത്തിരിച്ചപ്പോൾ അതും ഒരു കീറാമുട്ടിയായി. കളരിക്കു പററിയ ഒരു സ്ഥാനം എങ്ങും കാണാൻ കഴിഞ്ഞില്ല. ഗ്രാമത്തിനുള്ളിൽ പററിയ ഒരിടമേയുള്ളു. അവിടെ ഇടിഞ്ഞുപൊളിഞ്ഞ ഒരു നാലുകെട്ടുപുര പൂട്ടിയിട്ടിരിക്കയാണ്. അവിടം മനസ്സിൽ കണ്ടുകൊണ്ട് രാത്രിയിൽ ഗ്രാമസഭയിൽ ഞാൻ വിഷയമവതരിപ്പിച്ചു. അതു കേട്ട മുഖ്യൻെറ പ്രതികരണം "അയ്യോ, അതു വല്ലവരുടേയും വീടല്ലേ" എന്നായിരുന്നു.

"ആരുടെ വീട്?"

"ഒരു വൈശ്യൻെറതാണ്. വേറെ ഏതോ ഗ്രാമത്തിൽനിന്നും വന്നവൻ. ഇവിടെ വീടുവച്ചു താമസിക്കുകയായിരുന്നു."

"ഇപ്പോൾ ഇയാൾ എവിടെയുണ്ട്. അയാളെക്കണ്ട് ഈ സ്ഥലം വാങ്ങിക്കാം."

അതു കേട്ടപ്പോൾ സഭയിൽ ചിരി പൊങ്ങി, ആരോ വിശദീകരിച്ചു,

"വൈശ്യൻ ചത്തുപോയി. ചായയും ബീഡിയും കാരണം കുലം പോലും അററുപോയി.

ആ വീട്ടുടമസ്ഥൻെറ കഥയുടെ ചുരുൾ അവർ മെല്ലെ നിവർത്തു.

"ശരിയാണ്. ചായയും ബീഡിയും കാരണമാണ് അവൻെറ വംശമററുപോയത്. കള്ളും, പെണ്ണും, ചൂതും കുടികെടുത്തുമെന്നു കേട്ടിട്ടുണ്ട്. പക്ഷേ, ചായയും ബീഡിയും കാരണം ഒരു വീടു നശിക്കുന്ന കഥ ഇതാദ്യമാണ് കേൾക്കുന്നത്. എന്തു മറിമായമോ എന്തോ! ആ വൈശ്യൻ ആഹാരം കഴിക്കാറില്ലായിരുന്നുവത്രെ. സദാ കട്ടൻചായ കുടിച്ചുകൊണ്ടിരിക്കും. ഒപ്പം ബീഡിയും വലിക്കും. വീട്ടിലാണെങ്കിൽ വൃദ്ധയായ തള്ള മാത്രമേ ഉള്ളു. അവർ മകനെ വളരെ ഉപദേശിച്ചു. അവൻ അനുസരിച്ചിട്ടു വേണ്ടെ? തൊഴിലൊന്നും ചെയ്യില്ല. മണിക്കൂറിനു മണിക്കൂറിനു ചായ. അഞ്ചു മിനുട്ടിലൊരു ബീഡി വലിക്കും. ഇതൊന്നും തനിച്ചല്ലതാനും. അയൽക്കാരെയൊക്കെ വിളിച്ചുവരുത്തും. കുട്ടകത്തിലാണ് ചായ തിളപ്പിക്കുന്നത്. വേണ്ടാത്തവരെ നിർബന്ധിച്ചു കുടിപ്പിക്കും. ബീഡി, കെട്ടുകണക്കിനു വാരിയിടും. വെറുതെ കിട്ടിയാൽ വിഷവും കഴിക്കാൻ മടിയില്ലാത്ത ആളുകൾ. അയാൾ വിളിക്കും, അവർ ചെല്ലും. ചായയും കുടിച്ച്, ബീഡിയും വലിച്ച്, പുറത്തിറങ്ങിയിട്ടു പറയും: "മടയൻ, ഇവൻ തെണ്ടത്തേയുള്ളൂ"

ആ വൈശ്യൻ ധർമ്മിഷ്ടനായി തുടർന്നു. വർഷങ്ങളോളം ഈ നാടകം നടന്നു. ക്രമേണ കൈയിലുണ്ടായിരുന്നതും, അച്ഛനപ്പൂപ്പന്മാർ നേടിവച്ചതും തീർന്നു. പിന്നെ പശുക്കളെ വിററും ഭൂമി തീറെഴുതിയും കുറെ നാൾ കഴിഞ്ഞു. എല്ലാം തീർന്നപ്പോൾ, അയൽക്കാർ വല്ലപ്പോഴും വിളിക്കുമ്പോൾ ചായ കുടിക്കാൻ പോകുമെന്നായി. ആദ്യമൊക്കെ നല്ല തടിയുണ്ടായിരുന്ന ആ വൈശ്യൻ കാലാന്തരത്തിൽ മെലിഞ്ഞ്, ഉണക്കച്ചുള്ളി പോലായി. ചായകുടികാരണം വിശപ്പു നശിച്ചു. പുകവലികാരണം ചുമ മാറാതായി. വയസ്സിത്തള്ളയും ചത്തു. വൈശ്യൻ തനിച്ചായി. വീട്ടിൻെറ ഉമ്മറത്ത് ഒററക്കു കുത്തിയിരിക്കും. വഴിയേ പോകുന്നവരോട് ബീഡി ചോദിച്ചുവാങ്ങിക്കും. ഗ്രാമത്തിലെ വൃദ്ധകൾ അലിവുതോന്നി, അവന് ശർക്കര ച്ചായയിട്ടുകൊടുക്കും. അങ്ങനെയും കുറെനാൾ കഴിഞ്ഞു. ഒരു ദിവസം രാവിലെ ഒരു തെണ്ടിപ്പട്ടിയെപ്പോലെ അവൻ ചത്തുകിടക്കുന്നതാണ് ആളുകൾ കണ്ടത്.

ഈ വിചിത്രമായ കഥ കേട്ടശേഷം ഞാൻ പറഞ്ഞു: "അപ്പോൾ ഈ സ്ഥലത്തിന് അവകാശികളില്ലല്ലോ. കളരി പണിയാൻ ഗ്രാമം അത് ഏറെറടുക്കുന്നതിൽ കുഴപ്പമൊന്നുമില്ല."

എങ്കിലും അങ്ങനെ ചെയ്യാൻ അവർ തയ്യാറായില്ല. ഒരു പരദേശിയുടെ സ്ഥലമെടുക്കുകയോ? ആ ചിന്തപോലും അവരെ അമ്പരപ്പിച്ചു. പലതവണ ഞാൻ പറഞ്ഞുനോക്കി, ആ കെട്ടിടമിടിച്ചുനിരത്തിയാൽ കളരിക്കു പററിയ സ്ഥലമാണെന്ന്. പക്ഷേ ആരു കേൾക്കാൻ? ഒടുവിൽ പള്ളിക്കൂടത്തിലെ കുട്ടികളെയും കൂട്ടി ഒരു ദിവസം ഞാൻ തന്നെ ആ വീട്ടിലേക്കു പോയി. കൂന്താലിയും മൺവെട്ടിയുമായി വാനരസേന പണിതുടങ്ങി. മാസ്ററർ മൺവെട്ടിയുമെടുത്തു പണിക്കിറങ്ങിയപ്പോൾ ഗ്രാമീണരും രംഗത്തെത്തി. ആദ്യം തറകിളച്ച എൻെറ തലയിലല്ലേ പരദേശിയുടെ മണ്ണു

കൈവശപ്പെടുത്തിയ പാപം വീഴൂ! പാപഭാരമേൽക്കാൻ ഞാനുണ്ടായപ്പോൾ ആളുകളുടെ ഭയം മാറി. ഗ്രാമീണർ കൂട്ടം ചേർന്ന് വീട് ഇടിച്ചുനിരത്തി. നാലഞ്ചു നാൾ കഴിഞ്ഞപ്പോൾ വൈശ്യൻെറ വീടിൻെറ ഒരു പൊടിപോലും ബാക്കിയുണ്ടായിരുന്നില്ല.

തടി ശേഖരിക്കാൻ സമയമായി. ഗ്രാമത്തിൽ ഒന്നുരണ്ടു പ്രമുഖരെയും കൂട്ടി ഞാനൊന്നു ചുററിയടിച്ചു. ഉരുപ്പടിക്കു പററിയ വേങ്ങയും മരുതുമെല്ലാം തർക്കിച്ചിട്ടാണെങ്കിലും ആളുകൾ മുറിച്ചുതന്നു. വകക്കു കൊള്ളാത്തതടിയായിരിക്കും പലപ്പോഴും വീട്ടുകാരൻ കാണിച്ചുതരിക. ഒന്നുകിൽ പോട്, അല്ലെങ്കിൽ കേട്. അറക്കാൻ കൊള്ളാത്തത്. വാദവും തർക്കവുമായി ഞാൻ മടുത്തു. വീടുവക്കുന്നത് എനിക്കു പാർക്കാനല്ല. എന്നിട്ടും തടിതരാൻ മടിയാണെല്ലാവർക്കും. സന്തോഷത്തോടെ തരുന്നവരും ഇല്ലാതിരുന്നില്ല. എങ്കിലും വളരെയധികം ബുദ്ധിമുട്ടു സഹിക്കേണ്ടിവന്നു. ആരെങ്കിലും ഒരു മരം തന്നാൽ, അതു വെട്ടാൻ ആളുണ്ടാക്കണം. വണ്ടിയൊരുവൻെറതാണെങ്കിൽ, കാള മററൊരുവൻേറത്. ആളുകൂടി അതു വണ്ടിയിൽ കയററി, പള്ളിക്കൂടത്തിനടുത്തു കൊണ്ടുവന്ന് ആശാരിയെ അതേൽപ്പിക്കണം. ചിലപ്പോൾ ആളെ കിട്ടില്ല. ചിലപ്പോൾ വണ്ടിയും കാളയുമായിരിക്കും ഒത്തുകിട്ടുന്നത്. പിന്നെ അതിനു വേണ്ടിയുള്ള ഓട്ടമായി. സഹികെടുമ്പോൾ ഞാൻ മുഖ്യനോടു പറയും, "കളരിയും വേണ്ട, കിളരിയും വേണ്ട. എനിക്കു വയ്യ. ഞാൻ അവധിയെടുത്തു പോവുകയാണ്. കളരി വേണമെന്നുള്ളവർ അതുണ്ടാക്കണം. വേണ്ടെങ്കിൽ വേണ്ട. ആർക്കും വേണ്ടാത്ത കാര്യത്തിനു ഞാനെന്തിനു ചോര നീരാക്കണം?"

മുഖ്യൻ സമാധാനിപ്പിക്കും. "മോനെ, നീ പോയാൽ പിന്നെ ഇവിടെ കളരിയെന്തിനാ? ഇത്രയുമൊക്കെ പാടുപെട്ടശേഷം ആരെങ്കിലും കളഞ്ഞിട്ടുപോകുമോ? ഈ കൊണ്ടിട്ട കല്ലും തടിയും കണ്ണിൽ കണ്ടവർ എടുത്തുകൊണ്ടുപോകും. കെട്ടിടംപണി ചില്ലറക്കാര്യമൊന്നുമല്ല. പത്തുപേർ ചേർന്നു ചെയ്യാത്ത പണിയുണ്ടോ. കഴുത ചമയാൻ ഒരുത്തനുണ്ടായേ പററൂ. എന്തായാലും തുടങ്ങിയില്ലേ? ഇനിയിതു മുഴുമിപ്പിക്കാം."

ഞാനതു പകുതിയാക്കിയിട്ടു പോകുമെന്നാണോ? ഒരിക്കലുമില്ല. കളരിപ്പണി, എൻെറ ജയത്തിൻെറയും തോൽവിയുടെയും പ്രശ്നമായി മാറി. ബൻഗർവാടിയുടെ അന്തസ്സിൻെറ പ്രശ്നവുമായി അത്. ചുററുമുള്ള ഗ്രാമങ്ങൾ, ചെറുതും വലുതുമൊക്കെ, ഈ കളരികണ്ട് അസൂയപ്പെടണം. മഠയരായ ഈ ഇടയന്മാരെക്കൊണ്ടു പററുമൊ ഈപ്പണി? മാസ്ററർ ഉൽക്കർഷേച്ഛുവാണ്. പക്ഷേ അതുമാത്രം മതിയോ കാര്യം നടക്കാൻ? അയലത്തെങ്ങുമില്ലാത്തമാതിരി ഒരു കളരി ഇവിടെ ഉയരണം.

തടിതേടി ഒരിക്കൽ ഞാൻ ബാലയുടെ വീട്ടിലെത്തി. അയ്യുബും ആനന്ദുമുണ്ട് ഒപ്പം. ബാലയുടെ വയലിറമ്പത്ത് ഒരു നല്ല മരമുണ്ട്. അതിലാണ് ഞങ്ങൾക്കു നോട്ടം. വയലിലിരുന്ന ഒരു മുണ്ടിക്കൊക്കിനെ ആനന്ദൻ കൊള്ളിവെട്ടിയെറിഞ്ഞു. കൊക്കു പിടഞ്ഞു വീഴുമ്പോഴേക്കും,

അയുബ് ചാടി അതിനെ കൈക്കലാക്കി. നടക്കുന്നവഴി, ആനന്ദൻ അതിൻെറ പപ്പും പൂടയും പറിച്ചു. അവരെ പിന്നിൽവിട്ട് ഞാൻ മുമ്പേ നടന്നു. വെയിൽ ചാഞ്ഞുതുടങ്ങി. ഞാൻ വയലിറമ്പത്തെത്തുമ്പോൾ, ബാല ആ മരത്തിൻെറ തണലിലിരുന്ന് കയറു പിരിക്കുകയാണ്. ഒററ മുണ്ടാണ് വേഷം. ഇടുങ്ങിയ നെററി. ചപ്പിയ മൂക്ക്. ചമ്രം പടിഞ്ഞിരുന്ന് ഏകാഗ്രതയോടെ കയറുപിരിക്കുകയാണവൻ.

ഞാൻ ചെന്നതെന്തിനെന്ന് അവൻ ഊഹിച്ചിരിക്കണം. കണ്ടഭാവം പോലുമില്ല. ഇരിക്കാനൊട്ടു പറഞ്ഞുമില്ല. കുറെക്കഴിഞ്ഞപ്പോൾ, എന്തെങ്കിലും പറയണമല്ലോ എന്നു കരുതിയാവണം, “ഇന്നെവിടെയാ കയ്യേററം” എന്നവൻ ചോദിച്ചു. ചിരിച്ചുകൊണ്ടു ഞാൻ പറഞ്ഞു: “നിങ്ങളെക്കാണാൻ തന്നെയാണ് വന്നത്?” അവൻെറയരികിൽ ഞാനും ഇരിപ്പു പിടിച്ചു. പിന്നെ ബാല ഒരക്ഷരം മിണ്ടിയില്ല. ധൈര്യം സംഭരിച്ച് ഒടുവിൽ ഞാൻ ചോദിച്ചു: “കളരിക്കുള്ള തടി എപ്പൊഴാ തരുന്നത്?”

“ഏതു മരം?”

ഈ ചോദ്യവും, അതിനു സാധാരണയുള്ള ഉത്തരവും എനിക്കു സുപരിചിതമായിരുന്നു. എങ്കിലും മനസ്സിലൊരു നൊമ്പരം. അതു മുഖത്തും തെളിഞ്ഞിരിക്കണം. മുകളിലേക്ക് കണ്ണോടിച്ചിട്ട് ഞാൻ പറഞ്ഞു: “തണൽ തരുന്ന ഈ മരം തന്നെ.”

“ഇതു കിട്ടില്ല” അവൻ തീർത്തും തലകുലുക്കി നിഷേധിച്ചു.

“അതെന്ത്?”

“എനിക്കിഷ്ടമില്ല.”

“അങ്ങനെ പറഞ്ഞാൽ കാര്യം നടക്കുന്നതെങ്ങനെ?”

“ഈ മരം മുറിക്കാൻ കയ്യൂക്കു കുറെക്കൂടുതലുള്ളവനേ പററൂ.”

“ബലം പ്രയോഗിക്കുന്ന പ്രശ്നമേയില്ല ഇതൊക്കെ നേരത്തെ പറഞ്ഞൊത്ത കാര്യങ്ങളല്ലേ?”

“പക്ഷേ എനിക്കിഷ്ടമില്ല എങ്കിലോ? എനിക്കു ഗ്രാമവും വേണ്ട. കളരിയും വേണ്ട. ഇത്തിരി തണലിന് ആകെയുള്ളത് ഈ ഒരു മരമാണ്. എൻെറ കന്നുകാലികളും പിള്ളേരും ഈ തണലത്താണ് ഒന്നു വിശ്രമിക്കുന്നത്. അതു നിങ്ങൾക്കു മുറിക്കണമല്ലേ? ഇല്ല. ഇതു ഞാൻ തരില്ല. മരം വെട്ടുന്നതിനുമുമ്പ് ആ കോടാലികൊണ്ട് എൻെറ കഴുത്തുവെട്ടണം. പിന്നെയേ മരം വെട്ടാൻ കിട്ടൂ.”

“കൊള്ളാം, നല്ല കാര്യം” എന്നു മാത്രം പറഞ്ഞിട്ടു ഞാൻ ഗ്രാമത്തിലേക്കു മടങ്ങി. വഴിക്കു വീണ്ടും ആനന്ദിനെയും അയുബിനെയും സന്ധിച്ചു.

“എന്താ മാസ്ററർ ബാലയുടെ മരം കിട്ടിയോ?”

“ഇല്ല. അവൻെറ കഴുത്തു വെട്ടിയിട്ടേ മരം വെട്ടാൻ സാധിക്കൂ പോലും.”

മുഖ്യനെയും, രാമനെയും വേറെ നാലഞ്ചു പേരെയും കൂട്ടി ഞാൻ വീണ്ടും ബാലയെ സമീപിച്ചു. അപ്പോഴുമവൻ കയറും പിരിച്ച്, ആ മരത്തണലിലിരിക്കയാണ്. അവൻെറ ആടുകൾ തലയും കലുക്കി തണൽപററി അങ്ങിങ്ങു കിടക്കുന്നു. ഭാര്യയും കുട്ടികളും ഒരരികത്തുണ്ട്. അവൻെറ രണ്ടു കാളകളെയും ആ തണലിൽതന്നെ കെട്ടിയിട്ടിരിക്കുന്നു. പട്ടിയും അവൻെറയരികിൽതന്നെ കുത്തിയിരിപ്പുണ്ട്. ഞങ്ങളെക്കണ്ടതും, അവൻ കോടാലിയുമെടുത്തു ചാടിയെണീററു. ഞങ്ങളാകട്ടെ നിന്നിടത്തുതന്നെ തരിച്ചുനിന്നുപോയി. ഈ വിവരംകെട്ടവൻ ഇനി കൊല്ലാനും തല്ലാനും പുറപ്പെട്ടേക്കുമോ എന്നു ഭയന്ന് എൻെറ കാലു മരവിച്ചുപോയി. ബാല കോടാലിയുമായി ഞങ്ങളുടെ അടുത്തേക്കു വന്നു. അവൻെറ വരവു കണ്ട മുഖ്യൻ, ഞങ്ങൾക്കു മുമ്പിൽകയറി, അവൻെറയടുത്തേക്കു ചെന്നു. മററാർക്കും കാലിളക്കാൻ കഴിഞ്ഞില്ല. ആ പടുവൃദ്ധൻ കാലുകൾ തറപ്പിച്ചുചവിട്ടി മുമ്പോട്ടുതന്നെ ചെന്നു. ബാല അടുത്തുചെന്ന് വൃദ്ധൻെറ കൈയിൽ കോടാലി കൊടുത്തു. എന്നിട്ട് ഇങ്ങനെ പറഞ്ഞു,

“നേരത്തെ ഞാൻ മാസ്ററരോടു പറഞ്ഞതാണ്, ഈ മരം വെട്ടണമെങ്കിൽ, ആദ്യം എൻെറ കഴുത്തു വെട്ടണമെന്ന്. അതുതന്നെ നിങ്ങളോടും ഞാൻ വീണ്ടും പറയുന്നു.”

മരത്തണലിലിരിക്കുന്ന സമൂഹത്തെ ചൂണ്ടിക്കാട്ടിയിട്ട് അവൻ തുടർന്നു,

“ഈ കാണുന്ന മനുഷ്യരുടെയും ജന്തുക്കളുടെയും കൂടി കഴുത്തുവെട്ടിയിട്ടു വേണം മരം വെട്ടാൻ.”

മുഖ്യൻ അവൻെറ കൈ പിടിച്ച് അവനെ അണച്ചുനിർത്തിയശേഷം, അവനെ താഴെയിരുത്തി. എന്നിട്ട് അയാൾ പറഞ്ഞു,

“മോനേ ഞാൻ പറയുന്നതു നീ ശാന്തമായി കേൾക്ക്.”

മുഖ്യൻെറ കൈതട്ടിയിട്ട് അവൻ ചാടിയെണീററു.

“എനിക്കാരും പറയുന്നതൊന്നും കേൾക്കണ്ട, കളരിക്കു ഞാൻ ഒരു സഹായവും ചെയ്യില്ല, മരമൊട്ടു തരികയുമില്ല. നിങ്ങൾ എന്തു വേണമെങ്കിലും ചെയ്തുകൊള്ളു.”

മുഖ്യൻ അപ്പോഴും ശാന്തനായിരുന്നു; “നീ വെറുതെയാണ് ഈ ബഹളമുണ്ടാക്കുന്നത്. ഗ്രാമത്തിനുവേണ്ടി ഒരു മരം കൊടുത്തെന്നുവച്ച് നീ മുടിഞ്ഞുപോകുകയില്ല.”

“നശിച്ചാലും ശരി, ഇല്ലെങ്കിലും ശരി, ഞാൻ മരം തരില്ല.”

“തീർച്ചയാണോ?”

“തീർച്ചതന്നെ. അധികാരി വന്നാലും, സായിപ്പുതന്നെ വന്നാലും, ഞാനീമരം തരില്ല. എന്നെ കഴുവിൽകേററാൻ വരുന്നതാരാണെന്ന് കാണണമല്ലോ.”

ഇതുകേട്ട് മുഖ്യൻ തിരിഞ്ഞുനടന്നു. മററുള്ളവരോട് പോകാം എന്നാംഗ്യം കാണിച്ചുകൊണ്ട്. “പോകാം” എന്ന് ഒരു തവണ ഉറക്കെയും അയാൾ പറഞ്ഞു.

ബാലയുടെ പിടിവാശി കണ്ട് ആളുകൾക്ക് ദേഷ്യമായി. അവൻെറ വയലിന് തണൽ വിരിക്കാൻ വേറെയും ചെറുമരങ്ങൾ ധാരാളമുണ്ട്. വെയിലത്തു തന്നെ ഇരിക്കേണ്ടിവരുന്ന അവസ്ഥയൊന്നുമവനില്ല.

പോകാമെന്നു മുഖ്യൻ പറഞ്ഞെങ്കിലും രാമൻ അനങ്ങിയില്ല. ആവേശംപൂണ്ട് അവൻ പറഞ്ഞു,

“ബാല, നീചെയ്യുന്നത് ശരിയല്ല. ഗ്രാമത്തിനെതിരെതിരിയുകയാണോ നീ?”

“എനിക്കു ഗ്രാമവും സമുദായവുമൊന്നും വേണ്ട. ഇക്കഴിഞ്ഞ എട്ടു കൊല്ലമായി, ഈ വയലുകൊണ്ടാണ് ഞാൻ വയറുപുലർത്തുന്നത്. ഇനിയും കഴിയേണ്ടത് ഇവിടെത്തന്നെ. ഗ്രാമത്തിൻെറ പേരു പറഞ്ഞ് എന്നെ പേടിപ്പിക്കാതെ.”

ഇതുകേട്ടരാമനും, ആനന്ദും മുമ്പോട്ടു കുതിച്ചു. മുഖ്യൻകൈയിലിരുന്ന വടികൊണ്ട് അവരെ തടഞ്ഞു. എന്നിട്ട് ഉറച്ച ശബ്ദത്തിൽ ബാലയോട് ഇങ്ങനെ പറഞ്ഞു,

“ബാല നീ നിൻെറയിഷ്ടപ്രകാരം ജീവിച്ചോ. പക്ഷേ ഒന്നിനും ഗ്രാമത്തിലേക്കു വന്നേക്കരുത്.”

തമ്മിൽ ഒന്നും ഉരിയാടാതെ ഞങ്ങൾ തിരികെ നടന്നു. കവലക്കടുത്തെത്തിയപ്പോൾ മുഖ്യൻ പറഞ്ഞു,

“ബാലയോട് ആരുമൊന്നും മിണ്ടരുത്. അവൻെറ ആടും മാടും ആരുടേയും വയലുകടന്നുപോകാനും സമ്മതിക്കരുത്. എന്തുണ്ടായാലും അങ്ങോട്ടാരും തിരിഞ്ഞു നോക്കരുത്. എത്രനാൾ അവൻ ഇങ്ങനെ ജീവിക്കുമെന്നു കാണാമല്ലോ.”

വിവരം ഗ്രാമം മുഴുവൻ അതിവേഗം അറിഞ്ഞു. ബാലയുമായുള്ള എല്ലാ ഇടപാടുകളും വിലക്കിയിരിക്കുകയാണെന്ന് കുട്ടികൾക്കുപോലും മനസ്സിലായി. അതിൻെറ ഫലവും ഉടൻതന്നെ കാണാറായി. ഒരു ദിവസം അവൻെറ മകൻ ആടിൻെറ രോമം വെട്ടാൻ അയുബിനെ വിളിക്കാൻ വന്നു. അയുബ് തെളിച്ചുതന്നെ പറഞ്ഞു. “ഞാൻ വരില്ല. നിങ്ങളുടെ വീട് വിലക്കിയിരിക്കുകയാണ് ഗ്രാമക്കാർ.”

"ഗ്രാമം വീടുവിലക്കിയാൽ നിനക്കെന്ത്? നീ പുറത്തുനിന്നു വന്നവനല്ലെ? കൂലിക്കു പണിയുന്നവനല്ലെ? സക്കാത്തിനല്ല വിളിക്കുന്നത്. വേണ്ട കൂലി തരാം."

"എനിക്കു നിങ്ങടെ കൂലീം വേണ്ട, വേലേം വേണ്ട. നീ പൊയ്ക്കൊ."

ഈ വിവരമറിഞ്ഞപ്പോൾ ബാലക്ക് വാശികൂടി. മകനെ ആറു കാതമപ്പുറത്തുള്ള താലൂക്കിലയച്ച്, രോമം വെട്ടുകാരനെ വരുത്തി അവൻ കമ്പിളിവെട്ടി.

ബാലയുടെ വയൽപ്പണിക്ക് ഗ്രാമീണരാരും ചെല്ലാതായി. കൂടുതൽ കൂലിക്ക്, അയൽഗ്രാമത്തിൽനിന്നും അവൻ പണിക്കാരെ കൊണ്ടുവന്നു. ബാലയുടെ കിണററിൽ ഓരുവെള്ളമാണ്. വീട്ടുകാരി അയൽപക്കത്തെ കിണറുകളിൽനിന്നാണ് കുടിക്കാൻവെള്ളം കൊണ്ടുപൊയ്ക്കൊണ്ടിരുന്നത്. ആളുകൾ അത് തടഞ്ഞു. ബാല കുടിനീരിനുവേണ്ടി എന്നും മൂന്നു മൈൽ അകലെയുള്ള ഒരു കിണററിൽ പോയിവരേണ്ടിവന്നു.

അന്യരുടെ വയൽവഴി കിട തെളിക്കുന്നതും ബാല നിറുത്തി. അവൻെറ കുട്ടികളെ ഗ്രാമത്തിലും പള്ളിക്കൂടത്തിലും കാണാതായി. എന്നിട്ടും ഗ്രാമത്തിനു മുമ്പിൽ അവൻ തോൽവി സമ്മതിച്ചില്ല. പിടിവാശിയിൽ ഉറച്ചുതന്നെ നിന്നു, അവൻ. എത്രത്തോളം അവൻ പിടിച്ചു നിൽക്കുമെന്നറിയാൻ ഗ്രാമവും തയ്യാറായി.

## 15

എൻെറ പ്രതീക്ഷകളും അനുമാനങ്ങളുമൊക്കെത്തെററി. ആവേശത്തോടെ ഇറങ്ങിത്തിരിച്ചെങ്കിലും ഒച്ചിഴയുന്ന വേഗത്തിലേ കാര്യങ്ങൾ മുമ്പോട്ടു നീങ്ങിയുള്ളു. കെട്ടിടത്തിനു തടിശേഖരിക്കാൻതന്നെ വളരെ സമയമെടുത്തു. കല്ലുവെട്ടുകാർ വെട്ടിയിട്ട കല്ല്, മലയിൽനിന്നും ഗ്രാമത്തിലെത്തിക്കാനും നന്നേ പാടുപെട്ടു. കുമ്മായം നീററാനുള്ള കക്ക താലൂക്കിൽനിന്നു കൊണ്ടുവരണം. ചൂളയുണ്ടാക്കാനും മററും കുറെ സമയം ചെലവായി. പരിചയ ക്കുറവുകൊണ്ടാണ് ഈ താമസമൊക്കെയുമെന്ന് ഞാൻ സമാധാനിച്ചു. ഗ്രാമത്തിലുള്ളവർ എൻെറ വിഷമങ്ങൾ മനസ്സിലാക്കി. ഒരു വീടോ, കിണറോ പണിതുടങ്ങി, തീർക്കുന്നത്, അവിടെയുള്ളവർക്ക് വലിയൊരു കാര്യമാണ്. ആവേശംകൊണ്ട് ഇറങ്ങിത്തിരിക്കുന്ന കാര്യം പലതും പൂർത്തിയാകാറില്ല. വീടുവെക്കും, പക്ഷേ കതകും കട്ടിളയും ഇടാൻ പററിയെന്നു വരില്ല. കിണറുവെട്ടും, ചുററുഭിത്തി കാണുകയില്ല. തൽക്കാലം കാര്യം നടക്കാൻ വേണ്ടതായിക്കഴിഞ്ഞാൽ പിന്നൊക്കെ താളത്തിലാകും. എപ്പോൾ

വേണമെങ്കിലും പണി തീർക്കാമല്ലോ എന്നു വാദിക്കും. പക്ഷേ ഒരിക്കലും ഒന്നും മുഴുമിക്കാറില്ല. ഇങ്ങനെ പകുതിയും മുക്കാലുമായ പലേ പ്രസ്ഥാനങ്ങളും മിക്ക ഗ്രാമങ്ങളിലും കാണാം. ഗ്രാമവാസികൾക്ക് പുത്തരിയല്ല ഇതൊന്നും. അതുകൊണ്ട് ജോലി വേഗം തീരുന്നില്ലെന്ന് അവർക്ക് പരാതിയില്ല. ദൈനംദിന ജോലി വേഗം തീരുന്നില്ലെന്ന് അവർക്ക് പരാതിയില്ല. ദൈനംദിന ജോലികൾ തീർന്നിട്ടേ കളരിക്കാര്യത്തിൽ കണ്ണോടിക്കൂ.

കളരിപണി തുടങ്ങിയതിൽപ്പിന്നെ ഇരുന്നുണ്ണാനോ കിടന്നുറങ്ങാനോ സമയം കിട്ടിയില്ല. എട്ടും പത്തും ദിവസത്തിലൊരിക്കലാണ് മുഖം വടിക്കുന്നത്. കുളിയും ഊണുമൊക്കെ ചിട്ട തെററി. അവധിക്കു വീട്ടിൽ പോകാറുമില്ല. കുമ്മായം, കല്ല്, തടി, മുള, തൂണ് ഇതൊക്കെയല്ലാതെ മറെറാന്നും ഞാൻ ചിന്തിക്കാതായി.

പാറയും കല്ലും കയററി ഗ്രാമത്തിലെ കാളവണ്ടികളൊക്കെ ഒരു മട്ടായി. കൊത്തൻെറയും ആശാരിയുടേയും പണിശബ്ദം കേട്ടു ഗ്രാമത്തിൻെറ കാതടച്ചു. വഴിയിലെങ്ങും കരിങ്കൽച്ചീളുകളും തുണ്ടുകളും. അറക്കപ്പൊടികൂമ്പാരങ്ങൾ പലേടത്തും ഉയർന്നുവന്നു. അയുബിൻെറ കാലിലെ തൊലി അലച്ചിൽ കാരണം വിണ്ടുകീറി കണ്ണിൽക്കണ്ട പണിയൊക്കെ ചെയ്തുചെയ്ത് അവൻെറ ശരീരവും ഉടഞ്ഞു. കുഴിമടിയനായ ആനന്ദൻപോലും ഓടിനടന്നു പണിയെടുത്തു. കളരിപ്പണി കാരണം രാമൻ വീട്ടുകാര്യങ്ങൾ തിരിഞ്ഞുനോക്കുന്നതേയില്ല എന്ന് അവൻെറ മകൻെറ പരാതി. മുഖ്യൻെറ കൃഷിയും തകരാറിലായി. കളരിപ്പണിയുടെ അലയടികൾ ചെന്നെത്താത്ത വീടില്ല. അതുമായി ബന്ധപ്പെടാത്ത ഒരൊററ കുടുംബവുമില്ല ഗ്രാമത്തിൽ.

രണ്ടാമത്തെ കൊയ്ത്തും കഴിഞ്ഞു. ഒരു വർഷം കടന്നു പോയതറിഞ്ഞില്ല. ഉഴവിൻെറ കാലം കഴിഞ്ഞു. ഇടയന്മാർ ആടിൻെറ രോമ മിറക്കി. സ്ത്രീകൾ തക്ളിയിലും ചർക്കയിലും അതു നൂററു നൂലാക്കി. നൂൽക്കഴികൾ വിററു പണവും വന്നു തുടങ്ങി. ഒരാണ്ടത്തേക്കു വേണ്ട ഉടുപ്പും തുണിയുമെല്ലാം ഇക്കാലത്താണ് വാങ്ങുക. ചിലർ നൂൽക്കഴികൾ നെയ്ത്തുകാരെ ഏൽപിച്ച് കമ്പിളിത്തരങ്ങൾ നെയ്യിച്ചെടുത്തു. വേനൽ തീരാറായി. മഴ വരാറായി. കളരിപ്പണി അപ്പോഴും പൂർത്തിയായിരുന്നില്ല. ഞാൻ സ്വയം ശപിച്ചു. മററുള്ളവരെയും ശപിച്ചു. പക്ഷേ അതുകൊണ്ടൊന്നും പണിയുടെ ഗതിവേഗം വർദ്ധിച്ചില്ല.

"കളരി പണിതുതീരാൻ പോകുന്നില്ല. മാസ്ററർ വെറുതെയാണ് ഈ ഇടയരെ മുട്ടിച്ച് പൈസ വാരിക്കളഞ്ഞത്. എന്തിനാ ഈ കളരി? ഗ്രാമത്തിൽ വരലിലെണ്ണാവുന്ന ആളുകൾക്കെന്തിനാ ഇത്? പിള്ളേർക്കു കളിക്കണമെങ്കിൽ വയലിലോ വിളയിലോ പോയി കളിക്കാം. ഫയൽവാനാകേണ്ടവൻ അതിനു പണിനോക്കും, കളരിയില്ലാണ്ട് ആരും ഗുസ്തിപഠിക്കാതിരിക്കില്ല. ഗ്രാമക്കാരുടെ പണം തിന്നാൻ മാസ്ററർ ഉണ്ടാക്കിയ വേലയാണിത്. ശമ്പളം കൊണ്ടുതികയാതെ വന്നപ്പോൾ നാട്ടുകാരെ പററിക്കാൻ കണ്ടുപിടിച്ച പണി. സ്വന്തം കീശവീർപ്പിക്കാനുള്ള സൂത്രമല്ലേ ഇതൊക്കെ?" എന്നൊക്കെ മററു

ഗ്രാമക്കാർ പറഞ്ഞുതുടങ്ങി. എല്ലാം കണ്ടും കേട്ടും മടുത്ത് ഞാൻ മേലാവിലേക്കെഴുതി,

"കളരിപ്പണി തീർന്നു. ദയവുണ്ടായി ഇവിടം സന്ദർശിച്ച് ഇത് ഉൽഘാടനം ചെയ്യാൻ ഏർപ്പാടാക്കണം."

കത്ത് തപാലിലിട്ട് ഞാൻ ഗ്രാമവാസികളോട് പറഞ്ഞു,

"രാജാസാഹബ് ഈ മാസം ഇവിടെ വരുന്നുണ്ട്. ഒന്നുകിൽ അപ്പോഴേക്കും കളരിപ്പണി തീരണം. അല്ലെങ്കിൽ നിങ്ങളദ്ദേഹത്തോട് പറയണം, 'ഞങ്ങൾക്കബദ്ധം പററി, ഇതു പണിതു മുഴുമിപ്പിക്കാൻ ഞങ്ങളെ ക്കൊണ്ടാവില്ല' എന്ന്."

ദാദു അപ്പോഴും കിടപ്പാണ്. മന്ത്രവാദവും ഓതിക്കെട്ടലുമൊക്കെ അവൻെറ വീട്ടുകാർ നടത്തിനോക്കി. ഒന്നും ഫലപ്പെട്ടില്ല. അവൻ കിടന്ന കിടപ്പിൽത്തന്നെ കിടക്കയാണ്. രണ്ടുനേരവും മൂക്കുമുട്ടെത്തിന്നാൻ ബഹളം കൂട്ടും. പാലും തൈരും ഇറച്ചിയുമൊക്കെത്തിന്ന് താനെഴുന്നേററ് നടക്കുമെന്ന് കൂടെക്കൂടെ വിളിച്ചുപറയും. അവൻ കൊതിച്ചതൊക്കെ വീട്ടുകാർ കഴിക്കാൻ കൊടുത്തു. പക്ഷേ അതൊന്നും അവനു ഗുണപ്പെട്ടില്ല. കഴിച്ചതൊന്നും ശരീരത്തിൽ പിടിച്ചില്ല. അവൻ കിടക്കവിട്ടെണീററതുമില്ല.

ഗ്രാമത്തിനു മുമ്പാകെ ബാല ഇതുവരെയും തോൽവി സമ്മതിച്ചിരുന്നില്ല. ഗ്രാമം പലതിനും അവനെ മുടക്കി. പക്ഷേ ആ വാശിക്കാരൻ ഉറച്ചുതന്നെനിന്നു.

ശേക്കുവും വീട്ടുകാരിയും ഇപ്പോഴും വയലിൽ പണിയെടുക്കുന്നുണ്ട്. മുഖ്യൻെറ വീട്ടിലെ അഞ്ജ, ഇളകിമറയുന്ന കണ്ണുകളുമായി ഗ്രാമത്തിലങ്ങിങ്ങു ചുററുന്നുണ്ട്. ആനന്ദൻെറ അല്ലറ ചില്ലറ മോഷണങ്ങൾ തുടരുന്നു. രാമൻെറ വിശ്രമവും പഴയപടി തുടരുന്നു. മണംകൊണ്ട് ആടിനെ തിരിച്ചറിയുന്ന അവൻെറ കിഴവൻ തന്ത ഇപ്പോഴും ആടുമേക്കാൻ പോകും.

ഗ്രാമത്തിലെ ചെറുപ്പക്കാരായ ഇടയർ രാവിലെ ആടുമേക്കാനിറങ്ങും. പകലൊക്കെ ചുററിക്കറങ്ങി വൈകീട്ടവർ തിരിച്ചെത്തും. പിന്നെ ആടുകളെ ആലയിലാക്കി, രാത്രി ജാഗ്രതയോടെ ഉറങ്ങും. ഇടച്ചികൾ ആഹാരം വക്കും, കുട്ടികൾക്കു പാലുകൊടുക്കും, നൂലുനൂൽക്കും, ഒക്കെ പതിവിൻപടി നടക്കും. ഇങ്ങനെ വിശേഷമൊന്നുമില്ലാതെ നാളുനീങ്ങിക്കൊണ്ടിരിക്കെ, ഒരു ദിവസം എനിക്കു മേലാവിൻെറ മറുപടി ലഭിച്ചു. ഏപ്രിൽ 20—ാം തീയതി രാജാ സാഹേബ് ബൻഗർവാടി സന്ദർശിക്കുമെന്നായിരുന്നു കത്തിൻെറ സാരം. അതോടെ ചക്രങ്ങൾ വേഗത്തിൽ ഉരുണ്ടുതുടങ്ങി. രണ്ടു ദിവസത്തിലൊരിക്കൽ വീതം താലൂക്കിൽനിന്നും ഏതെങ്കിലുമൊരുദ്യോഗസ്ഥൻ വന്ന് കാര്യ ങ്ങളൊക്കെക്കണ്ടു മടങ്ങിപ്പോകും. താലൂക്കിൽനിന്നും ഗ്രാമത്തിലേക്കുള്ള നിരത്തിൻെറ അററകുററപ്പണി തിരക്കിട്ടു നടത്തി. നിരത്തു തീരുന്നിടത്തു വെള്ളക്കല്ലുകൊണ്ട് ചൂണ്ടുപലക നാട്ടി. ഒരു ദിവസം മുലിസിപ്പാലിററിക്കാർ

വന്ന് ഗ്രാമത്തിൽ അലഞ്ഞു നടന്ന തെണ്ടിപ്പട്ടികളെയെല്ലാം പിടിച്ചുകൊണ്ടുപോയി. ചപ്പും ചവറും മാററാൻ നിർദ്ദേശം നൽകി. ശുചീകരണത്തിൽ എല്ലാവീട്ടുകാരും പങ്കുകൊണ്ടു. പള്ളിക്കൂടത്തിനും വെള്ളപൂശി, മോടിപിടിപ്പിച്ചു, എല്ലായിടവും വെടിപ്പാക്കി. രാജാസാഹേബ് ഗ്രാമത്തിൽ വന്നാൽ ആദ്യം കണ്ണിൽപ്പെടുന്ന തെരുവിലൂടെ നടന്ന്, ഏതു വീട്ടിലും കയറി കുശലം ചോദിച്ചേക്കാനിടയുണ്ടെന്നായിരുന്നു പൊതുവിൽ പരന്ന ധാരണ. അതുകൊണ്ട്, തെരുവും വീടും വൃത്തിയാക്കിയിടാൻ പതിവിലേറെ ഉത്സാഹവുമുണ്ടായി. തൂത്തും മെഴുകിയും വീടുകളൊക്കെ വൃത്തിയാക്കി. രാമോശികൾ വീട് അലങ്കരിക്കുന്നതു കണ്ട് ഇടയന്മാരും മത്സരബുദ്ധിയോടെ അലങ്കാരം തുടങ്ങി. മേയാതെയും മെഴുകാതെയും കിടന്ന വീടുകൾക്കെല്ലാം ഒരു പുതുജീവൻ വച്ചു. അവനവനു തോന്നീട്ടായാലും ശരി, സമ്മർദ്ദംകൊണ്ടായാലും ശരി, ഭയംകൊണ്ടായാലും ശരി, മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്ത ഒരു ഭംഗി ഗ്രാമത്തിൽ കൈവന്നു. കുളിച്ച് കുറിയിട്ട്, കോടിയുടുത്തുനിൽക്കുന്ന ഇടയക്കുട്ടികളെപ്പോലെ കാണപ്പെട്ടു അവിടത്തെ വാടികൾ.

കളരിപ്പണിയും തീരാറായി. ചുവരു കെട്ടിക്കഴിഞ്ഞു. മക്കയോട്ടിന് ഒരുക്കിയ പലകത്തുണ്ടൊക്കെ പൊളിച്ചുമാററി. കൽപ്പണിമിക്കവാറും തീർന്നു. ആശാരിമാരുടെ പണി കഴിഞ്ഞിരുന്നില്ല. അവരുടെ തട്ടും മുട്ടും, കട്ടിളപ്പണിയും, കോടിയിണക്കലും മററും തുടരുന്നതേയുള്ളു

രാജാസാഹിബിൻെറ സന്ദർശന വൃത്താന്തം ഗ്രാമത്തിനെയാകെ മാററിമറിച്ചു. ഈ മഹാസംഭവത്തിൽ ഉദാസീനത കാണിച്ചവരായി അവിടെ ആരുമുണ്ടായിരുന്നില്ല. ഇടയരാരും ഇതുവരെ രാജാസാഹിബിനെ കണ്ടിട്ടില്ല. ഇപ്പോഴിതാ അദ്ദേഹം ഗ്രാമത്തിലേക്കുതന്നെ വരുന്നു! മഹത്തായ സംഭവം! അയൽഗ്രാമങ്ങളിൽ അസൂയ കൊടുമ്പിരിക്കൊണ്ടു. ഗ്രാമത്തിൽ ഒരിക്കലും തിരിഞ്ഞുനോക്കിയിട്ടില്ലാത്ത പോലീസുദ്യോഗസ്ഥന്മാരും മററധികാരികളും അടിക്കടി അവിടെ തല കാണിച്ചുതുടങ്ങി. നാൾ കഴിയുന്തോറും ഇത്തരം സന്ദർശനങ്ങൾ പെരുകി. സമ്മേളനത്തിന്നുള്ള മേശയും, കസേരയും, ഹാരവുമെല്ലാം ഒരുക്കണം. പള്ളിക്കൂടം കുട്ടികൾക്കു പുതിയ വേഷം തുന്നിക്കൊടുക്കണം. ഗ്രാമീണരൊക്കെ വെടിപ്പായും വൃത്തിയായും വേണം യോഗത്തിനു വരാൻ, ഇത്യാദി നിർദേശങ്ങൾക്കു ഒരു ലോപവുമുണ്ടായില്ല. സന്ദർശനം പ്രമാണിച്ച് ഒരു നൂറു പ്രശ്നങ്ങളുണ്ടായി. അതെല്ലാം ഓടിനടന്ന് ഞങ്ങൾ പരിഹരിച്ചു. ഈ തിരക്കും ബഹളവും അവസാന നിമിഷം വരെയും തുടർന്നു.

അടുത്ത ദിവസം രാവിലെ 8 മണിക്കാണ് ഉൽഘാടനം. പക്ഷേ ഇതുവരെ കളരിക്ക് മേൽക്കൂര ഒരുങ്ങിയിട്ടില്ല. ഉച്ചക്കു മണി മൂന്നായി. ഉൽഘാടനമുഹൂർത്തം നിശ്ചയിച്ചുകഴിഞ്ഞുംപോയി. ഞാനാകെ പരിഭ്രമിച്ചു. ഉൽഘാടനത്തിനെത്തുന്ന രാജാസാഹിബ് കെട്ടിടം പൂർത്തിയാകാതെ നിൽക്കുന്നത് കണ്ടാലെന്തു പറയും? എൻെറ മാനം പോകും. ഗ്രാമം

പരിഹാസപാത്രമാകും. ഒക്കെച്ചിന്തിച്ച്, ഞാനാകെക്കുഴങ്ങി. മുഖ്യൻെറ അടുത്ത് ഓടിച്ചെന്ന് ഞാൻ പറഞ്ഞു:

"ഗ്രാമത്തിൻെറ മാനം കെടാൻപോവുകയാണ്. കളരിയുടെ മേൽക്കൂര ഇതുവരെ ശരിയായില്ല. നാളെ കാലത്തു രാജാസാഹിബ് ഇങ്ങെത്തുകയും ചെയ്യും."

മുഖ്യൻ ചാടിയെണീററു: "ഓടിച്ചെല്ല്, എല്ലാവരെയും വിളിച്ചുകൂട്ട്. ഒത്തുകൂടിയാൽ മേൽക്കൂര തീരാൻ എന്തുനേരം വേണം!"

ഓട്ടവും ബഹളവും തുടങ്ങി. ആളുകൾ സ്വന്തം പണിയുപേക്ഷിച്ച്, കളരിക്കു മുമ്പിൽ തടിച്ചുകൂടി. ചെളി കുഴച്ചെടുക്കുന്നിടം മുതൽ കളരിയുടെ മീതെവരെ നൂറുകണക്കിനാളുകൾ നിരന്നു. കൗപീനധാരികളായ ഇടയർ, ചെളിനിറച്ച കുട്ടകൾ തുരുതുരാ, കൈമാറിക്കൊണ്ടിരുന്നു. കളരിക്കൂരയുടെ പണി തുടങ്ങി. ഗ്രാമത്തിൽ വിളിച്ചുവരുത്തിയ ചാമർ ജാതിക്കാർ ഡോലക്ക് കൊട്ടി താളം പിടിച്ചു. അതിനൊപ്പം "അയ്ലസാ"യും "ഏലേലവും" മുഴക്കിക്കൊണ്ട് ആളുകൾ പണിയെടുത്തു. മേളംമുറുകുന്തോറും, പത്തുമുന്നൂറു കൈകളുടെ ചുറുചുറുക്കും വർദ്ധിച്ചു. നേരം സന്ധ്യയായി. ഇരുട്ടു പരക്കുന്നു. നേരത്തെ ഏർപ്പാടു ചെയ്തിരുന്ന ഗ്യാസ്ലൈററുകൾ കത്തിച്ച് ജോലി തുടർന്നു. എവിടെയെങ്കിലും ഒന്നു പതുക്കെയാവുമെന്നു കണ്ടാൽ മുഖ്യൻ അട്ടഹസിക്കും, ഒരുത്സവത്തിൻെറ മട്ടാണ്. ഗ്രാമീണരെല്ലാം ഉണർന്നിരിക്കുന്നു. സിംഹദ്വാരിൽനിന്നും ഇരുപത്തിയൊന്നു കാളയെക്കെട്ടിയ രഥത്തിൽവേണം രാജാസാഹിബിനെ ആനയിക്കാൻ. അതിനു കാളകളെ ശേഖരിച്ച് ഒരുക്കിനിറുത്തുകയാണ് ചിലർ. രഥമൊരുക്കുന്ന തിരക്കാണ് ചിലർക്ക്. ബന്തവസ്സിനുള്ള പോലീസധികൃതർ നേരത്തെതന്നെ വന്നെത്തിയിരുന്നു. "രാജാസാഹിബ് നാളെയല്ലെ വരുന്നത്. ഇതൊന്നും ഇതുവരെ ശരിയായിട്ടില്ലേ" എന്ന് അവരും കുററം ചാർത്തിത്തുടങ്ങി.

അർദ്ധരാത്രിയായി. ഗ്യാസ്ലൈററിൻെറ വെളിച്ചത്തിൽ കൂരയുടെ പണി തുടർന്നു നടക്കുകയാണ്. യഥാകാലം അതു തീർക്കാമെന്ന ശുഭാപ്തിവിശ്വാസം എനിക്കുണ്ടായിത്തുടങ്ങി. അതിനിടെ തട്ടിൻെറ ഒററത്തുനിന്നും ചെളി എത്തിവാങ്ങിക്കൊണ്ടിരുന്ന അയുബ് അടിതെററി വഴുതി നിലത്തുവീണു. നിലത്തു കൂട്ടിയിട്ടിരുന്ന കരിങ്കല്ലിലാണ് അവൻ ചെന്നുവീണത്. "അയ്യോ ചത്തേ" എന്നവൻ മുറവിളികൂട്ടി. ആ സമയം ഞാൻ പള്ളിക്കൂടത്തിലിരുന്ന് ഉൽഘാടനയോഗത്തിൻെറ കാര്യപരിപാടി എഴുതിയുണ്ടാക്കുകയായിരുന്നു. രഥമൊരുക്കുന്നിടത്തായിരുന്നു മുഖ്യൻ. രാമൻ കമാനം കെട്ടുന്നിടത്തും. അയുബ് വീണപ്പോൾ ഞങ്ങളാരും അവിടെയുണ്ടായിരുന്നില്ല. അവൻ വീണയുടൻ ബോധം കെട്ടു. മേൽക്കൂരയുടെ പണി നിലച്ചു. എല്ലാവരും ജോലിനിറുത്തി അയുബിനു ചുററുംകൂടി. "അയൂബ് ചത്തു, അയുബ് ചത്തു" എന്ന മുറവിളിയുയർന്നു. ആകെക്കൂടിയുള്ള ബഹളം കാരണം ഞങ്ങളാരും വിവരം ഉടനെയറിഞ്ഞില്ല. അയുബ് വീണ വിവരം ആനന്ദനാണ് മുഖ്യനെ ഓടിച്ചെന്നറിയിച്ചത്. ജോലി

നിറുത്തി ആളുകൾ കൂടി നിൽക്കുന്നതുകണ്ടു മുഖ്യൻ ചോദിച്ചു: "നിങ്ങൾ ജോലിനിറുത്തിയതെന്തിന്? വീണവൻ അവിടെക്കിടക്കട്ടെ. നിങ്ങൾ ജോലിചെയ്യുക."

ശാസിച്ചും ശകാരിച്ചും മുഖ്യൻ ആളുകളെ വീണ്ടും പണിക്കയച്ചു. അയുബിനെ എടുത്ത് എന്റെ മുറിയിൽ കൊണ്ടുകിടത്തി. കോഴി കൂവിക്കഴിഞ്ഞു. കിഴക്കു വെള്ളകീറി, പ്രകാശം പരന്നുതുടങ്ങി. രാജാ സാഹിബിന്റെ കാർ ഏതുനിമിഷവും വന്നേക്കും. ശ്വാസം വിടാൻ നേരമില്ലാത്തവർ കരയുന്നതെവിടെ? ഉള്ളി മുറിച്ച് അയുബിനെ മണപ്പിച്ചു. തലയിൽ വെള്ളംകുടഞ്ഞു. എന്നിട്ടും അവൻ കണ്ണു തുറന്നില്ല. കതകുംചാരി മുഖ്യൻ വെളിയിലിറങ്ങി പണിസ്ഥലത്തേക്കു പോയി. മുഹൂർത്തം അടുത്തുകഴിഞ്ഞു. മരിച്ച പ്രേതം കിടന്നാലും ഇപ്പോൾ തിരിഞ്ഞുനോക്കാൻ പററില്ല. ഇപ്പണി തീർത്തേ പററൂ.

മേൽക്കൂരയുടെ പണി തീർന്നപ്പോഴേക്കും നേരം നന്നെ വെളുത്തു. കുളിച്ചു വൃത്തിയാകാൻവേണ്ടി ആളുകൾ കിണററിൻകരയിലേക്കും ഊററുകുഴികളിലേക്കും പോയി. നാലഞ്ചു രാമോശികളെ താലൂക്കിലേക്കുള്ള വഴിയിലേക്കു പറഞ്ഞയച്ചു. ഒരു കുഴൽവിളിക്കാരനെ മരത്തിൽ കയററിയിരുത്തി — ഒന്നുരണ്ടു മൈലകലെ കാർ വരുമ്പോൾ തന്നെ വിവരമറിയാൻ.

എട്ട് എട്ടേകാലായിക്കാണും കുഴൽ മുഴങ്ങിയപ്പോൾ. "എത്തിപ്പോയി, എത്തിപ്പോയി" എന്ന വിളി അതോടൊപ്പം ഉയർന്നു. കുട്ടികളെ ഒക്കത്തേന്തിയ ഇടച്ചികൾ, കമാനം കെട്ടിയിരുന്നിടത്തേക്കു പാഞ്ഞു. ബന്തോബസ്റ്റിന്നെത്തിയിരുന്ന പോലീസുകാർ അവരെ തടഞ്ഞു. കാളയെ കെട്ടിയ രഥവുമായി ഞങ്ങൾ ഒരുങ്ങിനിന്നു.

രാജാസാഹിബ് ഒരു ഗ്രാമത്തിലെത്തിയാൽ നാളികേരവും ദക്ഷിണയും വച്ച് അധികാരി സ്വീകരിക്കണമെന്നാണ് കീഴ് വഴക്കം. ഞങ്ങളുടെ ഗ്രാമത്തിൽ അധികാരിയില്ല. അടുത്ത ഗ്രാമത്തിലെ അധികാരി ചടങ്ങു നിർവഹിക്കാൻ തയ്യാറായി. ഞാനയാളെ തടഞ്ഞു. ചെമന്ന തലപ്പാവും, ശുഭ്രവസ്ത്രവുമണിഞ്ഞുനിന്ന മുഖ്യൻ തന്നെ ദക്ഷിണവച്ചാൽ മതിയെന്നു തീരുമാനിച്ചു. ഏതാനും പെൺകുട്ടികളെ താലവും ദീപവുമായി ഗ്രാമാതിർത്തിയിൽ നിറുത്തി. കാറുവരുന്നോ എന്ന് ആളുകൾ ഉൽക്കണ്ഠയോടെ ഉററുനോക്കിക്കൊണ്ടിരുന്നു. കാറിന്റെ മുഴക്കം കേട്ടു. അതിനിടെ രാമോശിക്കുട്ടികൾ ഓടിക്കിതച്ചു വന്നു പറഞ്ഞു: "രാജാസാഹിബ് എത്തിപ്പോയി, എത്തിപ്പോയി" എന്ന്.

എല്ലാവരും തൊപ്പിയും തലപ്പാവും ശരിയാക്കി. അധികാരികൾ കോട്ടിന്റെ ബട്ടൺസ് നേരെയിട്ടു ഞെളിഞ്ഞുനടന്നു. വഴിയുടെ ഇരുപുറവും നിന്ന ശിപായിമാർ വിസിലൂതി. രാജാസാഹിബിന്റെ ചെമന്നു തിളങ്ങുന്ന മോട്ടോർകാർ കമാനത്തിനടുത്തെത്തി. ഞാൻ മുമ്പോട്ടുനീങ്ങി.

വിദ്യാഭ്യാസവകുപ്പധികാരിയും രാജാസാഹിബിനൊപ്പമുണ്ടായിരുന്നു. തല കുമ്പിട്ടു നമസ്കരിച്ചുകൊണ്ട് അദ്ദേഹം അറിയിച്ചു: "ഇതാണ് ഇവിടത്തെ മാസ്ററർ."

മോതിരമണിഞ്ഞ കൈ കൂപ്പിക്കൊണ്ട് രാജാസാഹിബ് അരുളിച്ചെയ്തു: "ജയപ്രഭു". എല്ലാവരും രാജാസാഹിബിനെ താണുതൊഴുതു. ഇടയന്മാർ അദ്ദേഹത്തെ നമസ്കരിച്ചു. തഹശീൽദാർ മുന്നോട്ടുനീങ്ങി ഉണർത്തിച്ചു,

"ഇവിടെനിന്നും രഥത്തിലിരുന്ന് ഗ്രാമത്തിലേക്കു എഴുന്നള്ളണമെന്നാണ് ഒരുക്ക്."

"അങ്ങനെയാവട്ടെ" രാജാസാഹിബ് സമ്മതിച്ചു. സേവകർ കാറിൻെറ വാതിൽതുറന്നു. രാജാസാഹിബ് പുറത്തിറങ്ങി. ഇടയന്മാർ സ്വന്തം രാജാവിനെ കൺകുളിർക്കെ കണ്ടു. തങ്കത്തിൻെറ നിറം, എന്തൊരു തേജസ്സ്! തലയിൽ ചെമന്ന തലപ്പാവ്. വെള്ള ഖദർകൊണ്ടുള്ള നീണ്ട കോട്ട്. കാലിൽ ചെമന്ന പാപ്പാസ്, തിളങ്ങുന്ന കസവുത്തരീയം തോളിലണിഞ്ഞിട്ടുണ്ട്. വലിയ കണ്ണുകൾ, നീണ്ട മൂക്ക്. ഒന്നുരണ്ടു നരച്ചെങ്കിലും ഞെരുക്കമുള്ള മീശ. വടിയും ഊന്നി രാജാസാഹിബ് രഥത്തിനു നേർക്കു നടന്നു. ഇടച്ചികൾ തമ്മിൽ തമ്മിൽ അടക്കം പറഞ്ഞു,

"രാജാസാഹിബ് തളർന്നുപോയി. അതാണ് വടിയൂന്നി നടക്കുന്നത്."

ഞാൻ മുഖ്യനെ ആംഗ്യം കാണിച്ചു. അദ്ദേഹവും സധൈര്യം മുന്നോട്ടു നീങ്ങി നാളികേരവും ദക്ഷിണയും രാജാസാഹിബിനുവച്ചുനീട്ടി. അതിൽ കൈകൊണ്ടൊന്നു തൊട്ടിട്ട്, മുഖ്യൻെറ ചുമലിൽ കൈവച്ചിട്ട് അദ്ദേഹം ചോദിച്ചു: "എന്താ, അധികാരി സുഖം തന്നെയല്ലെ?" അഭിമാന വിജൃംഭിതനായ മുഖ്യൻ പറഞ്ഞു,

"അതേ തിരുമേനി".

പിന്നീടു രഥത്തിൽ ഉപവിഷ്ടനാകാൻനേരത്തും രാജാസാഹിബ് മുഖ്യൻെറ തോളിൽ കൈവക്കുകയുണ്ടായി. രാജാസാഹിബ് ഇരുന്നു കഴിഞ്ഞപ്പോൾ, രഥം തെളിക്കാൻ ആജ്ഞ നൽകി. രഥം മുന്നോട്ടു നീങ്ങിത്തുടങ്ങി. കുഴൽവിളിയും, ശംഖനാദവും മേളവും മുഴങ്ങി. ഇടയർ രാജാസാഹിബിനു ജയഗീതം പാടി. പള്ളിക്കൂടം കുട്ടികൾ രാജാസാഹിബിന് ദീർഘായുസ്സു നേരുന്ന മുദ്രാവാക്യങ്ങൾ മുഴക്കി. ഇരുവശവും നിന്ന കന്യകമാർ ആരതി ഉഴിഞ്ഞു. രാജാസാഹിബ് ഗ്രാമത്തിൽ കടന്നു. മുപ്പതു നാൽപ്പതു കുടിലുകളുള്ള ആ ഇടയ ഗ്രാമം രാജാസാഹിബിൻെറ പാദസ്പർശംകൊണ്ട് പരിപൂതമായി.

അടച്ചിട്ടിരുന്ന കളരിവാതിൽ രാജാസാഹിബ് സ്വന്തം കൈകൊണ്ടു തുറന്നു. പെരുമ്പറ മുഴങ്ങി. വലിയ ആ കളരിയും, ചുമന്ന മണൽ വിരിച്ച ഗോദയും കണ്ട് രാജാസാഹിബ് സന്തുഷ്ടനായി. അദ്ദേഹം ചോദിച്ചു, "എവിടെ ആ മാസ്ററർ."

ഞാൻ മുമ്പോട്ടു നീങ്ങി കൈകൂപ്പി നിന്നു.

"ബലേ ഭേഷ്. നീ ചെയ്തതു നല്ല കാര്യം. എന്താ പേര്?"

"രാജാ റാം വിത്തൽ സൗന്ദണീകർ."

"വിത്തൽ ഘോണ്ടയുടെ മകനാണ്." തഹശീൽദാർ പരിചയപ്പെടുത്തി.

"കൊള്ളാം, കൊള്ളാം, നന്നായി. ജ്ഞാനം സമ്പാദിക്കുന്നതൊടൊപ്പം ബലോപാസനയും വേണ്ടതു തന്നെ." രാജാസാഹിബ് അരുളിച്ചെയ്തു.

സന്തോഷംകൊണ്ട് എന്റെ കണ്ണു നിറഞ്ഞു — തൊണ്ടയടഞ്ഞു.

കളരിയോടു ചേർന്നുള്ള ഹനുമാൻ കോവിലിൽ രാജാസാഹേബ് തന്നെ നാളികേരമുടച്ചു. പിന്നെ യോഗം തുടങ്ങി. ഞാൻ പ്രസംഗം എഴുതിത്തയ്യാറാക്കിയിരുന്നു. അതു സ്പഷ്ടമായി വായിച്ചു കേൾപ്പിച്ചു. പക്ഷെ ആ സമയം എന്റെ ഹൃദയം പടപടാ ഇടിക്കുകയായിരുന്നു. കളിക്കാൻ കുട്ടികൾ കളരിയിൽ ഒത്തുകൂടുമ്പോൾ അവരിൽ പള്ളിക്കൂടത്തെപ്പററി പ്രതിപത്തി ജനിപ്പിക്കാമെന്ന പ്രത്യാശ എന്റെ പ്രസംഗത്തിലുണ്ടായിരുന്നു. കളരി പണിയാൻ ഗ്രാമീണർ കാണിച്ച ഉത്സാഹവും, പരിശ്രമശീലവും, ഐകമത്യവും ഞാൻ എടുത്തുപറഞ്ഞു. ഗ്രാമത്തിന്റെയും, കളരിയുടെയും ഉന്നതിക്ക് രാജാസാഹിബിന്റെ ആശീർവാദം അഭ്യർത്ഥിച്ചുകൊണ്ടാണ് എന്റെ പ്രസംഗം തീർന്നത്.

തുടർന്ന് രാജാസാഹിബ് ഹ്രസ്വമായ ഒരു പ്രസംഗം ചെയ്തു. ആടുമേപ്പുകാരുടെ ഈ ചെറിയ സങ്കേതം ഇത്ര വലിയൊരു നേട്ടം കൈവരിച്ചതിൽ താൻ അഭിമാനം കൊള്ളുന്നു എന്ന് അദ്ദേഹം പറഞ്ഞു. ജ്ഞാനസമ്പാദനവും, ശരീരശക്തി ഉപാസനയുമാണ് തന്റെ സംസ്ഥാനത്തിന്റെ ലക്ഷ്യങ്ങൾ. "ഈ സംസ്ഥാനത്തെ ഓരോ കുട്ടിക്കും വിരിഞ്ഞ മാറും ഭുജാമുസലങ്ങളും, കൂർമ്മിച്ച ബുദ്ധിയുമുണ്ടാകണമെന്നാണ് എന്റെ ആഗ്രഹം. ഇത് സദാ ഞാൻ പറയാറുള്ള കാര്യമാണ്. എന്റെ ഈ വാക്കുകൾ ഈ ഗ്രാമത്തിലെ ഇടയരുടെ അടുത്തുവരെയെത്തുമെന്നു ഞാൻ സങ്കൽപിച്ചതുപോലുമില്ല. എന്റെ സന്ദേശം സാകാരമായി, ക്രിയാത്മകമായി രൂപം പൂണ്ടുനിൽക്കുന്നതു കാണുമ്പോൾ എനിക്ക് അത്ഭുതമാണു തോന്നുന്നത്. നിങ്ങളുടെ രാജാസാഹിബിന് ഇന്ന് രണ്ടിഞ്ചു വിരിവുകൂടിയിരിക്കുന്നു. ജഗദംബിക നിങ്ങൾക്കെല്ലാം സൽബുദ്ധി തരട്ടെ. നിങ്ങൾക്കെല്ലാം മംഗളം ഭവിക്കട്ടെ."

പിന്നെ ഞാൻ കൃതജ്ഞത പറഞ്ഞു. എല്ലാവരോടും നന്ദി പ്രകടിപ്പിച്ചു. കുട്ടികൾ വന്ദേമാതരം പാടി. സമ്മേളനം സമാപിച്ചു. രാജാസാഹിബിന്റെ കാർ പൊടിയുയർത്തിക്കൊണ്ടു കടന്നുപോയി. മററുദ്യോഗസ്ഥന്മാർ സൈക്കിളിലും കാളവണ്ടികളിലുമായി സ്ഥലം വിട്ടു. രാജാസാഹിബിന്റെ ആകാര ഗാംഭീര്യവും, പ്രസംഗവും വീടുകൾതോറും സംഭാഷണവിഷയമായി. രാജാസാഹിബ് മടങ്ങിപ്പോവുകയും, സമ്മേളനം തീരുകയും ചെയ്തിട്ടും

ഇടയരുടെ സന്തോഷത്തിനു യാതൊരു കുറവും വന്നില്ല. അങ്ങിങ്ങു കൂടിനിന്ന് ഉച്ചത്തിൽ ഓരോന്നു പറയുകയാണവർ. ഈ സന്തോഷം ഏറെ നാൾ അവരിൽ തങ്ങിനിൽക്കും.

സന്തോഷകരമായ ഈ സംഭവങ്ങളിൽ പങ്കുകൊള്ളാത്തവരായി രണ്ടു പേരെ ഉണ്ടായിരുന്നുള്ളു — ബാലെയും, ദാദുവും — രാജാ സാഹിബ് വരുന്നുണ്ടെന്നു ബാലക്കറിയാം. കാണാൻ പോകാൻ ആരോ വിളിച്ചപ്പോളവൻ പറഞ്ഞു: "എന്റെ ജോലി കളഞ്ഞിട്ടു ഞാൻ വരില്ല" എന്ന്. "രാജാസാഹിബ് വന്നതുകൊണ്ട് എന്റെ അടുപ്പിൽ തീ കത്തുകയില്ലല്ലൊ."

ദാദുവാണെങ്കിൽ കിടന്നു പിടക്കുകയായിരുന്നു. പക്ഷേ അവന് എഴുന്നേൽക്കാൻ വയ്യ. മുഖ്യനെ വിളിപ്പിച്ച് അവൻ പറഞ്ഞു, അവനു രാജാസാഹിബിനെ കാണാൻ പോകണമെന്നുണ്ട്. ആരെങ്കിലും ചുമലിലേററി യോഗസ്ഥലത്ത് അവനെ എത്തിക്കണമെന്ന്.

പക്ഷെ, മുഖ്യനു ഭയമായിരുന്നു. അവൻ വല്ലതും വിളിച്ചുപറഞ്ഞാലൊ തല്ലുകൊണ്ട കഥ വിളമ്പിവിട്ടാലോ? അതുകൊണ്ട്, മുഖ്യൻ അതനുവദിച്ചില്ല. ദാദു എല്ലാവരെയും ശകാരിച്ചു. കിടന്നലറി. ആരുമതു ശ്രദ്ധിച്ചില്ല.

സമ്മേളനമെല്ലാം കഴിഞ്ഞശേഷമാണ് അയുബ് വീണ കഥ ആരോ പറഞ്ഞു ഞാൻ അറിഞ്ഞത്. അവനു വലിയ പരുക്കേററെന്നു കേട്ടതോടെ എന്റെ ഉത്സാഹവും സന്തോഷവും മങ്ങിപ്പോയി. എന്റെ മുറിയിലാണ് അവനെ കിടത്തിയിരിക്കുന്നതെന്നറിഞ്ഞ് അങ്ങോട്ടു ഞാനോടിയെത്തി. പുതപ്പും പുതച്ച് നീണ്ടുനിവർന്നു കിടക്കുകയാണവൻ. എന്റെ ഹൃദയം മരവിച്ചുപോയി. രാജാസാഹിബിന്റെ വരവിന് അയുബെന്തിനു ബലിയാകണം?

"അയുബ്, അയുബ്, നിനക്കെന്തുപററി?" ഞാൻ വിളിച്ചു ചോദിച്ചു. അടുത്തു കുമ്പിട്ടിരുന്ന് ഞാൻ അവന്റെ മുഖം പിടിച്ചു തിരിച്ചുനോക്കി. പകുതിയടഞ്ഞ് ഈറനായ കണ്ണുകൊണ്ട് അവൻ എന്നെയും നോക്കി. നേരിയ ചൂടുള്ള ശ്വാസം എന്റെ കഴുത്തിൽ തട്ടി. ഒരു നിമിഷത്തേക്കു തുറന്ന കണ്ണുകൾ വീണ്ടുമടഞ്ഞു. അവൻ ഞരങ്ങാൻ തുടങ്ങി.

"അയുബ്, നിനക്കെന്തു പററി? നോവുന്നുണ്ടോ? എന്തുപററി, പറ!" ഞാൻ വീണ്ടും വീണ്ടും ചോദിച്ചു.

അവൻ കണ്ണു തുറന്നു പതിഞ്ഞ ശബ്ദത്തിൽ ചോദിച്ചു: "മാസ്ററർ, രാജാ സാഹിബ് വന്നോ?"

"വരുകയും പോവുകയും ചെയ്തു. നിനക്കെന്തുപററിയെന്നു പറ, നീ വീണതെങ്ങനെ?"

അവന്റെ മുഖം ദുഃഖപൂർണ്ണമായി. പതിയെ അവൻ പറഞ്ഞു:

"രാജാസാഹിബ് വന്നിട്ട് എനിക്കൊന്നു കാണാൻ കഴിഞ്ഞില്ലല്ലൊ!" വീണ്ടുമവൻ ബോധം കെട്ടു.

# 16

രാജാസാഹിബ് വന്ന് മടങ്ങിപ്പോയി. കളരി തയ്യാറായി. കഴിഞ്ഞ ഏതാനും മാസങ്ങളിലെ കഠിനാദ്ധ്വാനം വിജയസമാപ്തിയിലെത്തി. കളരിയിൽ താൽപ്പര്യമുള്ള കുട്ടികൾ തടിച്ചുകൂടിത്തുടങ്ങി. കസർത്തും, ബസ്കിയും, വാതും, മൽപിടുത്തവുമെല്ലാം മുറക്ക് നടന്നു. സമൂഹത്തിന്റെ വകയായ നൃത്ത-വാദ്യോപകരണങ്ങളും കളരിയിലേക്കു മാററി. തടിമിടുക്കുള്ള ചെറുപ്പക്കാർ ഗോദയിലെ മണ്ണിൽ ഉരുണ്ടുപിരണ്ടു കളിച്ചു. പള്ളിക്കൂടവും ഒന്നു തെളിഞ്ഞു. രാവിലെയും വൈകിട്ടുമുള്ള ക്ളാസുകളിൽ ഇരുപതോളം കുട്ടികൾ പതിവായി വന്നുതുടങ്ങി.

കളരി മേഞ്ഞപ്പോൾ നിലത്തു വീണ അയുബിന്റെ ഒരു കൈ ഒടിഞ്ഞുപോയി. ഉള്ളിലും ക്ഷതം പററി. അവന്റെ കൈ ശരിപ്പെടുത്താൻ, ആനന്ദൻ ഒരു രാമോശിയെ എന്റെയടുത്തേക്കയച്ചു. ജഗന്യ എന്ന ചുറുചുറുക്കുള്ള ഒരു ചെറുപ്പക്കാരൻ. അവൻ എന്നും രാവിലെ വന്ന് അയുബിന്റെ കൈ തിരുമ്മും. ജഗന്യ സ്വന്തം അച്ഛനിൽനിന്നാണ് തിരുമ്മും മർമ്മവിദ്യയും പഠിച്ചതെന്ന് ആനന്ദൻ പറഞ്ഞിരുന്നു. മാനേവാടിയിൽ, പേരെടുത്ത ഒരു നായാടിയായിരുന്നു അവന്റെയച്ഛൻ. കമിഴ്ന്നുകിടന്നു നാടൻതോക്കുകൊണ്ട് മാനിനെ വീഴ്ത്താൻ അയാൾ സമർത്ഥനാണ്. വളരെയേറെ മാനിനെ അയാൾ വേട്ടയാടി. നാലു മുറി നിറയെ കലമാൻ കൊമ്പു തന്നെ സൂക്ഷിച്ചിരുന്നുപോലും. പ്രായം ചെന്ന് കിടപ്പായപ്പോൾ, സദാ പേടമാനിനെപ്പോലെ അയാൾ കരഞ്ഞുകൊണ്ടിരുന്നു. ആയിരക്കണക്കിന് മാനുകളെ കാലനൂർക്കയച്ച നിത്യബരയോശി ഒടുവിൽ മാനിനെപ്പോലെ കരഞ്ഞു, കരഞ്ഞു മരിച്ചു. ജഗന്യയുടെ തിരുമ്മുകൊണ്ടു അയുബിന്റെ കയ്യ് നേരെയായി. കൂനിക്കൂടിയ ഉടലും നിവർന്നുകിട്ടി. ഒരു മാസം കഴിഞ്ഞപ്പോൾ അവന് എണീററു നടക്കാമെന്നായി. അങ്ങനെ അയുബിന് പുനർജ്ജന്മം കിട്ടി. പക്ഷെ ചികിത്സകനായ ജഗന്യയുടെ ഒരു അപകൃത്യം ഗ്രാമത്തെയാകെ ഇളക്കിമറിച്ചു.

ബൻഗർവാടിയിൽനിന്നു അഞ്ചാറുകാതമകലെ ഒരു ഭങ്ഗീ ഗ്രാമമുണ്ട്. കൊല്ലിനും കൊലക്കും തല്ലിനും മല്ലിനും പേരെടുത്തവർ. അന്യൻ അവിടെപ്പെട്ടുപോയാൽ കറങ്ങിയതുതന്നെ. പള്ളിക്കൂടത്തിലെ മാസ്ററും, അംശം അധികാരികളും എപ്പോഴും ഭയപ്പെടുന്ന ഒരു ഗ്രാമം. കരംപിരിവിനു വരുന്ന തഹശീൽദാർപോലും തലകുമ്പിട്ടേ, അവരോടു സംസാരിക്കൂ. കണ്ടാൽ

ഇരക്കുകയാണെന്നു തോന്നും. തിരുമ്മിനു വേണ്ട സാമഗ്രികൾ കൊടുക്കവാങ്ങലിനു ജഗന്യ പതിവായി അവിടെ പോകാറുണ്ട്.

ഒരു ദിവസം ഉച്ചക്ക് എട്ടുപത്തു യുവാക്കൾ ഗ്രാമത്തിലേക്കു കടന്നുവന്നു. കൈയിൽ കോടാലികളും, വാക്കത്തികളും അവർ ധരിച്ചിരുന്നു. പട്ടുതലപ്പാവും മൽമൽക്കുപ്പായവുമായിരുന്നു വേഷം. ഗ്രാമത്തിൽ കടന്ന് രാമോശികളുടെ തെരുവിലേക്കാണ് അവർ നടന്നു നീങ്ങിയത്. ഓരോ വീടും അവർ തിരയാൻ തുടങ്ങി. പെണ്ണുങ്ങളെ പേടിപ്പിച്ചു വിരട്ടി. ഒന്നുരണ്ടു രാമോശികൾക്ക് കോടാലിക്കൈതിരിച്ചുപിടിച്ചുതല്ലുംകൊണ്ടു. തെരുവിലാകെ ബഹളമായി. കുട്ടികളുടെ നിലവിളി. നായ്ക്കളുടെ നിറുത്താത്ത കുര. രാമോശിപ്പെണ്ണുങ്ങൾ കുട്ടികളെയുമെടുത്ത്, ഇടയന്മാരുടെ കുടിലുകളിലേക്കു ഭയന്നോടി. ഇടയർ ആടുമേക്കാൻ പോയി രിക്കുകയായിരുന്നു. ആളുകൾ വളരെ കുറവായ സമയം. അക്രമികളെ തടയാനാവാതെ ബഹളം വക്കാനേ അവർക്കു കഴിഞ്ഞുള്ളു.

ഞാൻ പള്ളിക്കൂടത്തിലായിരുന്നു. ആനന്ദനും എന്റെയടുത്തുണ്ടായിരുന്നു. രാമോശിത്തെരുവിൽ അക്രമികൾ വന്നെന്നു കേട്ട്, അവൻ അങ്ങോട്ടു കുതിച്ചു. ക്ളാസ് വിട്ടിട്ട് ഞാനും അങ്ങോട്ടു പോയി.

കുടിലുകൾ പരിശോധിച്ചു കഴിഞ്ഞ് നിരത്തിലിറങ്ങി നിൽക്കുകയായിരുന്നു അവർ. ആനന്ദൻ ചെന്ന് അവരോടു ചോദിച്ചു: "എന്താ കുഴപ്പം?"

അവർ ഭങ്ഗികളാണെന്ന് ആനന്ദിനു മനസ്സിലായി. ആനന്ദിന്റെ ചോദ്യം കേട്ടപ്പോൾ, ഒരുവൻ മുന്നോട്ടു കേറിനിന്നു ചോദിച്ചു: "നീ രാമോശിയാണോ?"

അതേയെന്നവൻ പറഞ്ഞുതീരുംമുമ്പ് രണ്ടു കോടാലി കൈകൾക്കിടയിൽ അവന്റെ കഴുത്തു കുരുങ്ങി. "എവിടെ ജഗന്യ രാമോശി എവിടെ?" എന്നായി അവർ. അതിലിടെ, അവനു മുതുകിൽ ഒന്നു രണ്ടു കിട്ടുകയും ചെയ്തു. അടികൊണ്ടതു വകവെക്കാതെ കോടാലിക്കൈ തട്ടിമാറ്റിക്കൊണ്ട് അവൻ ചോദിച്ചു: "എന്താ കാര്യം, അവനെന്തു ചെയ്തു?"

ആദ്യത്തെ യുവാവ് നൽകിയ ഒരു പൊട്ടിക്കലായിരുന്നു അതിനു മറുപടി.

പിന്നെ എനിക്ക് അടങ്ങിനിൽക്കാൻ കഴിഞ്ഞില്ല. മുമ്പോട്ടു നീങ്ങി, അടിച്ചവന്റെ കൈകൾ കൂട്ടിപ്പിടിച്ചിട്ടു ചോദിച്ചു:

"ആരാണ് നിങ്ങൾ? ഇവിടെ കടന്നുവന്നു തല്ലുണ്ടാക്കുന്നതെന്തിന്? ആരും ചോദിക്കാനില്ലെന്ന് വിചാരിച്ചോ?"

ഞാൻ കൃശഗാത്രനാണ്. എങ്കിലും ആവേശം തുളുമ്പിയുള്ള എന്റെ സംഭാഷണം കേട്ടപ്പോൾ, കൈ വിടുവിച്ചെടുക്കാൻ പോലും ആ യുവാവു മറന്നു.

അതിനിടെ ഒരു തടിയൻ മുമ്പോട്ടു വന്ന്, ആ യുവാവിനെ വിടുവിച്ചു.

നെഞ്ചുകൊണ്ട് എന്നെത്തള്ളിക്കൊണ്ട് അവൻ ഗർജ്ജിച്ചു: "നീയാരാടാ വീരവാദം പറയാൻ?"

"ഞാനൊരു സർക്കാർ ഉദ്യോഗസ്ഥനാണ്. ഇവിടുത്തെ സ്കൂളിലെ മാസ്റ്റർ. നിങ്ങൾക്കാരെക്കാണണമെന്നു തെളിച്ചു പറ. തല്ലുണ്ടാക്കാൻ ഇതു വെള്ളരിക്കപ്പട്ടണമല്ല.

ഇതിനിടെ ഒടിഞ്ഞ കൈയിൽ ഒരു വടിയുമായി അയുബെത്തി. പള്ളിക്കുടത്തിലെ കുറെ മുതിർന്ന കുട്ടികളും കൈയിൽകിട്ടിയ ആയുധങ്ങളുമായി വന്നുചേർന്നു.

ആ തടിയൻ ചുറ്റും നോക്കിയശേഷം ഒന്നയഞ്ഞു. എന്നിട്ട് കർക്കശസ്വരത്തിൽ അവൻ പറഞ്ഞു; "ഞങ്ങൾക്കു ജഗന്യയെ വേണം."

"നാലഞ്ചു ദിവസമായി അവൻ ഇവിടില്ല" ഞാൻ പറഞ്ഞു.

"അതു സത്യമാണെന്നെങ്ങനെയറിയാം.?"

"ഞാൻ അങ്ങനെ പറയുന്നതുകൊണ്ട്."

"നീ ഒരു അഹങ്കാരിയാണല്ലോടാ മാസ്റ്ററെ!"

ഇതിനിടെ ഗ്രാമത്തിലെ ഒരു വൃദ്ധൻ അവിടെയെത്തി. തടിയൻെറ കൈയിലിരുന്ന കോടാലിയിൽ പിടിച്ചുകൊണ്ട് അയാൾ ചോദിച്ചു,

"പാവപ്പെട്ട രാമോശികളെ വെട്ടാൻ കൊണ്ടുവന്നതാണോ ഈ കോടാലി? നിങ്ങൾ മറാഠികളല്ലെ? നിങ്ങളുടെ കാൽക്കലെ പുല്ലല്ലെ രാമോശികൾ? ഒന്നടങ്ങ്. വെയിലത്തു വന്നതല്ലെ? ഇത്തിരി വെള്ളം വല്ലതും കുടിച്ചിട്ട്, വന്ന കാര്യമെന്തെന്ന് ഈ മാസ്റ്ററോടു പറ."

ഇതിനിടെ ചുറ്റും കൂടിയ രാമോശിപ്പെണ്ണുങ്ങളും ഇടച്ചികളും ഭങ്ഗികളെ നോക്കി ശകാരവും തെറിയും തുടങ്ങി. ഞാൻ അവരോടു പറഞ്ഞു,

"നിങ്ങൾ കളരിയിലേക്കു വരൂ. എന്തിനുവന്നെന്നും മറ്റും അവിടെയിരുന്നു പറയാം. വെറുതെ വഴക്കടിക്കുന്നതു മാന്യന്മാർക്ക് ചേർന്നതല്ല."

എന്തുകൊണ്ടെന്നറിഞ്ഞില്ല, "ശരി പോകാം" എന്നു പറഞ്ഞുകൊണ്ട് അവർ കളരിയിലേക്കു നീങ്ങി. കുട്ടികളും, പെണ്ണുങ്ങളും പിന്നാലെകൂടി. ഞാൻ അവരെ വിരട്ടി. ഞാനും ആനന്ദനും രാമയും ഭങ്ഗികളും കളരിയിലെത്തി. ഞാൻ ചോദിച്ചു,

"ഇനി കാര്യം പറയിൻ."

കൂട്ടത്തിലൊരുവൻ സംഭാഷണം തുടങ്ങി: "ഭങ്ഗികളാണ് ഞങ്ങളെന്നറിയാമല്ലോ. നിങ്ങളുടെ ജഗന്യാ ഒരു ഭങ്ഗി വിധവയെ തട്ടിക്കൊണ്ടുപോയി. അവനെ കാണാനാണ് ഞങ്ങൾ വന്നത്."

അവർ തല്ലിനും കൊല്ലിനും തയ്യാറാണെന്ന് അപ്പോൾ എനിക്കു മനസ്സിലായി. അവരുടെ അമർഷം സ്വാഭാവികം തന്നെ. ജഗന്യ ഇത്തരമൊരു പണിപററിക്കുമെന്ന് ആരും സ്വപ്നേപി കരുതിയില്ല. രാമനും, ആനന്ദനും കഥയറിഞ്ഞു പകച്ചിരുന്നുപോയി. ജഗന്യയെ തെറികൊണ്ടഭിഷേകം ചെയ്തശേഷം അവൻ പറഞ്ഞു. "വീട്ടിൽ കൊററിനില്ല, കുടിയിരുത്താനാണവനു ധൃതി." ഭങ്ഗിത്തലവനോട് ആനന്ദൻ തുടർന്നു: "അവനെ നിങ്ങളുടെ ഇഷ്ടംപോലെ ശിക്ഷിച്ചുകൊള്ളു. ഈ ഗ്രാമത്തിൽ ഒരാളും ഒരക്ഷരം മിണ്ടില്ല."

പ്രതീക്ഷക്കു വിപരീതമായ ഈ മറുപടികേട്ട് ഭങ്ഗികൾ തണുത്തു. അവർ കഥ വിശദമായി പറയാൻ തുടങ്ങി."

"പെണ്ണു വിധവയായിരിക്കാം. അനാഥയായിരിക്കാം. ചീത്തയുമായിരിക്കാം. പക്ഷെ, ഇതു ഗ്രാമത്തിൻെറ അഭിമാനത്തിൻെറ കാര്യമാണ്." പെണ്ണപഹരിച്ച രാമോശി തങ്ങളുടെ മുഖത്തു കരിതേച്ചെന്നാണ് അവരുടെ പരാതി. സംഗതി സത്യവുമാണ്. "ഇവിടെയവനുണ്ടായിരുന്നുവെങ്കിൽ ചെവിക്കു തൂക്കിയെടുത്ത് ഇവിടെ കൊണ്ടിട്ടേനെ. അവൻെറ കരണക്കുററി ഞാൻ, എൻെറ കൈകൊണ്ടു തകർത്തേനെ."

"എവിടെപ്പോകാനാണവൻ? എവിടെപ്പോയാലും ശരി, അവനെ തേടിപ്പിടിച്ചു വകവരുത്താതെ ഞങ്ങളടങ്ങുകയില്ല."

"ശരിയാണത്. നിങ്ങളുടെ തൻേറടത്തിനു മുമ്പിൽ അവനെ ക്കൊണ്ടെന്താകാൻ?"

എന്തു പറയണമെന്നറിയാതെ വിഷമിച്ചിരിക്കയായിരുന്നു ഞാൻ. പേപ്പട്ടിയുടെ പിന്നാലെയെന്നോണം കൂടിയിരിക്കയാണ് ഈ ദുഷ്ടന്മാർ. കൈയിൽ കിട്ടിയാൽ ജഗന്യയുടെ കഥ കഴിഞ്ഞതുതന്നെ. ഒടുവിൽ ആനന്ദൻ പറഞ്ഞു,

"ഇക്കാര്യത്തിൽ നിങ്ങൾക്കുള്ള മാനക്കേട്, രാമോശികളായ ഞങ്ങൾക്കുമുണ്ട്. ഹനുമാൻ സത്യമായി ഞാൻ പറയുന്നു, ഇന്നേക്ക് എട്ടു ദിവസത്തിനകം, നിങ്ങളുടെ പെണ്ണിനെയും, അവനെയും ഞാൻ തിരഞ്ഞുപിടിച്ച്, നിങ്ങളുടെ മുമ്പാകെ കൊണ്ടുവരാം. ശാന്തരായി നിങ്ങൾ തിരിച്ചുപോകണം."

ഭങ്ഗികൾ തമ്മിൽത്തമ്മിൽ കുശുകുശുത്തു തുടങ്ങി. ആനന്ദൻ എന്നോടു ചോദിച്ചു, "അതല്ലേ നല്ലത്, മാസ്ററർ?"

"ശരിയാണ്, ജഗന്യ തെററുകാരനാണെങ്കിൽ അവനെപ്പിടിച്ച് ഇവരുടെ മുമ്പിൽ കൊണ്ടുവരുകതന്നെ വേണം."

അയുബ്, ഗ്രാമത്തിൽ ചുററിനടന്നു ശേഖരിച്ച നിലക്കടലയും ശർക്കരയും ഭങ്ഗികളുടെ മുമ്പിൽ വച്ചു. കുറെക്കഴിഞ്ഞ് ഒരു കുടം ചായയുംകൊണ്ടുവന്നു. അവർ കടലയും ചായയും കഴിക്കുകയും ചെയ്തു.

ആനന്ദൻെറ വാക്കിന് എൻെറ ഉറപ്പുകൂടി വാങ്ങിയിട്ട് അവർ സ്ഥലം വിട്ടു. ഗ്രാമത്തിൻെറ അതിർത്തിവരെ ഞങ്ങൾ അവരെ അനുയാത്ര ചെയ്തു. കണ്ണിൽനിന്നു മറയുംവരെ അവരെയും നോക്കി നിന്നശേഷം ഞങ്ങൾ മടങ്ങി. വഴിക്ക് ആനന്ദനോടു ഞാൻ ചോദിച്ചു:"ജഗന്യയെ കിട്ടിയില്ലെങ്കിൽ എന്തു ചെയ്യും?"

കാറിത്തുപ്പിക്കൊണ്ടവൻ പറഞ്ഞു: "എങ്കിൽപ്പിന്നെ രാമോശി ബീജത്തിൽപ്പിറന്നവനെന്ന് ഞാൻ എന്നെപ്പററി ഒരിക്കലും പറയില്ല. പാതാളത്തിൽപോയി ഒളിച്ചാലും ശരി, അവനെ ഞാൻ പിടിച്ചിവിടെക്കൊണ്ടുവരും. മാസ്ററർ നോക്കിക്കൊള്ളണം."

പുലരും മുമ്പുതന്നെ ആനന്ദൻ ജഗന്യയെ തേടിയിറങ്ങി. രണ്ടുമൂന്നു ചെറുപ്പക്കാരും കൂട്ടിനുണ്ടായിരുന്നു. കൈയിൽ കോടാലിയും കമ്പുമൊക്കെയായി, മാൻവേട്ടക്കെന്ന മട്ടിലായിരുന്നു യാത്ര. രാമോശിയുടെ പോക്കു വരവുകൾ എവിടെയൊക്കെയാണെന്ന് ആനന്ദനറിയാം. ജഗന്യ പോയിട്ടു രണ്ടുദിവസമായി. ഇതിനിടെ ബസ്സിൽകയറി തീവണ്ടിയാപ്പീസിൽ ചെന്ന് ബോംബെക്ക് പോകാൻ അവനു കഴിഞ്ഞിരിക്കയില്ല. ഒളിച്ചോട്ടക്കാർ ബസ്സിലും തീവണ്ടയിലും യാത്രചെയ്യുമെന്നും, അവിടെയൊക്കെ അന്വേഷണമുണ്ടാകുമെന്നും ജഗന്യക്കറിയാം. കുറച്ചകലെ, പരിചയമുള്ളിടത്തെവിടെയെങ്കിലും തങ്ങിയിരിക്കാനാണ് സാദ്ധ്യത. ബൻഗർവാടിയിൽ അവന് പരിചയമുള്ള കുടുംബങ്ങളുണ്ട്. പത്തുപന്ത്രണ്ടു കാതമകലെ നിധരജവ ഗ്രാമത്തിലാണ് അവൻെറ സഹോദരി. ആനന്ദൻ അങ്ങോട്ടാണ് പോയത്. ഉച്ചയൂണിൻെറ സമയത്ത്, അവൻ ജഗന്യയുടെ സഹോദരിയുടെ പടിക്കലെത്തി. വിരുന്നുകാരെക്കണ്ട ആ സ്ത്രീയാകട്ടെ, അയലത്തൊക്കെയോടിനടന്ന് വേണ്ടതൊക്കെയുണ്ടാക്കിആഹാരംതയ്യാറാക്കി. ഭക്ഷണം കഴിഞ്ഞ്, മുറുക്കാനും ആയപ്പോൾ ജഗന്യയുടെ സഹോദരിയോട് ആനന്ദൻ ചോദിച്ചു,

"മേസ്ബാൻ, ജഗന്യ വന്നിരുന്നോ ഇവിടെ?" ഒന്നു ഞെട്ടിയിട്ട് പെട്ടെന്നവൾ ഉത്തരം പറഞ്ഞു,

"ഇല്ല ഇവിടെവന്നില്ലല്ലോ." ആനന്ദൻപ്രതീക്ഷിച്ചഉത്തരവും ഇതുതന്നെ. അവളുടെ ഭാവഭേദം അവൻെറ സൂക്ഷ്മദൃഷ്ടികൾ ശ്രദ്ധിച്ചിരുന്നു. ജഗന്യ അവിടെച്ചെന്നിട്ട് സ്ഥലം വിട്ടിരിക്കുന്നുവെന്ന് അയാൾക്കു മനസ്സിലായി. ജഗന്യപെണ്ണിനെതട്ടിക്കൊണ്ടുവന്നവിവരം അവൻവെളിപ്പെടുത്തി. തുടർന്നു:

"നിങ്ങളോടു കള്ളം പറയുന്നതെന്തിന്? ജഗന്യമഠയത്തരം കാണിച്ചു. ഢങ്ഗികളുടെ നല്ല കുടുംബത്തിലെ പെണ്ണിനെയും തട്ടിക്കൊണ്ടുപോയി. അവളുടെ ഗ്രാമത്തിലെ പത്തുനൂറുപേർ കമ്പും തടിയുമായി ബൻഗർവാടിയിൽ തിരക്കിവന്നു. ജഗന്യയേയും പെണ്ണിനേയും അവരുടെ മുമ്പിലെത്തിക്കാമെന്ന്, ഞാൻ അവരുടെ കാലുപിടിച്ചു പറഞ്ഞു.

അപ്പോളാണ്, അതു കേട്ടാണ് മടങ്ങിയത്. അല്ലെങ്കിൽ അഞ്ചാറുപേരെങ്കിലും ഗ്രാമത്തിൽ ചത്തുവീഴുമായിരുന്നു.

ജഗന്യയുടെ അളിയൻ ഈ വിവരമൊന്നും അറിഞ്ഞിരുന്നില്ലെന്നു തോന്നുന്നു. അവൻെറ മുഖം വിവർണ്ണമായി. ജഗന്യയുടെ സഹോദരിയും വല്ലാതായി. എങ്കിലും, ജഗന്യ വന്നിരുന്നു എന്നു സമ്മതിക്കാതെ അയാൾ പറഞ്ഞു,

"തെററുതന്നെ ജഗന്യ ചെയ്തത്. നില മറന്നാണ് അവൻെറ കളി. പെണ്ണുകെട്ടണം. അതു സ്വന്തം ജാതിയിൽനിന്നു മതിയായിരുന്നു. അതിരിക്കട്ടെ. അവനെ പിടിച്ചുകൊണ്ടുവന്നിട്ട് ഇനി എന്തു ചെയ്യാനാണ്? പെണ്ണിൻെറ മാനം പോയത് ഇനി തിരികെ കിട്ടില്ല. അവളെയിനി ഒരു ജാതിയിലും ചേർക്കുകയുമില്ല. ജഗന്യയെപ്പിന്നവർ എന്തുചെയ്യാനാണ്? തല്ലിയാലും കൊന്നാലും നടന്ന കാര്യം നടന്നില്ലെന്നാക്കാൻ പററില്ലല്ലോ."

ആനന്ദനതു ശരിവച്ചു. "ശരിയാണ്. പററിയതു പററി."

"അവർക്കിഷ്ടമാണെങ്കിൽ ഒന്നിച്ചു ജീവിച്ചോട്ടെ" അളിയൻ അഭിപ്രായപ്പെട്ടു.

ഒരു തരത്തിൽ അയാൾ പറഞ്ഞതും ശരിതന്നെ. ഒരു കാര്യം അയാൾ ഓർമ്മിക്കുന്നില്ല. ആ പെണ്ണുമായി പൊറുക്കാൻ തുടങ്ങിയാൽ, ഭങ്ഗികൾ അവരുടെ കുടുംബം ചാമ്പലാക്കും. അവരെമാത്രമല്ല, കൂട്ടരെയും നശിപ്പിക്കും. ഒരുത്തൻെറ പാപംകൊണ്ട് രാമോശിത്തെരുവ് കത്തിയെരിയും. ഗ്രാമത്തിനാകെ അതു സങ്കടത്തിനു കാരണമാകും. ആ കൊച്ചുഗ്രാമത്തിലെ കുറച്ചാളുകൾക്കു ഭങ്ഗികളെ ചെറുക്കാനുള്ള ശേഷിയുണ്ടോ?

ആനന്ദൻ ഇതെല്ലാം വിശദമായി പറഞ്ഞു മനസ്സിലാക്കി. എന്നിട്ടും വീട്ടുകാരൻ കുലുങ്ങിയില്ല. അളിയൻെറ വിവരങ്ങൾ വെളിപ്പെടുത്തിയതുമില്ല. എന്തൊക്കെയായിട്ടും അയാൾ വഴങ്ങുന്നില്ലെന്നു കണ്ട് ആനന്ദൻ എണീററു.

"എന്നാൽ ഞങ്ങളിറങ്ങുന്നു. വല്ലതും ചെയ്യാൻ പററുമോ എന്നു ഞങ്ങൾ നോക്കട്ടെ — ജയരാം"

ജഗന്യയുടെ അളിയനും എഴുന്നേററു "ജയരാം" പറഞ്ഞു. അതിനിടയിൽ മേസ്ബാൻ അകത്തുനിന്നും കരഞ്ഞുകൊണ്ട് ഇറങ്ങിവന്നു പറഞ്ഞു,

"ആനന്ദ, ജഗന്യ ഇവിടെ വന്നിരുന്നു."

വീട്ടുകാരൻ കണ്ണുതുറുപ്പിച്ചവളെനോക്കി. അതു വക വക്കാതെ അവൾ തുടർന്നു: "അവൻ തീവണ്ടിയാപ്പീസിലേക്കു പോയി. പെണ്ണിനെയുംകൊണ്ട് സാംഗനിയിൽ പോകാനാണ് ഉദ്ദേശമെന്ന് തോന്നുന്നു. ഞാൻ ആണയിട്ടു പറയുകയാണ്. ആനന്ദാ നീ തന്നെ അവനെ രക്ഷിക്കണം."

"അത് ഞാനേററു. ഞങ്ങൾക്ക് അവനെക്കുറിച്ചു മമതയില്ലെന്നാണോ?

അവനെ കൊലക്കു കൊടുക്കുമോ ഞങ്ങൾ? ഇവിടന്ന് എപ്പോൾ പോയി, അവൻ?"

"പുലർന്നിട്ടാണ് തീവണ്ടി. ഇപ്പോൾ വണ്ടി കിട്ടിയിരിക്കാനിടയില്ല."

ചിരജിലേക്കുള്ള വണ്ടി, ഉച്ചക്കു മൂന്നിന്, തീവണ്ടിയാപ്പീസിലെത്തും. ആനന്ദൻ വേഗം യാത്ര പറഞ്ഞിറങ്ങി. ചെരിപ്പു കൈയിലെടുത്ത്, മുണ്ടിൻെറ കോന്തല മടക്കിക്കുത്തി, തീവണ്ടിയാപ്പീസിലേക്ക് അവൻ ധൃതിയിൽ നടന്നു. പൊരിയുന്ന വെയിൽ. ചുട്ടുപഴുത്ത മണ്ണ്. നഗ്നപാദരായി ആ രാമോശികൾ ഓടി. വളരെ വേഗം മൂന്നുനാലു മൈൽ അവർ പന്നിട്ടു. വളരെയകലെ ഒരു മരത്തണലിൽ ഒരു സ്ത്രീയും പുരുഷനും ഇരിക്കുന്നത് അവർ കണ്ടു.

ജഗന്യ അഭ്യാസിയാണ്. മോട്ടോറിനോടൊപ്പം ഓടാനും അവനു കഴിയും. പക്ഷെ അവൻെറ കൂടെയുള്ള തൊലി വെളുത്ത പെണ്ണ് തടിച്ചുകൊഴുത്തിട്ടാണ്. ഒന്നാമത് സ്ത്രീ. പോരെങ്കിൽ തടിച്ചവൾ. എത്ര ഭയന്നാലും ഓടി രക്ഷപ്പെടാൻ അവൾക്കാവില്ല. ഇരുന്നും വിശ്രമിച്ചുമാണ് ഇത്രദൂരം അവൾ വന്നെത്തിയത്. ആനന്ദൻ അവിടെ നിന്നു. കൈകൊണ്ടു വെയിൽ മറച്ച്, അവരെയവൻ സൂക്ഷിച്ചുനോക്കി. കൂടെയുണ്ടായിരുന്നവരോട് അവൻ പറഞ്ഞു: "ജഗന്യതന്നെ. ആ ചുമന്ന തലേക്കെട്ട് കണ്ടില്ലെ? ഇനിയെന്തു ചെയ്യാനാ. നമ്മെക്കണ്ടാൽ അവൻ ഓട്ടം പിടിക്കും."

"ഓടട്ടെ, മുയലിനെപ്പോലെ വളഞ്ഞിട്ടു പിടിക്കാം."

"പിടികിട്ടുമോ?"

"പിടിക്കാം. അവനെയഥവാ കിട്ടിയില്ലെങ്കിലെന്താ, ആ പെണ്ണിനെ കിട്ടുമല്ലോ."

"അവളെയെന്തിന്? ജഗന്യയെയാണ് നമുക്കാവശ്യം."

"അവനെവിടെപ്പോകാൻ? കുനിഞ്ഞു നടന്നോളിൻ."

ചെറുപ്പക്കാർ നാലും നാലുവഴിക്കു പിരിഞ്ഞു. നാലു വശത്തുനിന്നും അവരെ വളയാനാണ് ലക്ഷ്യം. പതുങ്ങിപ്പതുങ്ങി, ജഗന്യക്കു നേരെ കാണാവുന്ന അകലത്തിൽ അവരെത്തി. കൂടെക്കൂടെ ജഗന്യ അവളോടു പറയുന്നുണ്ട്, "നടക്കാം, വണ്ടിപോകും."

നടന്നവശയായ അവൾ പറയുന്നു: "കുറച്ചുകൂടി ഇവിടിരിക്കാം. ഇപ്പോളിനിയും നടന്നാൽ ഞാൻ ചത്തതുതന്നെ."

പെട്ടെന്ന് അവൻ ചാടിയെണീററ് നാലുപാടും നോക്കി. പത്തു പതിനഞ്ചു വാര അകലെനിന്നു നടന്നടുക്കുന്ന ആനന്ദനെ അവൻ കണ്ടു. പെണ്ണിൻെറ കൈക്കു പിടിച്ചു വലിച്ചുകൊണ്ട് അവൻ പറഞ്ഞു: "ഓടിക്കോ, ഓട്. ദാ പിടിക്കാൻ ആളു വരുന്നു."

അവർ പ്രാണഭയത്തോടെ കൈകോർത്തുപിടിച്ച് ഓടാൻ തുടങ്ങി.

ആനന്ദൻ വിളിച്ചു പറഞ്ഞു:

"ജഗന്യാ നില്ലവിടെ. ഓടാതെ" പക്ഷെ ഒന്നുപോലെ ഭയന്നിരുന്ന അവർ രണ്ടും ഓട്ടം നിറുത്തിയില്ല. പെരുവഴി വിട്ടു പാടത്തിൽ ചാടി, പിമ്പിൽ നോക്കിക്കൊണ്ട് അവർ ഓടി. ആ സ്ത്രീയുടെ ചുമലിൽ കിടന്ന ദുപ്പട്ട, കാററിലിളകിക്കളിച്ചു. ജഗന്യയുടെ തലപ്പാവിൻെറ വാലും, കാററിൽ വടിപോലെ നീണ്ടുനിന്നു. ചെളിയും, കട്ടയും, കല്ലും വകവക്കാതെ അവർ മുമ്പോട്ടു കുതിച്ചു. ആനന്ദനും കൂട്ടരും പിന്നാലെയും. ഓടിയോടിത്തളർന്ന ആ സ്ത്രീ പൊടുന്നനെ നിലംപതിച്ചു. അവളെ പിടിച്ചെഴുന്നേൽപ്പിക്കാൻ തുടങ്ങവേയാണ്, അടുത്തെത്തുന്ന ചെറുപ്പക്കാരെ അവൻ കണ്ടത്. സ്ത്രീയെ ഉപേക്ഷിച്ചിട്ട്, അവൻ വീണ്ടും ഓട്ടം തുടങ്ങി.

മററുള്ളവർ വീണ പെണ്ണിനെ വട്ടമിട്ടു നിൽക്കവേ, ആനന്ദൻ ജഗന്യാവിനെ പിന്തുടർന്നു. ആനന്ദനു പ്രായമേറും. ആ യുവാവിനെ പിടിക്കുന്നതു പോയിട്ട് അടുക്കാൻപോലും അവനു കഴിഞ്ഞില്ല. ഒടുവിൽ തീവണ്ടിയാപ്പീസ് അടുത്തായെന്നുകണ്ട്, ആനന്ദൻ കൈയിലിരുന്ന കോടാലി ചുഴററിയെറിഞ്ഞു. ഓടുന്ന മാനെന്നപോലെ ജഗന്യാവു കോടാലികൊണ്ടു നിലംപതിച്ചു. ഓടിക്കിതച്ചിരുന്ന ജഗന്യ മൃഗത്തെപ്പോലെ ശീൽക്കാരം പുറപ്പെടുവിച്ചുകൊണ്ടു വീണിടത്തു കിടന്നു.

ജഗന്യാവിനെയും, പെണ്ണിനെയും ഒരു വണ്ടിയിലിട്ട്, ആനന്ദൻ ഭങ്ഗിഗ്രാമത്തിലെത്തിച്ചു. കാലിൽനിന്നു ചോര വാർന്നു വാർന്ന്, ജഗന്യ, വിളറിവെളുത്തിരുന്നു. ആ പെണ്ണും പകുതിമരിച്ച അവസ്ഥയിലായിരുന്നു. ആനന്ദൻ അവരോടു പറഞ്ഞു,

"നിങ്ങളുടെ പെണ്ണിതാ. ഞങ്ങളുടെ ചെറുക്കനേയും കൊണ്ടു വന്നിട്ടുണ്ട്. ഞാൻ എൻെറ കൈകൊണ്ടാണ് അവനെ വീഴ്ത്തിയത്. ബാക്കി ജീവൻ വേണമെങ്കിൽ നിങ്ങൾക്കെടുക്കാം."

ജഗന്യക്കു ബോധമില്ലാതായി. അവൻെറ ഉടുപ്പും, മുണ്ടും ചോരയിൽ കുതിർന്നിരുന്നു. പെണ്ണിനെ പൊതിരെ തല്ലി അവർ വീട്ടിനുള്ളിലേക്കു കൊണ്ടുപോയി. എന്നിട്ട് ആനന്ദനോട് അവർ പറഞ്ഞു,

"കൊണ്ടുപോ ഇവനെ, നിങ്ങളുടെ ഗ്രാമത്തിൽ കൊണ്ടുപോയി ചുട്"

ആനന്ദൻ അവനെയുംകൊണ്ട് ബൻഗർവാടിയിലെത്തി. ഇടയന്മാർ പച്ചിലമരുന്ന് കെട്ടി അവൻെറ കാലിലെ മുറിവിനു ചികിത്സിച്ചു. ഭങ്ഗികൾ ആ പെണ്ണിൻെറ മനോഹരമായ മൂക്കു മുറിച്ചുകളഞ്ഞു. അവളെ ഗ്രാമത്തിനു പുറത്താക്കി. മൂക്കിൽ വച്ചു കെട്ടുമായി നിലവിളിച്ചുകൊണ്ട് അവൾ ജഗന്യയുടെ വീട്ടിലെത്തി. രാമോശിത്തെരുവിൽ ആരും അവൾക്കു തങ്ങാൻ ഇടംകൊടുത്തില്ല. പിന്നൊരു ദിവസം അവൾ എഴുന്നേററ് എങ്ങോട്ടോ പോയി. പിന്നെ, അവളെ ആരും കണ്ടിട്ടില്ല.

# 17

ജൂൺമാസമായി, മകയിരമുദിച്ചു. ഒരിക്കലും ശരിക്കു മഴ പെയ്യിക്കാത്തതാണ് ആ നക്ഷത്രം. ഇക്കൊല്ലവും അങ്ങനെ തന്നെ പററി. ബൻഗർവാടിയിൽ മഴ പെയ്തില്ല. എല്ലാ കൊല്ലവും അൽപമൊന്നു നനയ്ക്കുകയെങ്കിലും ചെയ്യും; ഇക്കൊല്ലമതുമുണ്ടായില്ല, നക്ഷത്രം വരൾച്ചയോടെ പോയി. ആളുകൾ തിരുവാതിര കാത്തിരുന്നു. എങ്ങും വരണ്ട ഭൂമി, എല്ലാം കരിഞ്ഞു. കാട്ടിൽ മേയാൻ പോയ കിടകൾ ഒട്ടിയ വയറോടെ മടങ്ങി. കററ മെതിച്ചു മിച്ചം വന്ന വയ്ക്കോൽ മാത്രമായി ആടിനും മാടിനും ശരണം. മഴ പെയ്തു ഭൂമി പച്ചപിടിക്കുന്നതു കാത്തിരിക്കുകയായി ഗ്രാമം മുഴുവനും. ആയിടക്കാണ് മുഖ്യൻ ഒരു ദുസ്വപ്നം കണ്ടത്. അരക്കെട്ടിൽ വേപ്പിൻ കുഴകൾ തൂക്കിയിട്ട്, മുടിയഴിച്ചിട്ട്, നെറുകയിൽ കുങ്കുമമണിഞ്ഞ ഒരു സ്ത്രീ. അവൾ മുഖ്യനോട് പറഞ്ഞുവത്രെ: "ഞാൻ നിന്നെ കൊണ്ടുപോകാൻ വന്നതാണ്. ഒരുങ്ങിക്കൊള്ളു."

"എങ്ങോട്ട്?" ഭയന്നു വിറച്ചുകൊണ്ട് വൃദ്ധൻ ചോദിച്ചു.

"ഭഗവാൻെറ വീട്ടിലേക്ക്. ഒരുങ്ങിക്കൊള്ളു, നാളെയാണ് യാത്ര."

മുഖ്യൻ ഞെട്ടിയുണർന്നു. വിയർത്തു കുളിച്ച്, വളരെനേരം ആ ഇരുട്ടിൽ ഒരേ ഇരുപ്പിരുന്നു അയാൾ. അതിരാവിലെ ഞാൻ ഉണരുംമുമ്പ് മുഖ്യൻ എൻെറ മുറിയിലെത്തി. കിടക്കയുടെ ഒരു കോണിലിരുന്ന് എന്നെ അയാൾ കാൽതൊട്ട് വന്ദിച്ചു.

എനിക്കൊന്നും മനസ്സിലായില്ല. അമ്പരന്നിരുന്ന എന്നെനോക്കി അയാൾ പറഞ്ഞു: "അവസാനമായി ജയരാം പറയാൻ വന്നതാണ്. ഞാൻ പോകുന്നു."

ഞാൻ വന്നതിനുശേഷം മുഖ്യൻ ഗ്രാമം വിട്ടെങ്ങും പോയിട്ടില്ല, അഥവാ പോയിട്ടുണ്ടെങ്കിൽ ഞാനതറിഞ്ഞിട്ടില്ല. അതുകൊണ്ട് ഞാൻ ചോദിച്ചു,

"എവിടെപ്പോകുന്നു. എപ്പോൾപ്പോകുന്നു?"

മുഖ്യൻ, "ഇനി തിരിച്ചുവരാത്ത പോക്കാണ്."

"എന്നു പറഞ്ഞാൽ?"

"നാളെ രാവിലെ ഞാൻ മരിക്കും."

തമാശയല്ല, തികഞ്ഞ ഗൗരവത്തോടെയാണ് അദ്ദേഹം അത് പറഞ്ഞത്. ഞാനത് ചിരിച്ചുതള്ളാൻ നോക്കി. അപ്പോൾ തലേരാത്രിയിലെ സ്വപ്നം അദ്ദേഹം വിവരിച്ചു. ഞാൻ ചോദിച്ചു,

"ഇതെന്തൊരു ഭ്രാന്താ? സ്വപ്നം നേരാവാറുണ്ടോ?"

"ഉണ്ടു മോനേ, ഉണ്ട്. എനിക്കതു ഫലിക്കും."

"കൊള്ളാം, കുട്ടികളെപ്പോലെ ചാപല്യം കാണിക്കുകയാണങ്ങ്. വിവരമുള്ളവർ ഇങ്ങനെയായാൽ കാര്യം നടക്കുമോ?"

വൃദ്ധൻ തൻെറ വിശ്വാസം വെടിയാൻ തയ്യാറായില്ല. കാര്യങ്ങളൊക്കെ അവസാനമായി ഒതുക്കുന്ന മട്ടിലായിരുന്നു അദ്ദേഹത്തിൻെറ സംഭാഷണം. ഒടുവിലദ്ദേഹം പറഞ്ഞു: "എൻെറ വകയെല്ലാം ഞാൻ അഞ്ജക്കു കൊടുക്കുകയാണ്, അവളെ ശേക്കുവക്ക് ഏല്പിക്കുകയാണ്. അവൻ അവളെ നോക്കി, അവളുടെ വിവാഹവും നടത്തിക്കും. മാസ്ററർക്കും ഒരു കണ്ണുവേണം................." എന്നു പറഞ്ഞിട്ട് അയാളെഴുന്നേററു പുറത്തുപോയി. പകൽ മുഴുവൻ മുഖ്യൻ ഗ്രാമമാകെ ചുററി നടന്നു. എല്ലാവരോടും അയാൾ യാത്രചോദിച്ചു. ഈ ഭ്രാന്ത് ആരു വിശ്വസിക്കാൻ. പലരും കളിയാക്കി. മുഖ്യനെ ആരും കാര്യമാക്കിയില്ല. മരമണ്ടനായ ശേക്കുപോലും, "മരിക്കാൻ തക്ക കാര്യമിപ്പോളെന്തുണ്ടായി? ഇനിയൊരഞ്ചുകൊല്ലം കൂടിയെങ്കിലും അങ്ങേക്കൊരു കുഴപ്പവുമില്ല. ചുമ്മാതെ വീട്ടിൽപോയിക്കിടക്കണം" എന്ന് പറഞ്ഞു.

പലരും പലതും പറയുകയും, അവിശ്വസിക്കുകയും ചെയ്തെങ്കിലും, സ്നേഹിതജനങ്ങളോട് യാത്ര പറഞ്ഞു വൃദ്ധൻ പകൽ പോക്കി. ഗ്രാമം മുഴുവൻ ചുററിയടിച്ച് സന്ധ്യമയക്കത്തിന് കിടകൾ ആല പൂകിയപ്പോൾ കിഴവൻ വീടെത്തി. കുറച്ചു കഴിഞ്ഞപ്പോൾ ആരോ വന്നു എന്നോടു പറഞ്ഞു: "വരണം, മാസ്ററർ. മുഖ്യൻ ഛർദ്ദിച്ച് അവശനായിക്കിടക്കുന്നു."

ഞാൻ ഓടിച്ചെന്നു. ദയനീയാവസ്ഥയിലായിരുന്നു വൃദ്ധൻ. കണ്ണു പകുതിയടഞ്ഞിരിക്കുന്നു. തൊണ്ട വരണ്ടിട്ടുണ്ട്. സംസാരിക്കാൻ വയ്യ. എൻെറ ചെവിയിൽ പറഞ്ഞു: "കള്ളമല്ല ഞാൻ പറഞ്ഞത്. എൻെറ ഊഴമായി." മുഖ്യനെ തടഞ്ഞുകൊണ്ടു ഞാൻ പറഞ്ഞു "ഇല്ല, ഇതു സാരമില്ല. നാളെ രാവിലെയാകുമ്പോഴേക്ക് അങ്ങയുടെ അസുഖമൊക്കെ മാറും."

നാട്ടുചികിത്സകൾ പലതും നടന്നു. "ഇതുകൊട്, അതുകൊട്, ഇതു കുടിപ്പിക്കൂ. അതു മണപ്പിക്കൂ" എന്നിങ്ങനെ പലതും. അർദ്ധരാത്രിയായിട്ടും രോഗത്തിന് ഇറക്കം കണ്ടില്ല, ആളുകളുടെ ധൈര്യം ചോർന്നുതുടങ്ങി. അഞ്ജയും ശേക്കുവും കരയാനാരംഭിച്ചു. വൃദ്ധൻെറ ബന്ധുക്കളുടെ കണ്ണുകൾ ആർദ്രമായി. കരച്ചിലും ബഹളവും കേട്ട് മുഖ്യൻ പറഞ്ഞു, "എന്തിനീ കരച്ചിലും പിഴിച്ചിലും? എനിക്കിനി എന്തു നേടാനിരിക്കുന്നു? രാജാ സാഹിബ് പോലും എന്നെ അധികാരി എന്നു വിളിച്ചു. എൻെറ ചുമലിൽ കൈവച്ചു. ഇനിയെനിക്കൊന്നും ബാക്കിയില്ല. ഒന്നും കിട്ടാനുമില്ല."

സൂര്യോദയത്തോടെ വൃദ്ധൻ മരിച്ചു.

ഒരു വൃദ്ധൻെറ കാലം കഴിഞ്ഞു. അതോടെ ഗ്രാമം ശൂന്യമാണെന്നു തോന്നി. എൻെറ പിന്നിലാരുമില്ലെന്നും, എൻെറ പിൻബലം തീരെ നഷ്ടപ്പെട്ടെന്നും, ഒരു പ്രതീതി. കളരിയോടും പള്ളിക്കൂടത്തോടുമെല്ലാം ഒരു വിരസത. വീട്ടിൽപ്പോയാൽ എഴെട്ടു ദിവസത്തേക്കു മടങ്ങിവരില്ല.

# 18

ശേക്കുവിനെക്കാൾ ഒരു മുഴം പൊക്കം കൂടുതലാണ് അവൻെറ ഭാര്യക്ക്. ഒരു ദിവസം അവിചാരിതമായി അവൾ എൻെറയടുത്തു വന്നു. നട്ടുച്ചനേരം. ഞാനെന്തോ വായിച്ചുകൊണ്ടിരിക്കയായിരുന്നു. വാതിലിന്നരികിൽ വന്ന് ഒട്ടൊന്നു മറഞ്ഞ് അവൾ നിലയായി. പുസ്തകം താഴെ വച്ചിട്ടു ഞാൻ അവളെ നോക്കി.

“മാസ്ററർജി എന്തു ചെയ്യുകയാ?”

“ഒന്നുമില്ല. ആഹാരം കഴിഞ്ഞു. ഒരു പുസ്തകം വായിച്ചിരിക്കയായിരുന്നു.”

എൻെറ വാക്കുകൾ അവളുടെ സങ്കോചമകററിയിരിക്കണം. മടിക്കുത്തിൽനിന്നും ഒരു പിടി നിലക്കടല വാരി തൻെറ മുമ്പിലിട്ടിട്ട് അവൾ പറഞ്ഞു,

“ഇതു കഴിക്കണം. ഞങ്ങൾക്ക് ഇതൊക്കെയല്ലെ തരാനുള്ളു!”

“ഇരിക്ക്. മാസ്ററർക്ക് വല്ലതും കൊടുത്തേ തീരൂ എന്നു നിർബന്ധമൊന്നുമില്ലല്ലോ.”

പക്ഷെ, ശേക്കുവിൻെറ വീട്ടുകാരി ഇരുന്നില്ല. അവർക്ക് എന്തോ പറയാനുണ്ടെന്നു വ്യക്തം. മുഖ്യൻ മരിച്ചപ്പോൾ, ശേക്കുവിനെയാണല്ലോ അഞ്ജയെ ഏല്പിച്ചിരുന്നത്. “ഇവളെ കെട്ടിച്ചയക്കണേ” എന്നും പറഞ്ഞിരുന്നു. മുഖ്യൻ മരിച്ചശേഷം അഞ്ജ ശേക്കുവിൻെറ വീട്ടിലാണ് താമസം. അവിടെ താമസിച്ചുകൊണ്ട്, അവൾ ശേക്കുവിനെ കുടുക്കിലാക്കി. മുപ്പത്തിയഞ്ചു കഴിഞ്ഞ ആ തൈക്കിളവൻ അഞ്ജയുടെ പിന്നാലെ ഭ്രാന്തെടുത്തു നടക്കുകയാണ്. ഇക്കഥയൊക്കെ ഞാൻ കേട്ടിരുന്നു. പക്ഷെ വിശ്വസിച്ചിരുന്നില്ല. ആരെങ്കിലും കെട്ടിച്ചമച്ചതാകും എന്നാണ് ഞാൻ കരുതിയത്. അതു വല്ലതും പറയാനാണോ ഇവളുടെ വരവ് എന്നായി എൻെറ ശങ്ക. പക്ഷെ ഇത്തരം കാര്യങ്ങൾ ആരാ പുറത്തു പറയുക?

ശേക്കുവിൻെറ വീട്ടുകാരി ഇരുന്നതുമില്ല, പിന്നൊന്നും പറഞ്ഞതുമില്ല. എനിക്കെന്തോ അസ്വാസ്ഥ്യത തോന്നി. എന്തു ചോദിക്കണം എന്നൊരു പിടിയും കിട്ടിയില്ല. ഒടുവിൽ “കൃഷിയൊക്കെ നേരെ നടക്കുന്നില്ലെ?” എന്ന് എങ്ങും തൊടാതെ ഞാൻ വർത്തമാനം തുടങ്ങി.

അതു കേട്ടിട്ട് അവൾ താഴെ കുത്തിയിരുന്നു. താടിക്കു കൈ കുത്തിയിരുന്നുകൊണ്ട് അവൾ ചോദിച്ചു: “എൻെറ ആമ്പ്രന്നോനെക്കൊണ്ടു പൊറുതിമുട്ടിയല്ലോ മാസ്ററർ ജി.”

"അതെന്താ, എന്തുണ്ടായി?"

എനിക്കു കാര്യങ്ങളെല്ലാം കുറെയൊക്കെ അറിയാം. അതൊക്കെ അവളോടെങ്ങനെ പറയാൻ? ഇക്കാര്യമൊക്കെ നാലു പേരറിഞ്ഞിട്ടില്ലെന്നിരിക്കുന്നതല്ലെ അവൾക്കു കൂടുതൽ സമാധാനം?

തല കുമ്പിട്ടിരുന്ന്, സ്വയമെന്നോണം അവൾ പറഞ്ഞു,

"നാട്ടിലൊക്കെ പാട്ടായി. കുടുംബത്തിനും കളങ്കം വരുത്തി. അങ്ങേരുടെ ഈ നടത്ത ശരിയാണോ?"

"എന്താ വഴക്കു വല്ലതുമുണ്ടായോ?"

"വഴക്കുണ്ടാകാതിരിക്കുന്നതെങ്ങനെയാ? അങ്ങേർക്കിനി അച്ചിഒന്നൂടെ വേണമെന്നല്ല്യോ പറയുന്നെ!"

"ആർക്ക്? ശേക്കുവിനോ? അവനെന്തേ ഇങ്ങനെ തോന്നാൻ?" ഞാൻ ആശ്ചര്യം കൂറി.

"ആ മുഖ്യൻ ചത്തുപോയി. പാവം നല്ലവനായിരുന്നു. പക്ഷെ എന്റെ കുടുംബത്തു കനൽ വാരിയിട്ടാണ് അയാൾ ചത്തത്."

ശേക്കുവിന്റെ ഭാര്യയുടെ തൊണ്ടയിടറി, കണ്ണുനിറഞ്ഞു. മുണ്ടിന്റെ കോന്തലകൊണ്ട് കണ്ണീരൊപ്പി, പതിഞ്ഞ സ്വരത്തിൽ അവൾ പറഞ്ഞു: "സദാ സമയവും ആ പെണ്ണിന്റെ പിന്നാലെ നടപ്പാണ്. അവളാണെങ്കിൽ കുഴഞ്ഞാടാൻ തയ്യാറായാണ് നില. ഇതെല്ലാം കണ്ടും കേട്ടും മിണ്ടാതിരിക്കുന്നതെങ്ങനെ? അവൾക്കാണെങ്കിൽ അറിവില്ലെന്നു വക്കാം. അതും അത്ര ശരിയല്ല. കുളിച്ച് ഉടുത്തൊരുങ്ങാനറിയാമല്ലോ. നാണവും മാനവുമില്ലെന്നു പറയുന്നതാവും കൂടുതൽ ശരി. പക്ഷെ ഇങ്ങേരെന്തിനാ അവളുടെ പിറകെ ഭ്രാന്തെടുത്തു നടക്കുന്നത്? മററുള്ളവരെ വകവെക്കണ്ട. പക്ഷെ, അവനവന്റെ മാനം നോക്കണ്ടെ? മാസ്ററർജിയോടു ഞാൻ എന്തു പറയാൻ? ആ കിഴവൻ വളർത്താനാണു പെണ്ണിനെ ഏൽപ്പിച്ചത്. നല്ലൊരു ചെറുക്കന്റെ കൂടെ അവളെ പറഞ്ഞയക്കണമായിരുന്നു. അങ്ങനെ ശല്ല്യ ഒഴിവാക്കാമായിരുന്നു. അതു ചെയ്യാതെ അവളെ ധ്യാനിച്ചാണ് നടപ്പ്. അവൾക്കു സാരിയും ചോളിയും കൊണ്ടുകൊടുക്കും. മാസ്ററർജി പറഞ്ഞാട്ടെ, ഇതൊക്കെ ശരിയാണോ?"

ഞാൻ വീണ്ടും ആശ്ചര്യം നടിച്ചു. ദേഷ്യവും ഭാവിച്ചു. "ഇതു നിങ്ങൾതന്നെ പറയുമ്പോൾ വിശ്വസിച്ചല്ലേ പററൂ. പച്ചവെള്ളം ചവച്ചു കുടിക്കുന്ന പാവമാണ് ശേക്കു. അവനിതൊന്നും ചെയ്യില്ലഎന്നൊക്കെയാണ് ഞാൻ കരുതിയിരുന്നത്. നിങ്ങൾതന്നെ ഇങ്ങനെ പറയുമ്പോൾ അതു സത്യമായിരിക്കണം."

"ഞാനെന്തിനു കള്ളം പറയണം? അങ്ങേരുടെ മാനം മാത്രമല്ല കാര്യം.

എൻെറയും മാനം പോകുന്ന കാര്യമല്ലെ? നിലവിട്ടുപോയാലേ ഇതൊക്കെ പുറത്തു പറയാറുള്ളൂ."

"ശ്ശെ, ഈ ശേക്കു ഒരു വിഡ്ഢിതന്നെ. ഇത്രയും നാളത്തെ മാനം ഈയൊരു കാര്യംകൊണ്ട് അവൻ കളഞ്ഞുകുളിക്കും."

ഞാൻ ശേക്കുവിനെയാണ് കുററപ്പെടുത്തുന്നതെന്നുകണ്ട് അവൾ വിശദീകരിക്കാൻ തുടങ്ങി,

"ആ പെണ്ണിനെ നശിപ്പിക്കാനല്ല ഒരുക്കം. അവളെ കെട്ടാനാണു പുറപ്പാട്."

"അതിനു പെണ്ണുകെട്ടാനും ചില ചട്ടവട്ടങ്ങളൊക്കെയില്ലെ? ഇനിയൊരു കല്യാണംകൂടി വേണമെന്ന് ഇപ്പോൾ എന്തേ തോന്നാൻ?"

"ഞാൻ പെററിട്ടില്ലല്ലൊ. കുഞ്ഞുങ്ങളുണ്ടാവാൻ ഒരു രണ്ടാം കെട്ടു വേണമെന്നാണ്."

എനിക്കുത്തരംമുട്ടിപ്പോയി. എങ്കിലും ഞാൻ പറയേണ്ടത് അവൾതന്നെ പറഞ്ഞു,

"കുട്ടികളില്ല, ശരിതന്നെ. പക്ഷെ അതിനെന്താ? സ്വത്തും വകയുമൊന്നും വലിച്ചുകൂട്ടിയിട്ടില്ലല്ലോ. ഭാഗ്യമുണ്ടെങ്കിൽ ഭഗവാൻ തരും. അങ്ങനെയല്ലെ മാസ്ററർജി?"

"എങ്കിൽ, തരത്തിനൊത്ത ഒരു പെണ്ണിനെ കെട്ടണം." ഞാൻ അഭിപ്രായപ്പെട്ടു.

"എന്തിന്? രണ്ടാൾക്കു വയറുനിറയാനുള്ളതു കിട്ടാൻ വയലിലില്ല. കാര്യങ്ങൾ എങ്ങനെ നടക്കുന്നെന്നു മാസ്ററർജിക്കും അറിഞ്ഞുകൂടെ? ഇനി വരുന്നവൾ പെറുമെന്ന് എന്താ ഉറപ്പ്? ഭഗവാൻ കടാക്ഷമുണ്ടെങ്കിൽ ഉണങ്ങിയ കൊമ്പും പൂക്കും." ഞാൻ കേട്ടിരുന്നുപോയി. അവൾ പറഞ്ഞുകൊണ്ടിരുന്നു. നെററിയിൽ വലിയൊരു കുങ്കുമക്കുറിയിട്ടിരുന്ന ആ സ്ത്രീ സ്വന്തം കദനഭാരം ഇറക്കിവക്കുകയാണ്. ഭർത്താവിനൊപ്പം വയലിൽ പണിയെടുക്കുന്നവളാണവൾ. നുകത്തിൽ കാളക്കൊപ്പം നിന്നു കലപ്പ വലിക്കുന്നവൾ. ഭർത്താവിൻെറ പെരുമാററം അവളെ വല്ലാതെ നോവിച്ചിരിക്കുന്നു. അഞ്ജയെ കഴുത്തിനുകുത്തി പുറത്താക്കാൻ നിഷ്പ്രയാസം ഇവൾക്കു കഴിയും. പക്ഷെ അതിനൊന്നും തുനിയാതെ, ഒരു മാസ്ററുടെ അടുത്തുവന്നു പരാതി പറയുകയാണവൾ. കണ്ണുകൾ നിറഞ്ഞൊഴുകുന്നു. ചുണ്ടു വിറക്കുന്നുണ്ട്. തൊണ്ട ഇടറുന്നുമുണ്ട്.

എൻെറ ഉള്ളിലൂടെ കടന്നുപോയ ചിന്തകൾ അവളിലും ഉദിച്ചിരിക്കണം. കുററം അഞ്ജയുടേതല്ല. അവൾ ചെറുപ്പമാണ്. നല്ലതും, പൊല്ലാത്തതും വകതിരിച്ചറിയാൻ അവൾക്കു കഴിവില്ലെന്നു വരാം. ശേക്കു അവളിൽ

ആകൃഷ്ടനായെങ്കിൽ അതും സ്വാഭാവികമാണ്. ഇതൊക്കെ ഈ സ്ത്രീക്കുമറിയാം.

ഞാൻ വീണ്ടും പറഞ്ഞു, "ശേക്കുവിൻെറ നടത്തം നന്നല്ല. അവനെ പറഞ്ഞു മനസ്സിലാക്കണം."

"മാസ്ററർജി, ഞാൻ ഇവിടെ വന്നത് അക്കാര്യം പറയാനാണ്. ഗ്രാമത്തിൽവിവിരമുള്ളയാളാണ് അങ്ങ്. രാജാസാഹിബിൻെറ അടുത്തുവരെ മാസ്ററർജിക്കു പിടിയുണ്ടല്ലോ. അങ്ങേരെ വിളിച്ചൊന്നു ഗുണദോഷിക്കണം. മാസ്ററർജി പറഞ്ഞാൽ ചിലപ്പോൾ കേട്ടേക്കും."

"അതിൽ ഒരു കുഴപ്പമുണ്ടല്ലോ. ഇതവൻെറ വീട്ടുകാര്യം. ഞാൻ വിളിച്ചു വല്ലതും ചോദിക്കുകയും, 'നീയാര് എൻെറ വീട്ടുകാര്യം തിരക്കാൻ' എന്ന് അവൻ ചോദിക്കുകയും ചെയ്താൽ പിന്നെ എൻെറ മാനം പോയില്ലേ?"

"കൊള്ളാം, അങ്ങേരെന്തോന്നു ചോദിക്കാൻ? മാസ്ററർജിയോടു കളിച്ചാൽ കൈയിൽ വിലങ്ങു വീഴും. അക്കാര്യം ആർക്കാണറിഞ്ഞുകൂടാത്തത്?"

ഇങ്ങനെ സംസാരിച്ചിരിക്കുന്നതിനിടയിൽ പള്ളിക്കൂടത്തിൽ മണിയടിച്ചു. അയുബും കുറെ കുട്ടികളും അങ്ങോട്ടു വന്നു. ശേക്കുവിൻെറ വീട്ടുകാരി എഴുന്നേററു യാത്ര പറഞ്ഞു.

അവൾപോയി. അവൾകൊണ്ടിട്ട നിലക്കടല എൻെറ മുമ്പിൽ കിടക്കുന്നു. അതുകണ്ട് അയുബ് ചോദിച്ചു: "എന്താ മുത്തശ്ശി നിലക്കടല കൊണ്ടുവന്നോ മാസ്ററർജീ?"

"ഉവ്വ്. നീയെന്താ അങ്ങനെ ചോദിച്ചത്."

"ഒന്നുമില്ല. ഇതുവരെ അവരിവിടെ വന്നിട്ടില്ല. ഇന്നിപ്പോൾ എന്താ കാര്യമെന്നാലോചിച്ചതാണ്."

അയുബ് അത്രയേ പറഞ്ഞുള്ളു. പക്ഷെ പറയാൻ അവൻ ആഗ്രഹിച്ചതെന്തെന്ന് എനിക്കറിയാം. നിലക്കടലയെടുത്ത് അകത്തു വച്ചിട്ട് അവൻ വാതിലും വലിച്ചടച്ചു. ഞങ്ങൾ പള്ളിക്കൂടത്തിലേക്കു തിരിച്ചു. അപ്പോൾ എനിക്കു സംശയമായി ഇനി അയുബ് ഇക്കഥയൊന്നും അറിഞ്ഞിട്ടില്ലേയെന്ന്.

അതിനുശേഷം ഒന്നുരണ്ടു തവണ ഞങ്ങൾ വഴിയിൽവെച്ചു ശേക്കുവിനെക്കണ്ടു. അവനെന്നെക്കണ്ടു ചിരിച്ചതുമില്ല, പതിവു കുശലപ്രശ്നം നടത്തിയതുമില്ല. എന്നെ ദൂരെക്കണ്ടാൽ തലകുമ്പിട്ട് ഒഴിഞ്ഞുമാറി ധൃതിയിൽ നടന്നു കളയും. അവൻെറ ഈ പെരുമാററം കാരണം അഞ്ജയെക്കുറിച്ച് അവനോടു ചോദിക്കാൻ എനിക്കു ധൈര്യം വന്നില്ല. ശേക്കുവിനെയും അഞ്ജയേയും കുറിച്ചുള്ള കഥകൾ പിന്നെയും ഗ്രാമത്തിൽ പരന്നു. രണ്ടുപേരും ഒന്നിച്ചാണത്രെ ആടുമേക്കാൻ പോകുന്നത്. വഴിയിൽ നടക്കുന്നതുപോലും തൊട്ടുരുമ്മിയാണത്രെ! ഇന്നലെ അവരെ

കാട്ടിനടുത്തുള്ള മേട്ടിൽ കണ്ടെന്നും, കാളി കോവിലിൽ ചെന്ന് ശേക്കുവിനെയല്ലാതെ മററാരെയും കല്യാണം കഴിക്കില്ലെന്ന് അഞ്ജ സത്യം ചെയ്തെന്നും മററുമായിരുന്നു ആ കഥകൾ. ഒരാടിനെ വിററുകിട്ടിയ പണം അവൻ അഞ്ജക്കു തോടയുണ്ടാക്കാൻ കൊടുത്തിരിക്കയാണുപോലും. ശേക്കുവിൻെറ പ്രണയനാടകം ചെറുപ്പക്കാർക്കു രസകരമായ ചർച്ചാവിഷയമായി.

പിന്നൊരു ദിവസം, ശേക്കുവും വീട്ടുകാരിയും തമ്മിൽ വഴക്കുണ്ടായി. എന്താണ് യഥാർത്ഥത്തിൽ നടന്നതെന്നു ആർക്കുമറിയില്ല. അർദ്ധരാത്രിവരെ കോലാഹലം കേട്ടു. നേരം വെളുത്തപ്പോൾ, വീട്ടുകാരി പിണങ്ങി ഗ്രാമത്തിൽതന്നെ മറെറാരിടത്ത് താമസവുമായി. ധുലയുടെ വീട്ടിന്നടുത്തു ഒഴിഞ്ഞുകിടന്ന ഒരു വീട്ടിലാണ് അവൾ വയ്പും കുടിയും തുടങ്ങിയത്. കൃഷിക്കാര്യങ്ങൾ അവൾ ശ്രദ്ധിച്ചതേയില്ല. കൂലിപ്പണിചെയ്ത് അന്നന്നത്തേക്കുള്ളവകയുണ്ടാക്കും. ശേക്കുവിൻെറപേർ പറയുന്നതുപോലും അവൾ വെറുത്തു.

അഞ്ജയും ശേക്കുവും ഒന്നിച്ചാണ് താമസം. കല്യണ മൊരുക്കുകയാണ് ശേക്കു, ആടും കിടയുമൊക്കെ അവൻ വിററു കാശാക്കി. നെല്ലും ധാന്യവും ശേഖരിച്ചു.

ഗ്രാമത്തിൽനിന്ന് കുറച്ചകന്നിട്ടാണ് ശേക്കുവിൻെറ വയൽ. അതിനെതിരെയുള്ള പാടം ഏട്ടശി ഗ്രാമത്തിൻേറതാണ്. അതിനടുത്തു ഒരു കുററിക്കാടുണ്ട്. ആടു മേയുന്നതാണ് ആ കാട്. അതിൻെറ ഉടമസ്ഥൻ, മറേറതോ ഗ്രാമത്തിലെ ഇടയരെ കൊണ്ടുവന്നിരുന്നു. രണ്ടുമൂന്നു ചെറുപ്പക്കാരായ ഇടയർ. രാവു മുഴുവൻ പാട്ടും ഭജനയുമായി അവിടെ വയലിനു കാവലിരുന്നു. ഈണത്തിലുള്ള അവരുടെ പാട്ട്, വയലിൽ നിൽക്കുന്ന അഞ്ജ ഇടക്കിടെ കേൾക്കും.

ഒരു ദിവസം ഉച്ചക്ക് അഞ്ജയുടെ വയലിറമ്പിലെ ഞാറയിൽ നിന്ന്, അതിലൊരുവൻ ഞാറക്ക പറിച്ചു തിന്നുതുടങ്ങി. അവൻെറ ആടുകളും മരത്തിൻെറ ചുവട്ടിൽ ഞാറയില കടിച്ചുതിന്നു നിന്നു. അഞ്ജ അവിടെ ഓടിയെത്തി. ആരാ ഞാറപ്പഴം പറിക്കുന്നത് എന്നു ചോദിച്ചു.

"എന്താടീ, നിനക്കു പിടിച്ചില്ലേ?" അവൻ താഴോട്ടു നോക്കി ചോദിച്ചു. "എന്താടീ" എന്ന അപ്രതീക്ഷിതമായ വിളി അവളിൽ കുളിരു കോരിയിട്ടു. കുറെ ഞാറപ്പൂവ് അവളുടെ തലയിൽ വന്നുവീണു. ആ ചെറുപ്പക്കാരൻ അവളുടെ മുമ്പിൽ ചെന്നു നിലയായി. അവൻെറ മുഖത്തു നോക്കാൻ അഞ്ജക്കു കഴിഞ്ഞില്ല. അവളുടെ ഹൃദയം പടപടാ അടിക്കാൻ തുടങ്ങി. ചുററും വിജനമാണ്. ഞാറത്തണലിൽ ആടുകൾ അയവിറക്കുന്നു. ശക്തനായ ആ യുവാവ് അവളുടെ മുമ്പിൽ നിന്നൊന്നു പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു,

- "അതിഥികളോടു ഇങ്ങനെ കോപിച്ചാലോ? എന്താ ഈ വയൽ നിൻേറതാണോ?"

നഖത്തിൽ കണ്ണുനട്ടുകൊണ്ട് അവൾ പറഞ്ഞു, "എന്റെ വയലല്ലെങ്കിൽ ഞാൻ ചോദിക്കാൻ വരുമോ?"

"പഴുത്ത ഞാറപ്പഴം കണ്ടപ്പോൾ വായിൽ വെള്ളമൂറി, അതുകൊണ്ടാണ്." ഇങ്ങനെ പറഞ്ഞുകൊണ്ടു അവൻ അഞ്ജയുടെ കൈ കടന്നു പിടിച്ചു. അഞ്ജ പ്രതിഷേധിച്ചില്ല. ഒരക്ഷരം മിണ്ടിയില്ല. ചെറുതായൊന്നു കുതറിനോക്കി. ഉറച്ച ആ കൈകളിൽനിന്ന് അവൾക്ക് മോചനം കിട്ടിയില്ല.

അവന്റെ കണ്ണിലേക്കു കണ്ണോടിച്ചിട്ട്, അവൾ കെഞ്ചി; "വള പൊട്ടി, എന്റെ കൈ വിട്".

"ഇല്ല വിടില്ല. കാണട്ടെ നീയെന്തു ചെയ്യുമെന്ന്."

"കൊള്ളാം ബലാൽക്കാരമാണല്ലോ! കൈ വിടുന്നോ "

എന്നിട്ടും അവൻ ചിരിച്ചുകൊണ്ടു നിന്നതേയുള്ളു.

നാലഞ്ചു ദിവസം ആടു മേച്ചും, വയലിലെ ധാന്യമണി പെറുക്കിയും ആ യുവാവ് അവിടെ കഴിഞ്ഞുകൂടി. അതു കഴിഞ്ഞ് അവൻ സ്വന്തം ഗ്രാമത്തിലേക്കു മടങ്ങി. അവന്റെയൊപ്പമുണ്ടായിരുന്നു അഞ്ജ!

അവൾ പോയി. ശേക്കുവിനോടു ഒരക്ഷരം ഇതേപ്പറ്റി അവൾ പറഞ്ഞില്ല. കാളിയുടെ മുമ്പാകെ ചെയ്ത സത്യം ലംഘിച്ച്, പുതിയ വാഗ്ദാനങ്ങൾ തേടി അവൾ സ്ഥലം വിട്ടു.

പത്തു പതിനഞ്ചു ദിവസം കഴിഞ്ഞ് ശേക്കുവിന്റെ വീട്ടുകാരി കുറെ മധുരക്കിഴങ്ങുമായി എന്നെ കാണാൻ വന്നു. കിഴങ്ങ് എന്റെ മുമ്പെ വച്ചു; അവളുടെ മുഖം പ്രസന്നമായിരുന്നു. അവൾ പറഞ്ഞു: "എന്റെ അമ്പ്രന്നോൻ തിരിച്ചുവന്നു മാസ്റ്റർജി."

# 19

**കാ**ളീകോവിലിൽ ഉത്സവമായി. ബൻഗർവാടിയിൽ പതിവായി ആഘോഷിക്കാറുള്ളതാണ്. ഈ ഉത്സവം. ഗ്രാമത്തിൽനിന്ന് ഒരു മൈലകലെയുള്ള ഒരു കുന്നിന്റെ മണ്ടക്കു ചെറിയൊരു മണ്ഡപമുണ്ട്. അവിടെയാണ് കാളീപ്രതിഷ്ഠ. നാലുചുററും ചെറിയ പാറകളും കുന്നുകളും. രണ്ടു നാലടി വരെ വളരുന്ന കുററിക്കാടുകൾ. ഉണങ്ങിയ ഒരു പേരാൽ. ഇതൊക്കെയേയുള്ളു അവിടെ.

ഇടയർ വിളിച്ചാൽ വിളികേൾക്കുന്ന ദേവിയാണത്രെ കാളി. എന്നിട്ടും, ഇത്ര നാളും ചെറുമണ്ഡപത്തിലാണ് ദേവിയുടെ വാസം. ചെറിയൊരു

കോവിലെങ്കിലും ദേവിക്കവർ പണിയിക്കാത്തതെന്താണോ! ഒരിക്കൽ അതിനുള്ള ശ്രമം നടന്നതാണ്. പക്ഷെ ദേവി സ്വപ്നത്തിൽ പൂജാരിക്കു പ്രത്യക്ഷമായി പറഞ്ഞുപോലും "ക്ഷേത്രം പണിയരുത്. ഇന്നു കഴിയുന്നതുപോലെ കഴിയുന്നതാണ് എനിക്കിഷ്ട"മെന്ന്. നല്ല വസ്ത്രങ്ങളുമുടുത്ത്, ഗ്രാമീണരൊക്കെ കുന്നിൻമുകളിൽ തടിച്ചുകൂടും. അയൽഗ്രാമങ്ങളിൽനിന്നും ആളുകളെത്തി, എല്ലാം കൂടി നൂറു നൂററമ്പതാളുവരും. പൂജ കഴിഞ്ഞ്, പൂജാരി പ്രസാദവുമായി കുങ്കുമം വിതരണം ചെയ്തു.

ഗ്രാമത്തോടേററുമുട്ടിയ ബാലയും ഉത്സവത്തിനു വന്നു. ഭാര്യയും കുട്ടികളും ഒപ്പമുണ്ടായിരുന്നു. അവനെക്കണ്ടതോടെ ആളുകൾ മുറുമുറുത്തുതുടങ്ങി. അവനെ തടയണം, ദേവിയുടെ അടുത്തേക്കവനെ വിടരുത് എന്നെല്ലാം ബഹളമായി. അതൊന്നും വകവക്കാതെ ബാല ദേവീസന്നിധിയിലെത്തി ദണ്ഡനമസ്കാരം ചെയ്തു. പിന്നെ പ്രസാദത്തിന് അവൻ കൈ നീട്ടി. പൂജാരി പറഞ്ഞു: "നീ ഗ്രാമത്തെ ധിക്കരിച്ചവനാണ്. നിനക്കു ഞാൻ പ്രസാദം തരില്ല."

മുഠാളനാണെങ്കിലും ബാല പൂജാരിയുടെ വാക്കു കേട്ട് ഇടിവെട്ടേററതുപോലെനിന്നുപോയി. കുറെനേരം ഒരക്ഷരമുരിയാടാതെ നിന്ന ശേഷം അവൻ ജനങ്ങളുടെനേരെ തിരിഞ്ഞു. കഴിഞ്ഞ എത്രയോ മാസങ്ങളായി അവൻ തിന്ന നോവിന് അളവില്ല. ഗ്രാമത്തിലെ ഒരു കൊച്ചുകുട്ടിപോലും അവനോടു മിണ്ടാറില്ല. കുഷ്ഠരോഗിയെപ്പോലെ അവനെ അകററിനിറുത്തുകയാണ് പതിവ്. ഇന്നിതാ അതെല്ലാം മൂർദ്ധന്യത്തിലെത്തിയിരിക്കുന്നു. പ്രസാദംപോലും അവനു വിലക്കപ്പെട്ടിരിക്കുന്നു. വിലക്കുകളും തടസ്സങ്ങളുംകൊണ്ട് വഴങ്ങാതിരുന്ന ബാല ഇവിടെ അടിപറഞ്ഞുപോയി തലപ്പാവഴിച്ച് നിലത്തു വിരിച്ചിട്ട് അവൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു,

"എൻെറ ഗ്രാമത്തിൻെറ മുമ്പിൽ ഞാൻ മുട്ടുകുത്തുന്നു. എൻെറ തെററിനു മാപ്പുതരണം. എന്നെയും കൂട്ടത്തിൽചേർക്കണം, എനിക്കും പ്രസാദം തരണം. എൻെറ മരമോ, വീടോ, ജീവൻ തന്നെയുമോ തരാം. പക്ഷെ എന്നെയിങ്ങനെ പുറംതള്ളരുത്."

അവൻെറ ശബ്ദം വിറയാർന്നതായിരുന്നു. അവൻെറ കണ്ണു നിറഞ്ഞൊഴുകി. ആൾക്കൂട്ടമാകെ നിമിഷനേരം നിശ്ചലമായി നിന്നു.

അപ്പോൾ രാമൻെറ അച്ഛൻ കാക്കുവ ഇങ്ങനെ വിളിച്ചുപറഞ്ഞു,

"കൂട്ടത്തിലൊരുവനു പിഴ പററിയാൽ മാപ്പു കൊടുക്കണം; അവന് പ്രസാദം കൊടുക്ക്."

ആളുകൾ മുറുമുറുത്തു. ഒടുവിൽ എല്ലാവരും യോജിച്ചു വിളിച്ചു പറഞ്ഞു:

"ശരി പ്രസാദം കൊടുക്കു."

പൂജാരി എഴുന്നേററ് ഗ്രാമവാസികളുടെ മുമ്പിൽ മുട്ടുകുത്തി നിന്നു ബാലയുടെ പ്രസാദം ചാർത്തി. എന്നിട്ട് അദ്ദേഹം പറഞ്ഞു: "കാളിദേവി ജയിക്കട്ടെ."

ഗ്രാമീണർ ജയാരവം മുഴക്കി. കുങ്കുമം വിതറി. ശംഖനാദവും പെരുമ്പറയും മുഴങ്ങി. പ്രസാദത്തിനുള്ള ഉന്തും തള്ളും കോലാഹലവുമായി.

വാദ്യമേളം കൊഴുത്തുതുടങ്ങി. ഷെഹ്നായിയും, കുഴൽവാദ്യങ്ങളും തിമിർത്തു. ആ സമയത്ത് ധുലയുടെ ശരീരത്തിൽ ദേവിയുടെ ആവേശമുണ്ടായി. "ഹ്രാം, ഹ്രോം, ഹ്രീം," മുതലായ ശബ്ദങ്ങളുണ്ടാക്കിക്കൊണ്ട് അയാൾ തുള്ളിത്തുടങ്ങി. വാദ്യമേളങ്ങളും, തുള്ളലും പരസ്പരമത്സരത്തിനെന്നോണം, ഒന്നിനൊന്നു ദ്രുതതരമായി. വെളിച്ചപ്പാട്, ഉത്തരീയവും തലേക്കെട്ടും വലിച്ചെറിഞ്ഞു. ശരീരമുലഞ്ഞുതുള്ളുകയാണ് ധുലാ. പൂജാരി അവൻെറ നെററുകയിൽ കുങ്കുമമണിയിച്ചു. മഷിക്കറുപ്പുള്ള നെററിയിൽ ചോരക്കുറിപോലെ ആ കുങ്കുമം തിളങ്ങി. വിയർപ്പിലൂടെ അതൊലിച്ച് മൂക്കിലും മുഖത്തുമാകെപ്പടർന്നു. ധുല നൃത്തം തുടങ്ങി.

"ദേവി വന്നു, ദേവി വന്നു," എന്ന് ആർത്തുവിളിച്ചുകൊണ്ട് ഇടയർ അവനു ചുററും കൂടി, ശേക്കു മുമ്പോട്ടു നീങ്ങി വെളിച്ചപ്പാടിനോടു ചോദിച്ചു: "അമ്മേ, ഇക്കൊല്ലം മഴ പെയ്യാതിരിക്കാൻ ഞങ്ങളെന്ത് തെററു ചെയ്തു?"

മാതാജി ഗർജ്ജിച്ചു: "പാപം വളരെ കൂടിപ്പോയി. അതാണ് മഴ പെയ്യാതെ പൊയ്ക്കളഞ്ഞത്"

"അമ്മേ, മഴയില്ലെങ്കിൽ ആടുകളെന്തു തിന്നും, ഞങ്ങളെങ്ങിനെ ജീവിക്കും?"

കണ്ണു മുറുക്കിയടച്ചുകൊണ്ട് വെളിച്ചപ്പാട് ഗർജ്ജിച്ചു,

"എൻെറ ഉത്സവം നേരെ നടക്കട്ടെ. എൻെറ പൂജയും കാണിക്കയും നേരെ നടക്കട്ടെ. എല്ലാം ശരിയാകും."

"മഴ പെയ്യുമോ?"

"പെയ്യും."

"എപ്പോഴാണമ്മെ? മകയിരം കടന്നുപോയി. നാടൊക്കെമഴയിൽ കുളിച്ചു. വാടിയിലാണെങ്കിൽ ഒരു കാർമേഘം പോലും വന്നില്ലല്ലോ."

"അതൊക്കെ നിങ്ങളെ ഒരു പാഠം പഠിപ്പിക്കാനായിരുന്നു. ഇനി മഴ പെയ്യും. ഉടൻതന്നെ മഴ പെയ്യും."

"കൈകൾ കവിളിലണച്ചുകൊണ്ട് ശേക്കു പറഞ്ഞു: "അമ്മേ ഞങ്ങളെ

മാപ്പാക്കണം. ഉത്സവം പൊടിപൊടിക്കാം. പൂജയും കർമ്മങ്ങളും ശരിക്കു നടത്താം. ഞങ്ങളെ രക്ഷിക്കണെ."

ശേക്കു വെളിച്ചപ്പാടിൻെറ കാൽക്കൽ വീണു നമസ്കരിച്ചു. ധുലയുടെ ആവേശമടങ്ങി, വെട്ടിയിട്ടപോലെ അവൻ നിലത്തു വീണു.

പിന്നെ ആകെ ഒരു ബഹളം തന്നെ. ഉത്സവത്തിൻെറ കോലാഹലം. എല്ലാക്കൊല്ലത്തെയും പോലെ ആടിനെ ബലികൊടുത്തു. അയുബ് കത്തി വീശി. ശേക്കു രക്താർച്ചന നടത്തി. പ്രസാദം കൊടുത്തുതുടങ്ങി. ജനങ്ങൾ തിങ്ങിക്കൂടി. തിക്കും തിരക്കും വർദ്ധിച്ചപ്പോൾ അയുബ് വിളിച്ചുപറഞ്ഞു: "ഇനിയെല്ലാവരും വീട്ടിൽപ്പോയി ഭക്ഷണമെടുത്തു കൊണ്ടുവരൂ."

"എല്ലാവരും വീട്ടിൽപ്പോയി ഭക്ഷണമെടുത്തുകൊണ്ടുവരൂ. കറി ഇവിടെക്കിട്ടും" ആരോ വിളിച്ചുപറഞ്ഞു.

ബൻഗർവാടിയിൽ ആടല്ലാതെ എന്താഹാരം?

ഉത്സവസ്ഥലത്ത് ആളൊഴിഞ്ഞുതുടങ്ങി. ഗ്രാമങ്ങളിലെ ചില മുഖ്യന്മാർ മാത്രം ശേഷിച്ചു. അവർ കുഴി കുത്തി വലിയ അടുപ്പുകളുണ്ടാക്കി അവയിൽ വലിയ പാത്രങ്ങൾ കയററിവച്ചു. ഓരോ അടുപ്പത്തും രണ്ടും മൂന്നും ആടുകളെ വെട്ടിയ ഇറച്ചി തിളച്ചു വേകാൻ തുടങ്ങി. ഇറച്ചിക്കറിയുടെ മണം എങ്ങും പരന്നു.

നിലാവുദിച്ചു. ഇറച്ചിക്കറി തയ്യാറാക്കി. ഭക്ഷണവും, ചെറുപാത്രങ്ങളുമായി ഇടയന്മാർ തിരിച്ചെത്തിത്തുടങ്ങി. വന്നവർ വന്നവർ പന്തി നിരന്ന് ഇരുപ്പു പിടിച്ചു. ചൂടുള്ള കറി അവരവരുടെ ഭക്ഷണത്തിനൊപ്പം വിളമ്പാൻ തുടങ്ങി. ദേവിക്ക് ജയാരവം മുഴക്കിക്കൊണ്ട് ആളുകൾ ഭക്ഷണമാരംഭിച്ചു. കറിയുടെ എരിവും ചൂടും കാരണം അവരുടെ കണ്ണും മൂക്കും സജലങ്ങളായി.

# 20

മഹാകാളി വാക്കു പറഞ്ഞതാണ്. പക്ഷെ നക്ഷത്രങ്ങൾ കടന്നുപോയെങ്കിലും ബൻഗർവാടിയിൽ ഒരു തുള്ളി മഴപോലും പെയ്തില്ല. ചുട്ടുപഴുത്ത ഭൂമി തണുത്തില്ല. ചെടികളും മരങ്ങളും കരിഞ്ഞുതുടങ്ങി. വിശന്നു വലഞ്ഞ ആടുകൾ. വയലുകളിൽ ഒരൊററ പച്ചനാമ്പുപോലും അവശേഷിപ്പിച്ചില്ല. അസഹ്യമായ ചൂട്. പോരെങ്കിൽ ആവിക്കാററും. കിണറുകൾ വററിവരണ്ടു. ഗ്രാമത്തിൻെറ അവസാന ആശ്രയമായിരുന്ന ഉറവയും വററി. ചെളിക്കുണ്ടിൽനിന്നും ഞെക്കിപ്പിഴിഞ്ഞെടുക്കുന്ന വെള്ളം തൊണ്ട നനക്കാൻ തികയാതായി. ഉറവക്ക് ചുററും ഒരിററു വെള്ളത്തിനു വേണ്ടി, അഹോരാത്രം

തിക്കും തിരക്കുമാണ്. വൈകുമ്പോഴേക്കും, ഒരു കിളിക്കു ചുണ്ടുനനക്കാനുള്ള വെള്ളം പോലും ബാക്കിയുണ്ടായിരുന്നില്ല. രാത്രി മുഴുവനുമുള്ള ഊറൽ, രാവിലെ ഒരൽപ്പം കിട്ടിയെന്നിരിക്കും. അതുകൊണ്ടുവരാൻ പുലരുംമുമ്പേ തന്നെ പെണ്ണുങ്ങളോടിയെത്തും. കാക്കയും കിളിയുമെത്തുന്നതിനുമുമ്പ് വെള്ളത്തിനുവേണ്ടി മനുഷ്യൻ കടിപിടിയായി.

മൃഗങ്ങൾ തീരെ ശോഷിച്ചു. രോമാവൃതമായ ആടുകൾ അഴുക്കുപുരണ്ട് വൃത്തികെട്ടു കാണപ്പെട്ടു. രോമം വെട്ടിക്കഴിഞ്ഞപ്പോഴാണ് വെറും എല്ലിൻകൂടുകളിലാണ് ആ രോമം വളർന്നിരുന്നത് എന്നു മനസ്സിലായത്. അവക്കൊന്നു കടിക്കാൻ ഒരു പച്ചിലപോലും എങ്ങുമില്ല. മേൽക്കൂരകളിൽ വാരിവിതറിയ പൊട്ടിപ്പൊടിഞ്ഞ വയ്ക്കോൽ അവക്കു വലിച്ചിട്ടുകൊടുത്തു. വെള്ളത്തിനുവേണ്ടി ആടുകളെയുംകൊണ്ട് വളരെ ദൂരം അലഞ്ഞു തിരിയേണ്ടവന്നു. കാക്കയും കിളിയും ഗ്രാമത്തിൽനിന്നു മറഞ്ഞു. വരണ്ടു വിണ്ടവയലേലകളിൽനിന്ന് എലിയും പെരുച്ചാഴിയുമൊക്കെ ഗ്രാമത്തിലേക്കു കടന്നുവന്നു. ഇടയരുടെ കമ്പിളിയും, പെട്ടിയും കുട്ടയുമൊക്കെ അവ കരണ്ടുമുറിച്ചു.

ആളുകളുടെ മുഖം, രക്തഹീനമായി, ചൈതന്യരഹിതമായി. വയറിലെ വിശപ്പു വിളിച്ചു പറയുന്ന കണ്ണുകൾ. കരുതൽ ധാന്യം തീർന്നപ്പോൾ ഒന്നും രണ്ടും രൂപയുമായി അവർ കമ്പോളത്തിലേക്കെത്തി. ധാന്യത്തിനാണെങ്കിൽ തീപിടിച്ചവില. അദ്ധ്വാനിച്ചു ജീവിക്കുന്നവനു വിശപ്പടക്കാൻവഴിയില്ല. മൂന്നും, നാലും നാളിലൊരിക്കലേയുള്ളു അടുപ്പിൽ പുകയുയരുക. ആഹാരം തേടി, വളരെ അകലെനിന്നുപോലും കുട്ടികൾ കളരിയിൽവന്നു. പള്ളിക്കൂടം കുട്ടികൾ, തിന്നാൻ വല്ലതും കിട്ടാൻവേണ്ടി അയൽ ഗ്രാമങ്ങളിൽ അലഞ്ഞുനടന്നു. കളരി ശൂന്യമായി. പള്ളിക്കുടത്തിൽ കുട്ടികളില്ലാതായി. ഒരു വായ് ആഹാരത്തിനുവേണ്ടി പിടയുന്ന മനുഷ്യർ. നാടെങ്ങും ക്ഷാമം.

ആളുകൾ സംഭീതരായി, രാമൻെറ മുഖം കറുത്തു കുരുവാളിച്ചു. പള്ളിക്കൂടത്തിൽ അവൻെറ വരവു ചുരുങ്ങി. മൂന്നു നാലു ദിവസത്തിലൊരിക്കലേ അവൻ വരുകയുള്ളു. ക്ഷാമത്തെയും കെടുതികളെയും കുറിച്ചല്ലാതെ മററൊന്നും അവനു പറയാനുമില്ല. ഒരിക്കൽ അവൻ ഒരു കഥ പറഞ്ഞു,

"മാസ്ററർജി, രാമനും ലക്ഷ്മണനും, ഭഗവന്നാമവും ജപിച്ചു ചുററിക്കറങ്ങുന്ന കാലം. കറങ്ങിത്തിരിഞ്ഞ് അവർ ഇവിടെ വന്നെത്തി. നേരം നട്ടുച്ച. കാളുന്ന വിശപ്പ്. അവർ രാംഘട്ടിലെ തണലത്ത് ആഹാരം കഴിക്കാനിരുന്നു. അപ്പോളാണ് മഴ. ശക്തിയായ മഴ. ആഹാരം മഴ വീണു നനഞ്ഞു കുതിർന്നു. രാമനു കോപം വന്ന്, ഒരു ബാണം തൊടുത്ത് മഴയെ അകലെയുള്ള മേടുകളിലേക്കു പായിച്ചു. അന്ന് മഴ ഇവിടം വിട്ടതാണ്. പിന്നീടിതുവരെ നേരെ ചൊവ്വെ ഇവിടെ മഴ പെയ്തിട്ടില്ല. അല്ലെങ്കിൽ പിന്നെ അങ്ങേച്ചെരിവിൽ മഴ പെയ്തിട്ട്, ഇവിടൊരു മേഘക്കീറുപോലുമില്ലാത്തതെന്താണ്? മഴയൊക്കെ ആ കുന്നുകളുടെ അപ്പുറത്തേക്കുപോയി."

കാര്യം ശരിതന്നെ. കുന്നുകളുടെ ഇടയിലുള്ള ഈ വാടിയിൽ മാത്രം ഒരു തുള്ളി മഴപോലുമില്ല. മേഘങ്ങളുടെ കൃപാകടാക്ഷം ഇവിടൊട്ടു പതിയുന്നതുമില്ല.

തീററയില്ലാത്ത ആടുകൾ എല്ലും തോലുമായി. ശക്തിയററ അവയുടെ ശരീരങ്ങളിൽ രോഗാണുക്കൾ കടന്നുകൂടി. വസൂരിയും പടർന്നുപിടിച്ചു. ആടുകളുടെ മുഖത്തുപോലും കാണാറായി, "അമ്മ വിളയാട്ടം." പനിപിടിച്ച ആടുകൾക്ക് എഴുന്നേററു നിൽക്കാൻ വയ്യ. വീണിടത്തുകിടന്ന് ചുററും കരുണമായികണ്ണോടിക്കും. ചിലതിന് സന്നിപാതമാണ്. ചിലതിനു പേയിളകി. സ്വതവേ ബലം കെട്ട ആ ജീവികൾ നിന്നിടത്തുനിന്നു കറങ്ങി നിലത്തുവീണു ചാവും. ചിലതിൻെറ കാലു തളർന്നു. തളർന്ന കാലും വലിച്ചിഴച്ച്, അങ്ങിങ്ങ് അവ നീങ്ങാൻ ശ്രമിക്കും. ചിലതിന് മൂക്കിൽനിന്നൊഴുക്കാണ്. അവിടെ ഈച്ചയും കൊതുകും പററിപ്പിടിക്കും. ചിലതിനു ചാണ്ടൽ. വെറുതെ നിന്നു വിറക്കും. വാകൊണ്ട് ഒന്നിലും തൊടുകപോലുമില്ല.

ഈ രോഗങ്ങളൊക്കെയുണ്ടായെങ്കിലും, ആടുകൾ അധികം ചത്തില്ല. ചില കിടകളിൽ മാത്രമേ മഹാമാരി പിടിപെട്ട് വലിയ നാശമുണ്ടായുള്ളു.

പക്ഷെ, ഇടയഗ്രാമത്തിലെ ബിരായുടെ കിടയിലും ഒടുവിൽ പകർച്ചവ്യാധി വന്നെത്തി. അടുത്തുള്ള കിടകൾക്ക് പകരാൻ അധിക സമയം വേണ്ടിവന്നില്ല. കൺമുമ്പിൽ ആടുകൾ ചത്തുവീഴാൻ തുടങ്ങി. എങ്ങും അഴുക്കും, വൃത്തികേടും. ഈച്ചകൾ മുരണ്ടുനടക്കുന്നു, ആടുകൾ ചത്തുവീഴുന്നു. ദിവസവും രാവിലെ നാലഞ്ചാടുകളെങ്കിലും ചത്തു കിടക്കും. പാവം, സത്ത, എല്ലാററിനേയും വലിച്ചിഴച്ച് ഗ്രാമത്തിനു പുറത്തു കൊണ്ടിട്ടുവരും. ആട്ടിൻതോലിനു വിലയിടിഞ്ഞു. അയൽഗ്രാമങ്ങളിലെ തോൽ വ്യാപാരികൾക്കു കൊയ്ത്തുകാലം. ഒരു തോലിനു നാലും അഞ്ചും അണവച്ച് അവർ വാങ്ങിക്കൂട്ടി. ആദ്യമൊക്കെ ചത്ത ആടിനെ അവർ കൊണ്ടുപൊയ്ക്കൊണ്ടിരുന്നു.. പിന്നെ അവരും മടുത്തു. തോലുരിച്ച ആട്ടിൻപിണങ്ങൾ, വരണ്ട വയലുകളിൽ കിടന്നു ചീഞ്ഞു. എവിടെ നിന്നെന്നറിഞ്ഞില്ല. കഴുകക്കൂട്ടം ആകാശം നിറഞ്ഞു. ആദ്യമാദ്യം ഗ്രാമത്തിലെ നായ്ക്കൾ ഈ കഴുക്കളെ വിരട്ടിയിരുന്നു. ഒടുവിൽ നായും, കഴുകും ആ ചീഞ്ഞ പിണങ്ങൾ പങ്കിട്ടുതിന്നു. ഗ്രാമത്തിനടുത്ത് അരയാലിൻെറ ഉണങ്ങിയ കൊമ്പുകളിൽ കഴുകന്മാർ താവളമടിച്ചു. പകൽ മുഴുവൻ ആട്ടിറച്ചി തിന്ന്, അന്തിമയങ്ങിയാൽ ചേക്കേറുന്ന കഴുകന്മാരുടെ കാഷ്ടം വീണ്, അരയാൽക്കൊമ്പുകൾക്ക് വെള്ള പൂശിയ നിറമായി.

ഏഴെട്ടു ദിവസംകൊണ്ട്, ബിരയുടെ കിട ചത്തൊടുങ്ങി. പത്തിരുപത്താറ് ആടുണ്ടായിരുന്നു അവന്. വിധിയെ ശപിച്ച്, ഇതൊക്കെ തൻെറ പാപഫലമെന്ന് മനംനൊന്ത്, അവൻ ആകെ വിവശനായി. തൻെറ ആടുകൾ ചത്തുവീഴുന്നത് കണ്ട് അവൻ അലമുറയിട്ടു. വരാനുള്ളതുണ്ടോ വഴിയിൽ തങ്ങുന്നു? ബിര തകർന്നു, തളർന്നു. അവൻെറ കിടയുടെ കഥ കഴിഞ്ഞു.

ആളുകൾ വിശന്നു പൊരിയുന്നു. കഴിയുന്നിടത്തോളം പുല്ലും വൈക്കോലും അവർ മൃഗങ്ങൾക്കു വാങ്ങിക്കൊടുത്തു. സ്വയം വിശപ്പു സഹിച്ചും, ആ മിണ്ടാപ്രാണികൾക്കു തീററ കൊടുക്കാനായിരുന്നു ശ്രമം. ഒടുവിലൊടുവിൽ അതും നടക്കാതായി. ഒന്നും കിട്ടാതായി, വിശന്നു പൊരിഞ്ഞ്, കരുണമായി നോക്കിനിൽക്കുന്ന ആ മൃഗങ്ങളെ കണ്ണെടുത്തു നോക്കാൻ പോലും അവർക്കു കരുത്തില്ലാതായി.

രാമോശികൾ പണ്ടത്തെപ്പോലെ വാററു തുടർന്നു. പക്ഷെ വാങ്ങാനാളില്ല. ഭങ്ഗിപ്പെണ്ണിനെ തട്ടിക്കൊണ്ടുപോയ ജഗന്യ വിശപ്പു സഹിക്കാതെ കള്ളുകുടി തുടങ്ങി. അവൻെറ ശരീരം ചോരയും നീരും വററി. എങ്ങനെയോ വലിഞ്ഞിഴഞ്ഞു മുപ്പത്തിയഞ്ചു നാഴികയകലെയുള്ള യഹൂദഗ്രാമത്തിൽ അവൻ എത്തിച്ചേർന്നു. അവനെപ്പോലെ പലരും മുന്നേ അവിടെയെത്തിയിരുന്നു. ആ ഗ്രാമീണർ, വയലരുകിൽ അവർക്കൊരു താവളം കൊടുത്തു. വന്നുകേറിയ ഇക്കൂട്ടരെ എങ്ങനെ വിശ്വസിക്കാൻ? അതുകൊണ്ട്, രണ്ടും മൂന്നും ദിവസം ജോലിചെയ്താലേ കൂലികൊടുക്കൂ. അവർ ജോലിചെയ്തു. മുണ്ടു മുറുക്കിയുടുത്ത്, മൂന്നു ദിവസം ജഗന്യയും പണിയെടുത്തു. വിശന്നു വലഞ്ഞ അവൻ മൂന്നാം ദിവസം വയലിൽ മറിഞ്ഞുവീണു. പിന്നവൻ എഴുന്നേററില്ല.

തിന്നാനൊന്നുമില്ലാതെ എല്ലു മാത്രമായ കാളകളെയും തെളിച്ച് ഗ്രാമം വിട്ടു പുറത്തേക്കു പോകാനൊരുങ്ങിയ ശേക്കുവിനെ ഞാൻ കണ്ടു. "എങ്ങോട്ടാണ് ശേക്കു" ഞാൻ ചോദിച്ചു. "മതിയായി മാസ്ററർ", ഒന്നു നിന്നിട്ട് അവൻ പറഞ്ഞു. "കാളയെ ചന്തയിൽ കൊണ്ടുപോയി വിൽക്കണം. ചെല്ലുന്നിടത്തു അവക്കെങ്കിലും വയററിനു വല്ലതും കിട്ടുമല്ലോ".

അവൻ പോയി. പക്ഷെ വൈകിയിട്ടു തിരിച്ചുവന്നപ്പോൾ കാളകളും ഒപ്പമുണ്ടായിരുന്നു. വഴിയിൽ കണ്ണും നട്ടിരുന്ന വീട്ടുകാരി ചോദിച്ചു: "എന്താ, വിററില്ലെ?" സങ്കടത്തോടെ തല കുലുക്കിക്കൊണ്ട് അവൻ പറഞ്ഞു: "വാങ്ങാനാളില്ല. എറച്ചിക്കാരൻ ഏഴു രൂപ പറഞ്ഞു. അവൻെറ കത്തിക്കു ചാകുന്നതിൽ ഭേദം, നമ്മുടെ നടയിൽ കിടന്നു ചാകട്ടെ."

ആടു വിററ് ധാന്യം വാങ്ങാമെന്നു കരുതി, അതി വിദൂരമായ ഗ്രാമങ്ങളിലേക്ക് ആടും തെളിച്ച് ആളുകൾ പോയിത്തുടങ്ങി. നാലോ അഞ്ചോ ആടിനെ കൊടുത്താൽ ഒന്നോ രണ്ടോ പറ ധാന്യമാണ് കിട്ടുക. അതുകൊണ്ടു ഭക്ഷണമുണ്ടാക്കിയാൽ, കഴിക്കുവാൻ തോന്നുകയില്ല. ആദ്യമാദ്യം പോയവർക്ക് ആടിനെ വിൽക്കാൻ കഴിഞ്ഞു. പിന്നെപ്പിന്നെ അതും നടക്കാതായി. ഒരു ചന്തയിലും മൃഗങ്ങളെ വാങ്ങാൻ ആളില്ല. വാങ്ങുന്നവർ അവയ്ക്കു എന്തു തീററ കൊടുക്കാൻ?

ഉണങ്ങി വിറകുകൊള്ളിപോലായ ആനന്ദൻ ഒരു ദിവസം എൻെറയടുത്തു വന്നു. അവൻ പറഞ്ഞു: "ഞാൻ പോകുന്നു മാസ്ററർ. എവിടെയെങ്കിലും പോയി ഉയിർ പിഴക്കാമോ എന്നു നോക്കട്ടെ."

മാസ്ററർ എന്തു പറയാൻ! എങ്കിലും ഞാൻ ചോദിച്ചു,

"എങ്ങോട്ട്?"

"വല്ലതും കിട്ടുന്നിടമെവിടെയോ അങ്ങോട്ട്. കൃഷിയും കൊയ്ത്തുമുള്ള എവിടെയെങ്കിലും പോയി വേലയെടുത്തു ജീവിക്കും. രക്ഷപ്പെട്ടാൽ തിരിച്ചു വരും."

അൽപനേരം മിണ്ടാതിരുന്നിട്ട്, മെല്ലെ അവൻ പറഞ്ഞു: "മാസ്ററർ, ഞാനും അയുബും കൂടാണ് ആ നുണയന് നാലു കൊടുത്തത്." അങ്ങയെ ശല്യപ്പെടുത്തുന്നതുകണ്ട് അങ്ങനെ ചെയ്തതാണ്"

"നീയെന്താ ഇപ്പറയുന്നത്."

"സത്യമാണ് മാസ്ററർ."

"പക്ഷെ അയുബ് അന്ന് എൻെറടുത്തു കിടന്നുറങ്ങു കയായിരുന്നല്ലോ?"

"തല്ലു കഴിഞ്ഞു വന്ന് അനങ്ങാതെ കിടന്നതാണ്."

"ഓ ഹോ"

ആനന്ദ് നടന്നകന്നു. കുടിലുകൾ ബന്ധിച്ചശേഷം രാമോശികൾ ഒന്നൊന്നായി ഗ്രാമം വിട്ടു. പത്തും ഇരുപതും പേർ ചേർന്ന സംഘങ്ങൾ. തട്ടുമുട്ടു സാമാനങ്ങളുടെ ഭാണ്ഡക്കെട്ടുകളുമുണ്ട് ചുമലിൽ. പ്രിയപ്പെട്ട ഗ്രാമത്തെ തിരിഞ്ഞുനോക്കി, ജീവിക്കാൻ വേണ്ടി അവർ നടന്നകന്നു. അവരുടെ ആടുകളും ഒപ്പമുണ്ട്. ചുമലിൽ കുഞ്ഞുങ്ങൾ. സ്ത്രീകളും, കുട്ടികളും, കിഴവന്മാരുമൊക്കെയുണ്ട് ആ കൂട്ടത്തിൽ. മരുഭൂമി താണ്ടുന്ന യാത്രാസംഘങ്ങളെപ്പോലെ ചുട്ടുപഴുത്ത മണലിൽ കാലുകൾ വലിച്ചിഴച്ചു ചവുട്ടി, ആവി തുപ്പുന്ന പൊടിപടലങ്ങളുയർത്തി അവർ നീങ്ങിക്കൊണ്ടിരുന്നു. അന്നംതേടി, ജന്മമരുളിയ ഗ്രാമം വിട്ടുപോവുകയാണവർ. ബൻഗർവാടിയിലെ രാമോശിഭാഗം നിർജ്ജനമായി.

പിന്നെപ്പിന്നെ, ആട്ടിൻപററങ്ങളെ തെളിച്ച്, ഇടയരും ഗ്രാമം വിടാൻ തുടങ്ങി. അവരുടെ നായ്ക്കളും കൂടെപോയി. പ്രാണോപരി സ്നേഹിക്കുന്ന ആടുകൾ വിശന്നു പൊടിയുന്നത് അവരെങ്ങനെ സഹിക്കാൻ? ഗതികെട്ട്, അവർ ഗ്രാമം വിടുകയാണ്, കുഞ്ഞുകുട്ടിപരാതീനമെല്ലാമുൾപ്പെടെ. ദാരിദ്ര്യം നഗ്നതാണ്ഡവമാടുന്ന ഈ ഭീകരഭൂമിവിട്ടു പോയേ പററു. തിന്നാനും തീററാനും വല്ലതും കിട്ടുന്നിടം എവിടെയായാലും ശരി, എത്രയകലെയായാലും ശരി, അങ്ങോട്ട് പോയേ പററൂ. അവിടെച്ചെന്നെത്തിയേ പററൂ. ദീനസ്വരത്തിൽ കരയുന്ന ആടുകളെയും തെളിച്ച് അവയുടെ തളർന്ന കുട്ടികളെ മാറിലണച്ചും, തോളത്തു ചുമന്നും, ആ ഹതഭാഗ്യരുടെ യാത്ര തുടരുകയാണ്.

യാത്ര പറയാൻ രാമൻ എൻെറയടുത്തുവന്നു. എന്നെ അടക്കംപിടിച്ചിട്ട്

അവൻ പറഞ്ഞു: "ഞാൻ മോർച്ചാർപ്പൂർ ഗ്രാമത്തിലേക്കു പോകുന്നു. അവിടെ ബന്ധുക്കളുണ്ട്. അച്ഛൻ വരുന്നില്ല. അദ്ദേഹത്തെ ഒന്നു നോക്കിക്കോളണെ."

കിഴവൻ കാക്കുവ പോയില്ല. ഗ്രാമത്തിൽ തന്നെ തങ്ങി. മകൻ വളരെ നിർബന്ധിച്ചപ്പോൾ അയാൾ ചോദിച്ചു: "ഞാനെന്തിനു വരണം? നീ ആടുകളെ കൊണ്ടുപോ. അവയുടെ ഉയിരു പുലർത്താൻ നോക്ക്. ഞാനിനി ഇരുന്നാലും എത്ര നാളത്തേക്ക്? ഓടിച്ചാടി എവിടെങ്കിലും പോയി ജീവിക്കാമെന്ന ആശയൊന്നും എനിക്കില്ല. ഈ മണ്ണിൽ തന്നെ എനിക്കു ചാകണം."

രാമൻ അവിടുന്നുമിവിടുന്നുമൊക്കെ കുറെ ധാന്യം ശേഖരിച്ചു കൊണ്ടുവന്നു. അതു കിഴവന് തയ്യാറാക്കികൊടുക്കാൻ ഭാര്യയേയും വീട്ടിൽ നിറുത്തി. അപ്പോൾ കിഴവൻ പറഞ്ഞു: "ആട്ടിനെ മുഴുവൻ കൊണ്ടുപോയാൽ ഞാനെന്തു ചെയ്യും! രണ്ടെണ്ണത്തിനെ ഇവിടെ നിറുത്തിയിട്ടു പോ. ഞാൻ തിന്നുന്നതിൽ പങ്ക് കൊടുക്കാം. അതൊക്കാതെ വന്നാൽ എല്ലാവർക്കും ഒന്നിച്ചു ചാകാം."

രണ്ടാടുകളെ വീട്ടിൽ കിഴവൻെറ അടുത്തു നിർത്തിയിട്ട്, രാമനും അവൻെറ പ്രായമായ മകനും ഗ്രാമം വിട്ടു. ചില വീടുകളിൽ ചിലരൊക്കെ ശേഷിച്ചു. മിക്ക വീടുകളും ആളൊഴിഞ്ഞു ശൂന്യമായി. കരച്ചിലും പിഴിച്ചിലും ഉള്ളിലൊതുക്കി, വേദന ചവച്ചിറക്കി അവർ നടന്നകന്നു.

ചുരുക്കം ചില കൃഷിക്കാർ പോകാതിരുന്നു. "വിത്തുകുത്തി" ഒന്നൊന്നര മാസം അവർ തള്ളിനീക്കി. പിന്നെ അവരും പോയി. ഇടയൻ ബാലയും പോയി. കാളകളെയും തെളിച്ച്, ശേക്കുവും വീട്ടുകാരിയും പോയി. വെളിച്ചപ്പാട് ധുരയും ഗ്രാമം വിട്ടു. വാടിയിൽ കർഷകരൊന്നും ബാക്കിയില്ലാതായി. കർഷകക്കുടിലുകളുടെ വാതിലുകൾ അടച്ചു പൂട്ടിയിരുന്നു. നുണയൻ ദാദുവിനെ തോളിലേററിക്കൊണ്ടാണ് ബാല ബൻകർ സ്ഥലം വിട്ടത്. പള്ളിക്കൂടത്തിനടുത്തെത്തിയപ്പോൾ അവൻ വിളിച്ചുപറഞ്ഞു: "മാസ്ററർ, ഞാൻ പോകുന്നു. പക്ഷെ ജീവനുണ്ടെങ്കിൽ ഞാൻ തിരിച്ചുവരും. അന്നു തന്നെക്കണ്ടോളാം. എനിക്കറിയാം എൻെറ കൈയും കാലും ഒടിച്ചത് നിങ്ങളാണെന്ന്."

രാവിലെയും വൈകിട്ടും വന്നും പോയും ഗ്രാമത്തിനു ജീവൻ പകർന്നിരുന്ന ആടുകൾ സ്ഥലം വിട്ടു. യുവാക്കളായ ഇടയരൊക്കെ ഒഴിഞ്ഞ്, ഗ്രാമം ശൂന്യമായി. മേഞ്ഞു മടങ്ങുന്ന ആട്ടിൻകിടയുടെ ശബ്ദം മുഴങ്ങാനില്ലാതെ ബൻഗർവാടി നിർജ്ജീവമായി. കുടിലുകളിൽ നിന്ന് പുക പൊന്തിയില്ല. പള്ളിക്കൂടത്തിനു മുമ്പിലെ ചാവടിക്കൂട്ടവും നിലച്ചു. ആട്ടിൻകാട്ടത്തിൻെറയും മൂത്രത്തിൻെയും രൂക്ഷഗന്ധവും മാഞ്ഞു മറഞ്ഞു, എങ്ങും മൂകത.. മനുഷ്യൻെറയാകട്ടെ, മൃഗങ്ങളുടെയാകട്ടെ, ശബ്ദചലനങ്ങൾ കേൾക്കാനും കാണാനുമില്ല. രാമനും, ശേക്കുവും, ആനന്ദനും, ബാലയും, ആ നുണയൻപോലും അവിടില്ലാതായി. നല്ലവരും,

പൊല്ലാത്തവരും എല്ലാം പോയി. പള്ളിക്കൂടം നിൽപ്പുണ്ട്. പക്ഷെ മനുഷ്യരില്ല — മൃഗങ്ങളില്ല.

ശക്തിയായ കാററുതുടങ്ങി. പറന്നുയർന്ന പൊടി വീട്ടിൻ കൂരകളെയും. ചുമരുകളെയും ചായമണിയിച്ചു. ഇടയന്മാർ മെഴുകി മിനുക്കിയിട്ട തളങ്ങളിൽ, പാററയും കീടങ്ങളും കുടിപാർപ്പായി. കുടിലുകൾ മേഞ്ഞിരുന്ന വയ്ക്കോൽ, ശക്തിയായ കാററിൽപെട്ട് ഇളകി പറന്നു നടന്നു. എവിടെ നോക്കിയാലും ഉണങ്ങിയ വയ്ക്കോൽത്തുരുമ്പും ഉണക്കപ്പുല്ലും ചിതറിക്കിടക്കുന്നു. മേച്ചിലിളകി, നഗ്നമായി നിൽക്കുന്ന മുളങ്കഴുക്കോലുകളിലൂടെ വീശിയ കാററ്, അവയിലൂടെ ശബ്ദമുണ്ടാക്കി കൊലവിളി വിളിച്ചു. കഴുക്കോലുകൾ ഇളകി ഒടിഞ്ഞുവീഴുന്ന ശബ്ദം ഇടക്കിടെ മുഴങ്ങും. പൂട്ടിയിട്ട കതകുകളെ കാററ് പിടിച്ചുകുലുക്കുമ്പോഴുണ്ടാകുന്ന കടകട ശബ്ദം സദാ കേൾക്കാറായി. കളരിയാകെ പൊടിനിറഞ്ഞു. ഗോദയിലെ ചുമന്ന മണ്ണിനു മീതെ വെളുത്ത പൊടിയുടെ ഒരു മൂടി വീണു. നൃത്തത്തിനുള്ള ചിലങ്കകളിലെയും, ഡോലക്കിലെയും തോൽ, എലി കരണ്ടു. തൂപ്പും തുടപ്പുമില്ലാതെ പള്ളിക്കൂടവും പൊടി മൂടി. ബോർഡിലും മേശപ്പുറത്തുമൊക്കെ പൊടി അടിഞ്ഞുകൂടി. ഹനുമാൻ കോവിലും പൊടിയിൽ മുങ്ങി. ചുമന്ന ഹനുമാൻ വിഗ്രഹം പൊടിയണിഞ്ഞു വെളുത്തു.

ഗ്രാമത്തിൽ ആരെയും കാണാനില്ല. എന്നും വൈകീട്ട്, വേപ്പിൻെറ ഉണങ്ങിയ കൊമ്പിൽവന്നിരിക്കുന്ന കൊക്കിനെയും കാണാതായി. പള്ളിക്കൂടത്തിനുള്ളിൽ പറന്നുകളിച്ച്, ഒച്ചയും ബഹളവുമുണ്ടാക്കുന്ന പറവകളും എങ്ങോ പോയിമറഞ്ഞു. അലഞ്ഞുതിരിയുന്ന പൂച്ചകൾ. രാത്രിയിൽ അവയുടെ ബഹളമാണ്. അടച്ചിട്ട വീടുകളിൽ രാത്രിയിൽ അവ എലിവേട്ട നടത്തും.

കാക്കുവയുടെ ആടുകൾ ഒററപ്പെട്ടു. അവയുടെ കരച്ചിൽ രാത്രിയിൽ കേൾക്കാറുണ്ട്. അതു കേട്ടാകണം ചെന്നായ്ക്കൾ ഗ്രാമത്തിൽ ഇറങ്ങിത്തുടങ്ങി. കളരിക്കടുത്തും, കോവിലിനു മുമ്പിലും, ഇടയക്കുടിലുകളുടെ മുമ്പിലും കനക്കെ വീണുകിടക്കുന്ന പൊടിയിൽ അവയുടെ കാൽപ്പാടുകൾ രാവിലെ തെളിഞ്ഞുകണ്ടു.

നേരം വെളുത്താൽ കിഴവൻ കാക്കുവാ തൻെറ രണ്ടാടുകളെയും കൂട്ടി വയലിലേക്കിറങ്ങും. വിശന്നു പൊരിയുന്ന ആ ജന്തുക്കൾ വയലാകെ പരതും. കൂടെക്കൂടെ മുഖമുയർത്തി ആവി പറക്കുന്ന വായു വലിച്ചു ശ്വസിക്കും. അവക്കു തിന്നാനൊന്നും അവിടെ ബാക്കിയില്ല. കിടയിൽനിന്നും ഒററപ്പെട്ടതുകൊണ്ടാകണം, എപ്പോഴും അവ കരുണസ്വരത്തിൽ കരഞ്ഞുകൊണ്ടിരുന്നു. അപ്പോൾ കാക്കുവ അവയോടു സംസാരിച്ച് അവയെ സാന്ത്വനിപ്പിക്കും.. ഉണങ്ങി വരണ്ട വയലിൽ അങ്ങിങ്ങ് ചില വേരും കിഴങ്ങുമൊക്കെയുണ്ടായിരുന്നു. അതൊക്കെ നുള്ളിപ്പെറുക്കി, ഒരു തുണിയിൽകെട്ടി ശേഖരിച്ച്, കാക്കുവ ആ രണ്ടാടുകളെയും തീററി. വേരും കിഴങ്ങും തേടി കിഴവൻ പകലൊക്കെ അലഞ്ഞുനടക്കും. "മേ, മേ" എന്ന്

കരഞ്ഞുകൊണ്ട് ആടുകളും പിന്നാലെകൂടി. അന്തിയായാൽ, ആടുകളെയും കൂട്ടി തിരിച്ചെത്തും.

കിഴവനു ആഹാരം തയ്യാറാക്കിക്കൊടുക്കുന്നത്, രാമൻെറ ഭാര്യയാണ്. നേരം പുലർന്നാൽ ഒരു മൺവെട്ടിയുമായി അവൾ പുറത്തിറങ്ങും. അയലത്തുള്ള ഗ്രാമങ്ങളിലൊക്കെ ചുററിയടിച്ച്, പത്തുപന്ത്രണ്ടുമൈൽ നടന്നു തിരിച്ചെത്തുമ്പോൾ, അവളുടെ കുട്ടയിൽ ഒന്നു രണ്ടു മുള്ളങ്കി കാണും. ആടിനു കൊടുക്കാൻ ഒരു പിടി വൈക്കോലും കാണും. പെറുക്കിയരിച്ചു കിട്ടിയ സമ്പാദ്യവുമായി വന്നെത്തിയാൽ, അൽപനേരത്തേക്കു അവളുടെ അടുപ്പിൽ പുകയുയരും. കുറച്ചുനേരത്തേക്കു സംസാരവും കേൾക്കാം.

കൂടെക്കൂടെ ഞാൻ എൻെറ ഗ്രാമത്തിൽ പോയിവരാറുണ്ട്. ബൻഗർവാടിയിൽ നടന്നതൊക്കെ ഞാൻ സർക്കാറിനെ അറിയിച്ചിരുന്നു. ആഴ്ചയിൽ രണ്ടു നാലു ദിവസം ഞാൻ വാടിയിലുണ്ടാകും. പകൽ ഞങ്ങൾ രണ്ടുപേർ മാത്രമായി ഗ്രാമത്തിൽ. ചൂടിൽ കൈയുംകെട്ടി എവിടെയെങ്കിലും കുത്തിയിരിക്കുന്ന അയുബ്. തോന്നിയാൽ പള്ളിക്കൂടവും കളരിയും അവൻ തൂത്തു വൃത്തിയാക്കും. പകൽ മുഴുവൻ ഞാനുറങ്ങും. ചിലപ്പോൾ വല്ലതും എഴുതുകയോ, വായിക്കുകയോ ചെയ്യും. ഇടക്കിടെ എന്നോടൊന്നും പറയാതെ അയുബ് അപ്രത്യക്ഷനാകും. പൊടി പുരണ്ട കാലുകളോടെ, തളർന്നു വിവശനായാണ് വൈകീട്ട് മടങ്ങിവരുക. പിന്നെ തലയും കുമ്പിട്ട് ഇരിപ്പാണ്. എവിടെപ്പോയെന്നു ചോദിച്ചാൽ, “വെറുതെ കറങ്ങാൻ” എന്നാണ് മറുപടി. പിന്നെയും മൗനം തന്നെ.

അങ്ങനെയിങ്ങനെ പകലങ്ങു കഴിലും. രാത്രി തള്ളിനീക്കാനാണ് അതിലും വിഷമം. ചിലപ്പോഴൊക്കെ കാക്കുവ വരും. വന്നാൽ പിന്നെ ചുവരും ചാരി ഒരിരുപ്പാണ്. മുറിക്കുള്ളിൽ ചിമ്മിനിവിളക്കിൻെറ അരണ്ട വെളിച്ചം കാണും. ഞാൻ എൻെറ ചിന്തകളിൽ ലയിച്ചിരിക്കും. അയുബ് അവൻെറ വിഷമങ്ങളിലും. കാക്കുവ, അങ്ങോട്ടുമിങ്ങോട്ടും നോക്കി ഒരു മൂലയിൽ കുത്തിയിരിക്കും. മൂന്നുപേരും, മൂന്നററത്ത് അങ്ങനെയിരിക്കും.

ഞാൻ ചോദിച്ചു: “കാക്കുവാ രാമൻെറ വല്ല വിവരവുമുണ്ടോ?”

“ഇല്ല”

“ഈ പോയവരൊക്കെ എന്നു മടങ്ങിവരും?”

“മഴ വീണാൽ വന്നേക്കും.”

ഇതു മാത്രമാണ് വല്ലപ്പോഴുമുള്ള ഉരിയാട്ടം. കുറെ നേരം വെറുതെയിരുന്ന ശേഷം, കിഴവൻ എഴുന്നേററു കുടിലിലേക്കു മടങ്ങും.

വീട്ടിൽനിന്നും കൊണ്ടുവന്ന ഭക്ഷണം മൂന്നുനാലു ദിവസത്തേക്കു കാണും. അതിൽ കുറെ അയുബിനു കൊടുക്കും. ചിലപ്പോളവൻ വാങ്ങും. ചിലപ്പോൾ വേണ്ടെന്നു പറയും. അധികം നിർബ്ബന്ധിച്ചാൽ ഇറങ്ങി

വെളിയിൽപ്പോകും. പിന്നെ തനിച്ചിരുന്ന്, ഉള്ളതു കഴിച്ച്, കുറെ വെള്ളവും കുടിച്ചിട്ട് ഞാൻ കിടന്നുറങ്ങും.

കുറെ ദിവസം അങ്ങനെ കഴിഞ്ഞു. ഒരു ദിവസം മേലാവിൽനിന്നൊരുത്തരവു വന്നു. വാടിയിലെ പള്ളിക്കുടം പൂട്ടിയിട്ട്, താലൂക്കിലെ പ്രൈമറി സ്കൂളിൽ പോയി ചേരാൻ ഉള്ള ഉത്തരവായിരുന്നു അത്.

അയുബ് എന്റെ സാധനങ്ങളെല്ലാം പെറുക്കിക്കെട്ടി. ഞങ്ങൾ താമസിച്ചിരുന്ന സ്ഥലം കാലിയാക്കി. പള്ളിക്കൂടം പൂട്ടി. കളരിയും പൂട്ടി. എന്നിട്ട് ഞാൻ കാക്കുവയുടെ വീട്ടിൽചെന്നു.

"അമ്മാവാ, ഞാൻ പോകുന്നു. സർക്കാർ എന്നെ സ്ഥലം മാററിയിരിക്കയാണ്."

വൃദ്ധൻ, ഇമ പൂട്ടാതെ എന്നെ നോക്കിക്കൊണ്ടിരുന്നു. ഒന്നുരണ്ടുപ്രാവശ്യം തല കുലുക്കിയിട്ട് പറഞ്ഞു: "നല്ലത്."

വൃദ്ധൻ പിന്നൊന്നും പറഞ്ഞില്ല. അയാളുടെ പുത്രവധുവും പിന്നൊന്നും പറഞ്ഞില്ല. അപരിചിതനെ കണ്ടിട്ടാവാം ആടുകൾ മാത്രം ഒന്നു രണ്ടു തവണ കരഞ്ഞു. കാക്കുവയോടു വിടവാങ്ങി ഞാൻ പുറത്തിറങ്ങി.

മനുഷ്യന്റെയാകട്ടെ, മൃഗത്തിന്റെയാകട്ടെ നിഴലാട്ടംപോലുമില്ല. ഞങ്ങൾ വാടിക്കു പുറംതിരിഞ്ഞു നടന്നുതുടങ്ങി. സാമാനങ്ങൾ നിറച്ച ചാക്കുകെട്ട് ചുമലിലേന്തി, അയുബ് എന്റെ പിന്നാലെയുണ്ട്. എന്റെ കൈയിലും ചില്ലറ സാമാനങ്ങളുണ്ടായിരുന്നു.

ഇടക്കുവച്ച്, അയുബ്, ചുമലിലിരുന്ന കെട്ട്, തലയിലേക്ക് ഉയർത്തിവച്ചു. ഒന്നു നിന്നിട്ട് അവൻ പറഞ്ഞു: "ഈ കെട്ട് മാസ്ററുടെ വീട്ടിലെത്തിച്ചിട്ട് ഞാൻ തിരിച്ചുവരും."

എങ്ങോട്ട് പോകുമെന്നോ, എന്തു ചെയ്യുമെന്നോ ഞാൻ ചോദിച്ചില്ല. ഈ സാധുവിന് ഇനി ആരാണ് ഒരാശ്രയമെന്നും ഞാൻ ചിന്തിച്ചില്ല. തെന്നിത്തെന്നി എന്റെ നിഴൽ മുന്നോട്ട് നീങ്ങി. പൊടി കൂടിക്കൂടിവന്നു. മുമ്പിൽ ചക്രവാളത്തെ മുട്ടിയുരുമ്മി നിൽക്കുന്ന ഭൂമിയിലെങ്ങും ഒരു ജീവിയെപ്പോലുംകാണാനില്ല ഉണങ്ങിവരണ്ടഖൻഗർവാടിയെപിന്നിട്ട് ഞാൻ നടക്കുകയാണ്.

Printed at The Central Electric Press A-12/1 Naraina Indl. Area, Phase-I, New Delhi-28.